# കലാകൗമുദി

വില: 1 രൂപ 80 പൈസ — ഏപ്രിൽ 7, 1985





Printer & Publisher: M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.



Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.





**499**


## സ്പെഷ്യൽ ഫീച്ചർ



## റിപ്പോർട്ടുകൾ



## ഇന്റർവ്യൂ



## ആത്മകഥ



## ലേഖനം



## കവിത



## കഥ



## നോവൽ



## കല



മുഖചിത്രം

താരാകല്യാൺ

ഫോട്ടോ: ശ്രീ. പി. വി. കൃഷ്ണൻ

## ആ ചോദ്യം വീണ്ടും

ഡോ: ജോർജ്ജ് ഇരുമ്പയത്തിന്റെ 'മലയാള നോവൽ 19-ാം നൂറ്റാണ്ടിൽ' എന്ന പുസ്തകത്തിന്റെ പ്രകാശനം 1984 ഡിസംബർ 2-ാം തീയതി തിരുവനന്തപുരത്തു നടന്നപ്പോൾ (സേവ്യേഴ്സ് അനെക്സിത്) എം. കൃഷ്ണൻ നായർ സൃഷ്ടിച്ച അമ്പരപ്പും സദസ്സിൽനിന്നുയർന്ന സംശയങ്ങളും ചർച്ചാവിഷയമായിരിക്കുന്നു. തിരുവനന്തപുരത്തു നടക്കുന്ന സാഹിത്യ സദസ്സുകളിലെ ചില സന്ദർഭങ്ങൾ മറ്റുള്ളിടങ്ങളിലും അറിയേണ്ടതാണെന്ന് എനിക്ക് തോന്നിയിട്ടുണ്ട്. കൗതുകമുണർത്തുന്ന അമ്മാതിരി ഒരു സന്ദർഭമായതുകൊണ്ടാണ് പുസ്തകപ്രകാശനത്തെക്കുറിച്ച് ഒരു കുറിപ്പ് ദീപിക ആഴ്ചപ്പതിപ്പിൽ എഴുതിയത്. എം. കൃഷ്ണൻ നായർ സാറിനതു പിടിച്ചില്ലെന്നു തോന്നുന്നു. എം. കെ. എൻ. പോററിയെഴുതിയാൽ ഇത്ര നന്നാവില്ല എന്ന ദുരർത്ഥം വച്ച സാർ ആ കുറിപ്പിനെ അഭിനന്ദിച്ചതു് അതു കൊണ്ടാവണം. (495-ാം ലക്കത്തിലെ സാഹിത്യവാരഫലം)

എം. കൃഷ്ണൻ നായരുടെയും അദ്ദേഹത്തോടൊപ്പം പ്രൊ. എൻ. കൃഷ്ണപിള്ള, ഒ.എൻ.വി., തിരുനെല്ലൂർ കരുണാകരൻ തുടങ്ങിയവരുടെയും ശിഷ്യനായി ഞാൻ യൂണിവേഴ്സിറ്റി കോളേജിൽ പഠിച്ചിരുന്നതാണെന്നോർമ്മിപ്പിച്ചും മുൻകൂർ ക്ഷമാപണത്തോടും രണ്ടു വാക്കു കൂടി:

മലയാളത്തിലെ നിരൂപക 'വ്യാഘ്രം' മദയാനകളെ നോക്കിവിട്ടിട്ടു മുയലുകളെ പലപ്പോഴും കടിച്ചുചീന്തുന്നു. മുയലുകളിൽ ചിലതെങ്കിലും മുരണ്ടുകൊള്ളട്ടെ? മുപ്പതോളം വർഷംമുൻപ് വൈക്കം മുഹമ്മദ് ബഷീറിന്റെ മറുപടിയോടെ ഉപസംഹരിച്ച ഒരു വിവാദം വീണ്ടും ഉയരുമ്പോൾ കൗമുദി ലേഖനങ്ങൾക്കുശേഷമുള്ള ആ നീണ്ട ഇടവേളയിൽ ബഷീർ സാഹിത്യം പഠിച്ചു സംഭരിച്ച പുതിയ യുക്തികൾകൂടി ശ്രീ. എം. കൃഷ്ണൻനായർക്കു നിരത്താനുണ്ടാവുമെന്നു മലയാളത്തിലെ സാഹിത്യ തത്പരർ ന്യായമായും പ്രതീക്ഷിക്കും. അവർ വീണ്ടും ചോദിക്കുന്നു:

''വൈക്കം മുഹമ്മദ് ബഷീർ ഒരു മിഥ്യയോ?''

എം. കെ. എൻ. പോററി,
ഗവ. കോളേജ്,
കോഴിക്കോട്-8

## ഇതു് മാന്യതയുള്ള കാര്യമല്ല

495-ാം ലക്കത്തിലെ എം. കൃഷ്ണൻനായരുടെ സാഹിത്യവാരഫലത്തിൽ, എന്റെ 'മലയാള നോവൽ 19-ാം നൂറ്റാണ്ടിൽ' എന്ന പുസ്തകത്തിന്റെ പ്രകാശനം തിരുവനന്തപുരത്തു നടന്നപ്പോൾ പ്രസംഗകനായ ശ്രീ. കൃഷ്ണൻ നായർ വൈക്കം മുഹമ്മദ് ബഷീർ വെറും പകർത്തിയെഴുത്തുകാരനാണെന്നും നല്ല നോവലിസ്റ്റല്ലെന്നും മററും ആക്ഷേപിച്ചതിനെ മുൻനിറുത്തി ശ്രീ. എം. കെ. എൻ. പോററി ദീപിക ആഴ്ചപ്പതിപ്പിൽ പ്രസിദ്ധീകരിച്ച ലേഖനം ഞാനെഴുതിയതാണെന്നു പരിഹസിക്കുന്നു! മലയാള ഭാഷ നല്ലപോലെ കൈകാര്യം ചെയ്യാനറിയാവുന്ന ആരോ എഴുതിയതാണ് (ശ്രീ. പോററി ആവില്ല) അതെന്നും ഞാനെഴുതിയാൽ എത്രത്തോളം നന്നാവുമോ അത്രത്തോളം നന്നായിട്ടുണ്ടെന്നും അദ്ദേഹം പറയുന്നു! പോററിക്കു മലയാളം നല്ലപോലെ അറിയില്ലെന്നു പറയുമ്പോൾ കൃഷ്ണൻനായർ സ്വയം ആക്ഷേപിക്കുകയാണ്. കാരണം പോററിയെ മലയാളം പഠിപ്പിച്ചവരിൽ (എം. എ.) കൃഷ്ണൻനായരുംപെടും! പോററി മീററിങ്ങിനെത്തിയപ്പോൾ മീററിങ് തീരുകയും കൃഷ്ണൻനായർ പോവുകയും ചെയ്തിരുന്നു. ശേഷിച്ചിരുന്ന ചിലരോടു ചോദിച്ചറിഞ്ഞാണ് ലേഖനം തയ്യാറാക്കിയതു്. മാതൃഭൂമിയിലും മററുമായി അനേകം ലേഖനങ്ങളും നോവൽ തർജ്ജമകളും പ്രസിദ്ധീകരിച്ചിട്ടുള്ള എം. കെ. എൻ. പോററിക്ക് മലയാളം അറിയില്ലെന്നും ഞാനെഴുതിക്കൊടുത്തതാണെന്നും ആക്ഷേപിക്കുന്നതു് ഒട്ടും മാന്യതയുള്ള ഒരു കാര്യമല്ല.

ഡോ. ജോർജ്ജ് ഇരുമ്പയം,
കോഴിക്കോട്.

## സത്യമിതല്ലേ?

497-ാം ലക്കത്തിൽ ശൂരനാട്ട് കുഞ്ഞൻപിള്ള ''മൃച്ഛകടിക''ത്തെക്കുറിച്ചുള്ള ലഘുവായ ആസ്വാദനം എഴുതിയിരുന്നതു വായിച്ചു.

''മൃച്ഛകടികം'' എന്ന നാടകത്തിന്റെ കഥ ആരെയും വശീകരിക്കും എന്നതു് സത്യം. എന്നാൽ ആ കഥയ്ക്ക് നാടകരൂപം കിട്ടിയപ്പോൾ അതിന്റെ ചാരുതയ്ക്ക് സമ്പൂർണ്ണത കിട്ടിയതായി തോന്നിയില്ല. നാടകത്തെ സംബന്ധിച്ചിടത്തോളം അതിന്റെ നേതാവ് സംവിധായകനാണെന്ന നിലയിൽ തോപ്പിൽ ഭാസിക്ക് സംഭവിച്ച വലിയ ഒരു പരാജയം തന്നെയാണീ നാടകം. തോപ്പിൽ ഭാസിയുടെ നിർദ്ദേശമനുസരിച്ചാവണമല്ലോ ആർട്ടിസ്റ്റ് കെ. വി. നീലകണ്ഠൻ നായർ രൂപകല്പന നടത്തിയിട്ടുള്ളതു്. ഒരുദാഹരണം: ഇന്നത്തെ ആഡംബരപ്രിയ സ്ത്രീകൾ ധരിക്കാറുള്ള 'നൈററി', രണ്ടായിരം വർഷങ്ങൾക്കു മുൻപ് ദേവദാസികൾ ധരിച്ചിരുന്നുവോ എന്ന് ആദ്യം തോപ്പിൽ ഭാസിയും പിന്നീട് കെ. വി. നീലകണ്ഠൻ നായരും ചിന്തിക്കേണ്ടതാണ്. തന്മയീഭാവമാണ് രസത്തിന്റെ പരമനിദാനമെങ്കിൽ അക്കാര്യം സമ്പൂർണ്ണമായി സാധിക്കുവാൻ കഴിഞ്ഞിട്ടില്ല. ഒരു നാടകകൃത്തെന്ന നിലയിൽ തോപ്പിൽ ഭാസി നല്ല സൃഷ്ടികൾ നടത്തിയിരുന്നു. എന്നാൽ സംവിധായകനെന്ന നിലയിൽ ഈ നാടകമൊപ്പെടെ ഒരു പരാജിതന്റെ ഭാവത്തിലാണ് നിലകൊള്ളുന്നതു്.

യോഹന്നാൻ,
വൈക്കം.

## പാട്ടബാക്കി

494-ാം ലക്കത്തിൽ, കൊരഞ്ഞിയൂരിൽ നടന്ന 'അങ്കണം' നാടകക്കളരിയുടെ റിപ്പോർട്ടിൽ, ഏതാണ്ട് നാല്പത്തഞ്ചുകൊല്ലം മുമ്പ് കൊരഞ്ഞിയൂരിൽ നടന്ന ഒരു കർഷകസമ്മേളനത്തിൽ വച്ചാണ് കെ. ദാമോദരന്റെ 'പാട്ടബാക്കി' ആദ്യമായി അരങ്ങേറിയതു് എന്ന് കൊളാടി ഗോവിന്ദൻകുട്ടി പറഞ്ഞതായി കണ്ടു. 'പാട്ടബാക്കി'യുടെ ഏഴാംപതിപ്പിന്റെ മുഖവുരയിൽ ഈ നാടകത്തിന്റെ തുടക്കത്തെക്കുറിച്ചു പറയുന്നുണ്ട്, അതിപ്രകാരമാണ്: ഗുരുവായൂരിൽ നിന്ന് ഏഴുനാഴികയോളം വടക്ക് വൈലത്തൂർ എന്ന സ്ഥലത്തു് 1937-ൽ പൊന്നാനി താലൂക്ക് കർഷകസമ്മേളനം നടക്കുകയാണ്. പ്രാരംഭപ്രവർത്തനങ്ങൾക്കായി കുടലായി മനയ്ക്കലിരുന്ന് സമ്മേളനത്തെക്കുറിച്ച് നേതാക്കൾ ചർച്ചചെയ്യുവെയാണ് ദാമോദരൻ, കൃഷിക്കാരെ ആകർഷിക്കാൻ സമ്മേളനത്തിൽ എന്തെങ്കിലും കലാപരിപാടികൂടി ഉണ്ടായിരിക്കണമെന്ന് അഭിപ്രായപ്പെട്ടതു്. അങ്ങനെ, ഇ. എം. എസ്., നാടകമെഴുതുവാൻ ദാമോദരന്റെ പേരു നിർദ്ദേശിച്ചു. രണ്ടുദിവസംകൊണ്ട് നാടകമെഴുതിത്തീർത്തു. മൂന്നുദിവസത്തെ റിഹേഴ്സലും. അങ്ങനെയായിരുന്നു 'പാട്ടബാക്കി'യുടെ ജനനം. വൈലത്തൂരിലാണ് ആദ്യമായി അരങ്ങേറിയതും.

നസീർ കടിക്കാട്.

## പകരം പ്രശംസയല്ല

ശ്രീ. എം. കൃഷ്ണൻനായരുടെ സാഹിത്യവാരഫലത്തിൽ (ലക്കം 479) എന്റെ 'ജീവിതവും ഞാനും' വീണ്ടും സ്പർശിക്കപ്പെട്ടിരിക്കുന്നു. നന്ദി. അതിൽ ഒരഭിപ്രായവ്യത്യാസം ചൂണ്ടിക്കാണിച്ചതിനെപ്പററിയാണ് ഈ കുറിപ്പ്.

ചങ്ങമ്പുഴ ദുർമ്മുഖനല്ലെങ്കിലും സുമുഖനല്ല എന്ന് ഞാൻ എഴുതിയിരുന്നു. അല്ല, ചങ്ങമ്പുഴ സുന്ദരനായിരുന്നു എന്ന് അദ്ദേഹം. 1945-ൽ കോട്ടയത്തുവച്ച് ദൂരെയിരുന്നാണ് ഞാൻ കണ്ടതു്. ചില കൊല്ലങ്ങൾ കഴിഞ്ഞാണ് ഞാൻ നേരിട്ട് പരിചയപ്പെടുന്നതു് — ആ സ്മരണകൾ അടുത്തുവരുന്നു. കുത്തഴിഞ്ഞ ജീവിതവും രോഗസാമീപ്യവും അന്നേ അദ്ദേഹത്തിൽ പാടുകൾ ഏല്പിച്ചു കഴിഞ്ഞിരുന്നു. അന്നത്തെ ചങ്ങമ്പുഴയുടെ മുഖം തീർച്ചയായും സുന്ദരമായിരുന്നില്ല. പക്ഷേ നേരത്തേയുള്ള മുഖങ്ങളോ? ശരി, 'ചങ്ങമ്പുഴ സുന്ദരനല്ലെങ്കിലും സുമുഖനായിരുന്നു' എന്ന് ഞാൻ തിരുത്തുന്നു, കൃഷ്ണൻ നായർ ഇപ്പോൾ എന്നോട് യോജിക്കുമോ എന്തോ.



ചുരുക്കത്തിൽ പറയട്ടെ. എന്തു തന്നെ ഭിന്നാഭിപ്രായങ്ങൾ ഞാനുൾപ്പെടെയുള്ളവർ പറഞ്ഞാലും—അതുതന്നെ ഓജസ്സിന്റെ അനിവാര്യഫലം. പത്തുപതിനാറു കൊല്ലം ഇങ്ങനെ ഒരു വീഥി സാരസ്യത്തോടും പുഷ്കലതയോടും നിലനിറുത്തിക്കൊണ്ടുവരുന്ന കൃഷ്ണൻ നായരുടെ 'അച്ചീവ്മെൻറ്' എതിരററതാണ്. ഏകാന്തവും അവിച്ഛിന്നവുമായ ആഭ്യന്തരജീവിതമുള്ളതു കൊണ്ടാവണം അദ്ദേഹത്തിന് ഇതു കഴിയുന്നതു്. പലരും ഇത്തരം കോളങ്ങൾ തുടങ്ങി എണ്ണവററി നേർത്തു് പുകഞ്ഞു പോയതു് ഓർക്കുന്നു. പ്രശംസയ്ക്കു പകരം പ്രശംസയല്ലിതു്. സന്ദർഭം വന്നപ്പോൾ ഉള്ളിലുള്ളതു് പറഞ്ഞു പോകുന്നു എന്നുമാത്രം. കൃഷ്ണൻനായർക്കും അദ്ദേഹത്തിന്റെ അനന്തമായ വാരങ്ങൾക്കും മംഗളം.

- കെ. സുരേന്ദ്രൻ,
നവരംഗം.

## വികസന ബ്ലോക്കുകൾ

ഐ. ആർ. ഡി. പി.യെപ്പററി മുമ്പൊരു ലക്കത്തിൽ എഴുതിക്കണ്ടു.

അശാസ്ത്രീയവും അന്ധവിശ്വാസജടിലവുമായ ഗ്രാമജീവിതത്തിന് ശാസ്ത്രീയ പരിവേഷം നൽകി, അതിനെ ഉദ്ധരിക്കാൻ മനഃശാസ്ത്രപരമായി രൂപം കൊടുത്ത ഒരു പ്രസ്ഥാനമാണ് വികസനബ്ലോക്കുകൾ. ഒന്നോടൊന്നു ബന്ധപ്പെട്ടു കിടക്കുന്ന സമ്മിശ്രാവശ്യങ്ങളാണ് ഗ്രാമങ്ങൾക്കുള്ളതു്. ഇതെല്ലാം ഒരളവുവരെ ഇത്തരം ഏജൻസികൾ നേടിക്കൊടുക്കണം. അതിനുവേണ്ടി, ഗ്രാമജീവിതവുമായി ബന്ധപ്പെട്ട കൃഷി, മൃഗസംരക്ഷണം, ചെറുകിട വ്യവസായം പ്രാഥമികാരോഗ്യം എന്നിവകൾക്ക് ഊന്നൽ നൽകിക്കൊണ്ടുള്ള പ്രവർത്തനത്തിലൂടെ വികസന പ്രവർത്തനം ആരംഭിച്ചു. സാങ്കേതിക വിദഗ്ദ്ധർ ഉൾപ്പെട്ട ഒരു ഉദ്യോഗസംവിധാനവും ആയി. സാങ്കേതിക വിഷയങ്ങളിൽ സാമാന്യ വിദ്യാഭ്യാസവും, ഗ്രാമീണരെ പദ്ധതിയുമായി ബന്ധിക്കാനാവശ്യമായ മനശ്ശാസ്ത്രപരമായ പ്രാഗല്ഭ്യവും നേടിയ ഒരു വിവിധോദ്ദേശ്യ പ്രവർത്തകനായി 'ഗ്രാമസേവകൻ' എന്ന ഒരു പുതിയ ഉദ്യോഗസ്ഥനും ഉണ്ടായി. ഗ്രാമീണരുമായി നിരന്തരം ബന്ധപ്പെട്ട് അവരുടെ പ്രശ്നങ്ങൾ മനസ്സിലാക്കി, ശാസ്ത്രീയമായിത്തന്നെ അവ പരിഹരിക്കാനാവശ്യമായ കൂട്ടായ നേതൃത്വം നൽകുവാനായിരുന്നു ഈ ഉദ്യോഗസൃഷ്ടിയുടെ പിന്നിലെ ലക്ഷ്യം. പക്ഷേ, അനവസരത്തിലും അസ്ഥാനത്തുംഇടപെട്ട രാഷ്ട്രീയക്കാർ ഈ ഉദ്ദേശ്യത്തെ പരാജയപ്പെടുത്തിയ കഥയാണ് ഇന്ന് വികസന പ്രസ്ഥാനം പറയുന്നതു്. സാങ്കേതികോദ്യോഗസ്ഥന്മാരുടെ കൂട്ടായ പ്രവർത്തനം വിഭാവനം ചെയ്ത ബ്ലോക്കുകളുടെ സ്ഥിതി ഇന്നെന്താണ്? ഉദ്യോഗസ്ഥന്മാരുടെ കിടമത്സരം കാരണം എല്ലാം താറുമാറായിരിക്കുന്നു. തങ്ങളുടെ നിലനില്പും സുരക്ഷിതത്വവും നോക്കൽ മാത്രമാണ് ഈ ഉദ്യോഗസ്ഥന്മാർക്ക് ഇന്നുള്ള ഏക പരിപാടി.

വിവിധ സാങ്കേതികരംഗങ്ങളിൽ കടുത്തപരിലീനം നൽകേണ്ടയാളായ ഗ്രാമസേവകന്റെ അവസ്ഥയെന്താണ്? ഗ്രാമീണരെ അലട്ടുന്ന ഏതെങ്കിലും പ്രശ്നങ്ങൾക്കു സാങ്കേതികമായ പരിഹാരം നിർദ്ദേശിക്കാൻ അയാൾ പ്രാപ്തനാണോ?. സാങ്കേതിക ശാസ്ത്രസത്യങ്ങൾ ഗ്രാമതലത്തിലെത്തിക്കാൻ തക്കവണ്ണം ഗ്രാമസേവകൻ പ്രവർത്തനോത്സുകനാണോ?

'യുഗപ്രഭാവനായ' ഐ. ആർ. ഡി. പി. യെ പൂർണ്ണമായല്ലെങ്കിലും കലാകൗമുദിയിൽ പരാമർശിച്ചതിനാൽ അതു ഞാൻ തല്ക്കാലം വിടുന്നു. വികസനബ്ലോക്ക നിറഞ്ഞുനില്ക്കുന്ന ഒരു പരിപാടിയാണ് വനിതാക്ഷേമവും ശിശുപരിപാലനവും. എല്ലാ വിഭാഗത്തിനും താല്പര്യമുള്ള ഒരു സോദ്ദേശ്യപരിപാടിയുമാണ്. അതിനായി ഒട്ടേറെ മഹിളാസമാജങ്ങളും രൂപംകൊണ്ടിട്ടുണ്ട്, കൂടെ ബാലവാടിയും. ബാലവാടിക്കായി മാത്രം ഉടലെടുത്ത മഹിളാസമാജങ്ങളും വിരളമല്ല. ബാലവാടിയുടെ ഗുണഭോക്താക്കളാകുക യെന്നതിലുപരി, വനിതാ ക്ഷേമോദ്ദേശ്യങ്ങളൊന്നും ഭാരവാഹികൾക്കില്ല. ഒരു പ്രസിഡൻറ്, സെക്രട്ടറി, ബാലവാടി ടീച്ചർ, കൺവീനർ ഇത്രയുമൊത്താൽ ബാലവാടിയായി, സമാജമായി. ഗ്രാമസേവികയുടെ ഒത്താശ കൂടിയേതീരൂ. നിലനില്പിന് ചുററുമുള്ള സ്ത്രീകളുടേയും കുട്ടികളുടേയുംമേൽ വിലാസം പകർത്തിയ ഒരു ബുക്കുമുണ്ടെങ്കിൽ എ. എൻ. ഡി. എന്ന ഓമനപ്പേരിലറിയപ്പെടുന്ന പദ്ധതി പൂർണ്ണമായി.

കെ. സുകുമാരൻ, ഇളമ്പ.

## നെൽപ്പാടങ്ങൾ ഓർമ്മ മാത്രമാകും

496-ാം ലക്കത്തിൽ 'യന്ത്രങ്ങൾ പാടത്തിറങ്ങിയാൽ' എന്ന ലേഖനത്തിൽ പറഞ്ഞിരിക്കുന്ന പല കാര്യങ്ങളോടും യോജിക്കുവാൻ കഴിയുന്നില്ല. ട്രാക്ടറൈസേഷന്റെ അഭാവമാണ് കേരളത്തിൽ കൃഷി വികസിക്കാത്തതിന്റെ കാരണം എന്ന വാദഗതിയോട് യോജിക്കുവാൻ കഴിയുന്നില്ല. പഞ്ചാബിലെ നെൽകൃഷിയേയും കേരളത്തിലെ നെൽകൃഷിയേയും താരതമ്യം ചെയ്യുന്നതു് ശരിയായിരിക്കുമെന്ന് തോന്നുന്നില്ല. കേരളത്തിലെ കർഷകരിൽ അറുപതു ശതമാനത്തിലധികം പേരും ഒരു ഹെക്ടറിൽതാഴെ കൃഷിയുള്ള ചെറുകിട കർഷകരാണ്. ഇവരെ സംബന്ധിച്ചിടത്തോളം ട്രാക്ടർ ഉപയോഗിക്കുന്നതുകൊണ്ടുള്ള സമയലാഭം അത്ര വലിയ ഒരു നേട്ടമല്ല. പിന്നെ ട്രാക്ടറിന്റെ ഭീമമായ വാടകയും ഇവരെ ട്രാക്ടർ ഉപയോഗിക്കുന്നതിൽ വിമുഖരാക്കുന്നു. ഇരുപത്തിനാലുവർഷംമുൻപ് ഒരു ഐഷർ ട്രാക്ടർ വാങ്ങിയ കർഷകനാണ് എന്റെ പിതാവ്. അന്ന് ഒരു മണിക്കൂറിന് പത്തുരൂപയായിരുന്നു വാടക. ഇന്നതു് തൊണ്ണൂറുരൂപയാണ്. അന്ന് നെല്ലിന്റെ വില ക്വിൻറലിന് അൻപതു രൂപയായിരുന്നു. ഇന്ന് അതു് ഇരുന്നൂറുരൂപയും. അതായതു് ട്രാക്ടറിന്റെ വാടക ഒൻപതിരട്ടിയായി വർദ്ധിച്ചപ്പോൾ നെല്ലിന്റെ വില നാലിരട്ടി മാത്രമേ വർദ്ധിച്ചിട്ടുള്ളൂ. ഈ അവസ്ഥയിൽ ഇവിടെ കൃഷി വികസിച്ചിട്ടില്ലെങ്കിൽ അതിന്റെ കാരണം വേറെ അന്വേഷിക്കേണ്ടതില്ലല്ലോ. ഇതേ അനുപാതത്തിലുള്ള വർദ്ധന തന്നെയാണ് വളത്തിന്റെയും കീടനാശിനികളുടെയും വിലയിലും തൊഴിലാളിയുടെ കൂലിയിലും ഉണ്ടായിട്ടുള്ളതു്. അരിയുടെ വില വർദ്ധിപ്പിക്കണമെന്നല്ല ഇതുകൊണ്ടുദ്ദേശിച്ചതു്. നെൽകൃഷിക്ക് ചുരുങ്ങിയ തോതിലെങ്കിലും ഒരു സബ്സിഡി അനുവദിക്കാൻ ഗവൺമെൻറ് തയ്യാറായില്ലെങ്കിൽ നെൽപ്പാടങ്ങൾ എന്നതു് വരുംതലമുറകൾക്ക് ഒരു ഓർമ്മ മാത്രമായിത്തീരുന്നതാണ്.

സജി ഇരുമല,
ഇരമല്ലൂർ.

## 'ഏകാകി'

497-ാം ലക്കത്തിലെ രാഷ്ട്രീയ ലേഖകന്റെ നിഗമനങ്ങൾ ചിന്തിക്കാൻ പ്രേരണ നൽകുന്നു. ഇന്ത്യയുടെ മനസ്സിൽനിന്ന് ശുദ്ധത ഇനിയും നഷ്ടപ്പെട്ടിട്ടില്ല എന്നു കണ്ടെത്താൻ ഊഷ്മളത പരത്തുന്നു. രാഷ്ട്രീയ ദർശനങ്ങളുടേയോ, നേതാക്കളുടേയോ അഭാവമല്ല നമ്മുടെ ദൗർഭാഗ്യം: ത്യാഗിക്കുടിയായ നേതാവിനെ കണ്ടെത്തുന്നതിൽ പററുന്ന പിഴവാണ് നമ്മുടെ പരാധീനത. അവസരങ്ങൾക്കുമുന്നിൽ വിജയം കൊയ്തെടുക്കുവാൻ കെൽപുള്ള ഹെഗ്ഡേയെപ്പോലുള്ള ഏതെങ്കിലും ഒരു രാഷ്ട്രീയ നേതാവുണ്ടോ ഇന്നു കേരളത്തിൽ.

കെ. ചന്ദ്രദാസ്,
ഏലൂർ നോർത്തു്.

## എ. കെ. ജി.

കലാകൗമുദിയുടെ 497-ാം ലക്കത്തിലെ 'ബലിപാട്ടം' വായിച്ചു. അതിൽ എ. കെ. ജി. യെ 'ആയില്യത്ത് കണ്ടോത്ത്' എന്ന്. എഴുതിക്കണ്ടു. 'ആയില്യത്ത് കുററേരി' എന്നതാണ് ശരി.

സുരേഷ് കണ്ണൂർ.



**ന്യൂഡെൽഹി ലേഖകൻ**

# ഭീതി ഭരിക്കുന്ന തലസ്ഥാനം

ന്യൂഡെൽഹി ഇന്ന് ഉപരോധത്തിൽപ്പെട്ട ഒരു നഗരംപോലെയാണ്. എവിടെയും സംഘർഷം നിറഞ്ഞുനിൽക്കുന്നു. ആട്ടോമാററിക് തോക്കുകളുമായി ട്രക്ക നിറയെ പാരാമിലിട്ടറിക്കാർ സദാ റോന്തുചുററുന്നു. മർമ്മസ്ഥാനങ്ങളിൽ ഇലക്‌ട്രോണിക് യന്ത്രങ്ങളുമായി ഭടന്മാർ കണ്ണും കാതും കൂർപ്പിച്ചു നിൽക്കുന്നു. പൊലീസ് വാഹനങ്ങൾ നാലുപാടും ഓടിക്കൊണ്ടിരിക്കുന്നു.

പ്രധാനമന്ത്രിക്കുവേണ്ടി പുതിയ വസതി ഒരുങ്ങുന്ന റെയ്സ് കോഴ്സ് റോഡിലൂടെ ഗതാഗതം നിരോധിച്ചിരിക്കുന്നു. അതിനപ്പുറത്തുള്ള സഫ്ദർജങ്ങ് കോംപ്ലക്സിനു ചുററും പുതിയ ചെക്ക് പോയിൻറുകൾ ഉയർന്നിരിക്കുന്നു.

ഇതെല്ലാം എന്തിനാണ്?

**ന്യൂഡെൽഹിയിലെ നയതന്ത്രപ്രമുഖർ വല്ലാത്ത ഭീതിയിലാണ്. അടുത്ത തോക്ക് ആർക്കുനേരേ ആവാം?**

മിസസ് ഗാന്ധിയുടെ വധത്തെത്തുടർന്ന് താറുമാറായ ഡെൽഹിയിലെ ക്രമസമാധാനനില ഇപ്പോഴും കുട്ടക്കുഴപ്പത്തിൽത്തന്നെ. കുറഞ്ഞപക്ഷം വി. ഐ. പി. മാരെ സംബന്ധിച്ചിടത്തോളമെങ്കിലും ഡെൽഹി ഒരു സുരക്ഷിതസ്ഥാനമല്ലാതായിത്തീർന്നിരിക്കുന്നു.

ഇതൊക്കെ എല്ലാവർക്കും അറിയാം. ഭരണാധികാരികൾക്കറിയാം. സെക്യൂരിററി വിദഗ്ദ്ധന്മാർക്കറിയാം. രാഷ്ട്രീയ തലവന്മാർക്കറിയാം. വിദേശപ്രതിനിധികൾക്കുമറിയാം.

ഈയിടെ പത്രങ്ങളിൽ ഒരു റിപ്പോർട്ടു കണ്ടു—രാജ്യാന്തര വാടക കൊലയാളിയായ കാർലോസ് എന്ന കുപ്രസിദ്ധൻ ഒരു സംഘം അനുയായികളോടൊപ്പം ഇന്ത്യയിൽ നുഴഞ്ഞുകയറിയിരിക്കുന്നുവത്രേ!

യാസർ അറാഫത്തിനെ എതിർക്കുന്ന വിഭാഗത്തിൽപ്പെട്ട ഒരുകൂട്ടം പി. എൽ. ഒ. ഭീകരന്മാരും ഇന്ത്യയിൽ എത്തിയിട്ടുണ്ടെന്ന് മറെറാരു റിപ്പോർട്ടും കണ്ടു. അധികൃതർ ഇതൊന്നും ഇതേവരെ നിഷേധിച്ചിട്ടില്ല. പറഞ്ഞു കേൾക്കുന്നതു് ഇത്തരം റിപ്പോർട്ടുകളുടെ അടിസ്ഥാനത്തിൽ, അധികൃതർ ഇൻറർപോൾ എന്ന രാജ്യാന്തര പൊലീസ് സംഘടനയുമായി സമ്പർക്കപ്പെട്ടിരിക്കുകയാണെന്നാണ്.

വിദേശികളും തദ്ദേശികളുമായ ഇത്തരം ഭീകരന്മാരുടെ ലക്ഷ്യമെന്താവാം? കൊള്ളയും കൊള്ളിവയ്പും സംഘടിപ്പിക്കലാണോ? പ്രമാണിമാരെ തിരഞ്ഞുപിടിച്ചുകൊന്ന് ഭീതി വളർത്തുകയാണോ? അതിലൂടെ ഇന്ത്യയെ ഉലച്ച് തകർക്കുകയാണോ?

ഏററവും ഉയർന്ന തലങ്ങളിൽ ഇതു് ഇപ്പോൾ ആലോചനാവിഷയമാണ്. വിവിധ സംഘടനകളിലെ സെക്യൂരിററി വിദഗ്ദ്ധന്മാർ ഗ്രൂപ്പുയോഗങ്ങൾ ചേർന്ന് അപ്പപ്പോൾ സ്ഥിതിഗതികൾ വിലയിരുത്തുന്നു. കരുതൽ നടപടികളെടുക്കുന്നു. ഒരു സോവിയററ് നയതന്ത്രജ്ഞനെ വെടിവച്ചുകൊല്ലുകയും മറെറാരു സോവിയററ് നയതന്ത്രജ്ഞൻ വിചിത്രമായ സാഹചര്യത്തിൽ അപ്രത്യക്ഷനാകുകയും ചെയ്തതിനെത്തുടർന്ന് രക്ഷാ ഏർപ്പാടുകൾ സുഭദ്രമാക്കുവാൻ പ്രധാനമന്ത്രിതന്നെ നിർദ്ദേശിക്കുകയും ചെയ്തിരിക്കുന്നു.

ഈ നഗരത്തിലെ നയതന്ത്രവൃത്തങ്ങൾ സംഭീതമാണ്. എപ്പോഴാണ് ഒരു തോക്ക് തങ്ങളുടെ തലയ്ക്കുനേരെ നീളുന്നതെന്ന് അവർ ഉത്കണ്ഠപ്പെടുന്നു. അവരിൽ ചിലർ തങ്ങളുടെ കാറുകളുടെ നമ്പർപോലും മാററിയിരിക്കുന്നു. അംഗരക്ഷകരില്ലാതെ പുറത്തിറങ്ങാൻ അവർ മടിക്കുന്നു. ഇവിടത്തെ സോവിയററ് സ്ഥാപനങ്ങൾക്കെല്ലാം കൂടുതൽ സംരക്ഷണം ഏർപ്പെടുത്തിക്കഴിഞ്ഞു. ഇതുകണ്ട് അമേരിക്കക്കാരും ചോദിക്കുന്നു കൂടുതൽ സംരക്ഷണം.

വിദേശ എമ്പസികളുടെ പ്രധാനകേന്ദ്രമായ ചാണക്യപുരി പ്രദേശത്തു് സദാനേരവും ഭടന്മാരുടെ റോന്തുചുററൽ നടക്കുന്നു.

കഴിഞ്ഞ ചില ആഴ്ചകളായി ഈ തലസ്ഥാനത്തു് അക്രമികളുടെ തേർവാഴ്ചയാണ്. ബാങ്കുകളിലും വീടുകളിലുമെല്ലാം കയറി അവർ കൊള്ളനടത്തുന്നു. ദിനവും കുററകൃത്യങ്ങളുടെ തോതു് പെരുകുന്നു. ഒരുത്തനെയും പിടിക്കാൻ ഇതേവരെ പൊലീസിന് കഴിഞ്ഞിട്ടില്ല. അക്രമികൾ പഞ്ചാബിലേക്കോ യു. പി. യിലേക്കോ കടന്നുകളയുന്നു എന്നാണ് പൊലീസിൻെറ ഭാഷ്യം.

സോവിയററ് എമ്പസിയിലെ മൂന്നാം സെക്രട്ടറിയായ ഐഗർ ഗ്യൂജയുടെ അന്തർധാനംനടന്നിട്ട് ദിവസങ്ങൾ പലതു കഴിഞ്ഞു. ഇതിന് ഒരു തുമ്പുണ്ടാക്കാൻ ഇനിയും കഴിഞ്ഞിട്ടില്ല. ഇതിനെപ്പററി കേൾക്കുന്ന ഒരു ഭാഷ്യം, ഐഗർ ഒരു പടിഞ്ഞാറൻ എമ്പസിയുടെ സഹായത്തോടെ കൂറുമാറി കടന്നുകളഞ്ഞു എന്നാണ്. മറെറാരു വ്യാഖ്യാനം അയാളെ ഭീകരന്മാർ പിടിച്ചുകൊന്ന് മൃതദേഹംപോലും തെളിവില്ലാത്തവിധം നശിപ്പിച്ചു എന്നാണ്. വേറൊന്നു കേൾക്കുന്നതു് അമേരിക്ക ഐഗറെ പിടിച്ച് തല മൊട്ടയടിച്ച് ഹരേകൃഷ്ണവേഷം കെട്ടിച്ച് കാഠ്മണ്ഡുവിലേക്ക് കടത്തിയെന്നാണ്. എന്നാൽ ഡെൽഹി പൊലീസിൻെറ പ്രധാന തിയറി ഇതൊന്നുമല്ല. ഐഗറുടെ അന്തർധാനത്തിനു പിന്നിലുള്ളതു് ഇവിടെയുള്ള അഫ്ഗാനികൾ ആണെന്നാണ് അവർ കരുതുന്നതു്. ഡെൽഹിയിൽ ഇപ്പോൾ അയ്യായിരത്തോളം അഫ്ഗാനികൾ ഉണ്ട്. അഭയാർത്ഥികളുടെ വേഷത്തിൽ വന്നവർ. ഇവരെല്ലാം സോവിയററ് വിരോധികളാണ്. ഭീകരപ്രവർത്തനത്തിന് പാകിസ്ഥാനിൽനിന്ന് പരിശീലനം കിട്ടിയവർ.

ഇപ്പോൾ കൊല്ലപ്പെട്ട സോവിയററ് പ്രതിനിധി ഖിത്ഷ്ചെങ്കോ അവരുടെ എമ്പസിയിലെ ഒരു സീനിയർ എൻജിനീയറാണ്. അവിടത്തെ ധനകാര്യവിഭാഗത്തിലായിരുന്നു ഈ എൻജിനീയർ. നട്ടുച്ചയ്ക്ക് ഭാര്യ നീനയുമൊത്തു് കാറിൽ പോകുവേയാണ് കൊലയാളികൾ മോട്ടോർബൈക്കിൽ പിറകെ ചെന്ന് ആ എൻജിനീയറെ വെടിവച്ചു കൊന്നതു്.

നൂറുകണക്കിന് ആളുകളെ ഇതിനെത്തുടർന്ന് ചോദ്യംചെയ്തു. ഒട്ടുമിക്ക അഫ്ഗാനികളെയും സസൂക്ഷ്മമായി ചോദ്യംചെയ്തു. ഇതിൽനിന്നെല്ലാം ഉടലെടുത്തതു് പതിവുപോലെ ചില തിയറികളാണ്. ഇതിലൊന്ന് ഖാലിസ്ഥാൻ വാദക്കാരാണ് ഈ വധം നടത്തിയതെന്നാണ്. ഖലിസ്ഥാൻ വാദികൾ ആദ്യംതൊട്ടേ സോവിയററ് വി





രോധികളാണ്. സോവിയററ് യൂണിയൻെറ പച്ചക്കൊടിയെത്തുടർന്നാണ് മിസസ് ഗാന്ധി പഞ്ചാബിൽ പട്ടാളത്തെ വിട്ടതെന്ന് ഇവർ വിശ്വസിക്കുന്നു. പഞ്ചാബിലെ പട്ടാള നടപടിക്കാലത്തു് ആ സംസ്ഥാനത്തിൻെറ പല ഭാഗങ്ങളിലും സോവിയററ് വിരുദ്ധ പോസ്റ്ററുകൾ കാണാറുണ്ടായിരുന്നു. ഏതായാലും ചില അറസ്ററുകൾ നടന്നിട്ടുണ്ട്. പെട്ടെന്ന് ഒരു നിഗമനം അസാദ്ധ്യമാക്കുന്ന രീതിയിലാണ് തെളിവുകൾ. കൊലയാളികൾ മോട്ടർ ബൈക്കിൽ വന്നു എന്നതു് ശ്രദ്ധേയമായ ഒരു തെളിവാണ്. സിക്ക് ഭീകരന്മാരുടെ ഒരു ശൈലിയാണതു്. പടിഞ്ഞാറൻ കൊലയാളികൾ ഹൈസ്പീഡ് കാറുകളാണ് ഉപയോഗിക്കുക.

കൊല്ലപ്പെട്ട സോവിയററ് എൻജിനീയറുടെ ഡ്രൈവർ ജോർജ് മലയാളിയാണ്. 75 സി. ഡി. 224 എന്ന സോവിയററ് നിർമ്മിത വോൾഗാ കാറിലാണ് എൻജിനീയറുമായി ജോർജ് പുറപ്പെട്ടതു്. കാറിൽ വെടിയേററ ഉടനെ ജോർജ് പെട്ടെന്ന് കാർനിറുത്തി. എന്നിട്ട് സീററിനടിയിലേക്കു കുനിഞ്ഞിരുന്ന് സ്വന്തം തടി രക്ഷിച്ചുവത്രേ. ജോർജിൻെറതന്നെ മൊഴിയാണിതു്. വല്ലാത്ത ചില സംശയങ്ങൾക്ക് ഇതു് ഇടം നൽകിയിട്ടുണ്ട്.

ആ ഭീകര വലയത്തിൻെറ സംഭവക്രമം ഇങ്ങനെയാണ്:

ഇക്കഴിഞ്ഞ 21–ാം തീയതി വ്യാഴാഴ്ചയാണതു്. യശ്വന്ത്പ്ലെയ്സിലെ കമ്പോളത്തിൽ പോയിട്ട് മടങ്ങിവരികയായിരുന്ന ആ സോവിയററ് ദമ്പതിമാർ. സോവിയററ് എമ്പസി കോംപ്ലക്സിനു പിന്നിലാണ് അവരുടെ വസതി. ചാണക്യപുരിയിലെ സത്യമാർഗ്ഗിലൂടെ ന്യായമാർഗ്ഗിലേക്കു കടക്കാൻ ഭാവിക്കുവേയാണ് മോട്ടോർ ബൈക്കിൽ കൊലയാളികൾ വന്നതു്. ഘാനായുടെ എമ്പസിക്കും കനേഡിയൻ ഹൈക്കമ്മീഷൻ ഓഫീസിനും ഇടയിലുള്ള റോഡിൽ വച്ച് മോട്ടോർ ബൈക്കിൽ കാറിൻെറ മുന്നിൽ കടന്നു. കാറുമായുള്ള അകലം ക്രമീകരിച്ച് മോട്ടോർ ബൈക്കിൻെറ പിന്നിലിരുന്ന കൊലയാളി നിറയൊഴിച്ചു. കാർ ഇടതുവശത്തേക്ക് വഴുതി ഉയർന്നുനിൽക്കുമ്പോഴും തോക്കിൽ നിന്ന് ഉണ്ടകൾ പറന്നു തീർന്നിരുന്നില്ല. എല്ലാംകഴിഞ്ഞതു് കണ്ണടച്ചു തുറക്കുന്ന വേഗത്തിലാണ്. കൊലയാളികൾ തങ്ങളുടെ വാഹനത്തിൻെറ വേഗത കൂട്ടി ഇടത്തോട്ടുതിരിഞ്ഞ് ന്യായമാർഗ്ഗിലൂടെ കടന്നുകളഞ്ഞു. മോത്തിബാഗ് വഴിയായിരിക്കണം കൊലായാളികൾ രക്ഷപ്പെട്ടതെന്ന് പൊലീസ് കരുതുന്നു.

സോവിയററ് എമ്പസിയുടെ മറെറാരു കാറിലാണ് ഉടൻതന്നെ ദമ്പതിമാരെയും ഡ്രൈവറെയും ആശുപത്രിയിലെത്തിച്ചതു്. അപ്പോഴേക്കും ഖത്ഷ്ചെങ്കോ മരിച്ചിരുന്നു. മററു രണ്ടുപേരെയും ചികിത്സിച്ചു. ഡ്രൈവർ പിന്നീട് പൊലീസിന് മൊഴിനൽകി: മിസസ് ഖത്ഷ്ചെങ്കോ മാരകമായ മുറിവിൽനിന്നും രക്ഷപ്പെട്ടെങ്കിലും ഇപ്പോഴും ഓർക്കാപ്പുറത്തേററ ഞെട്ടലിൽനിന്നും മോചിതയായിട്ടില്ല. അതുകാരണം സംഭവത്തെക്കുറിച്ച് എന്തെങ്കിലും പറയുവാൻ അവർക്കു കഴിയുന്നില്ല.

വെടിവയ്പുനടന്ന സ്ഥലവും കാറും പരിശോധിച്ചശേഷം ഫോറൻസിക് വിദഗ്ദ്ധർ പറഞ്ഞു: കാറിൻെറ വലതുവശത്തെ ഗ്ലാസ്സുകൾ ഇട്ടിരിക്കുകയായിരുന്നു. അതേസമയം ഇടതുവശത്തു് ഗ്ലാസ്സ് താഴ്ത്തിയിരുന്നു. ഖത്ഷ്ചേങ്കോയും ഭാര്യയും രക്തപ്പാടും ഗ്ലാസ്സിൻെറ ചില്ലുകളും കാണാമായിരുന്നു.

കൊലയാളികൾ അഞ്ചുതിരയൊഴിച്ചതായി കരുതുന്നു. കാരണം ഒഴിഞ്ഞ അഞ്ചു കേസിങ്ങുകൾ കണ്ടുകിട്ടിയിട്ടുണ്ട്. ഒന്ന് കാറു നിറുത്തിയിരുന്ന സ്ഥലത്തുനിന്നും മുപ്പത്തിയഞ്ചോളം അടി അകലെയാണ് കിടന്നിരുന്നതു്. ബാക്കി നാലെണ്ണം കാറിനു് തൊട്ടുമുന്നിലും. ഖത്ഷ്ചേങ്കോയിരുന്ന സീററിൻെറ അടുത്തുള്ള ഡോറിനടുത്തു്. റോഡിൽ രക്തത്തുള്ളികൾ കാണാം. അതു് ചേങ്കോയെ കാറിൽനിന്നും ആശുപത്രിയിൽ കൊണ്ടുപോകുന്നതിനു് നീക്കം ചെയ്തപ്പോൾ വീണതായിരിക്കണം.

പൊലീസ് സംഭവം അറിഞ്ഞതു് 12–21–നാണ്. ഇന്ത്യൻ എയർ ലൈൻസിൽ ജോലിചെയ്തിരുന്ന ഏതോ ഒരാൾ പൊലീസ് കൺട്രോൾ റൂമിലേക്ക് ടെലഫോൺചെയ്തു പറഞ്ഞു: ''അക്ബർ ഹോട്ടലിനു് അരികിൽ ഒരു സി. ഡി. കാർ വെടിവച്ചുതകർത്തിരിക്കുന്നു.'' വിവരം അറിഞ്ഞു് രണ്ടു മിനിട്ടിനകം തങ്ങൾ അവിടെയെത്തിയെന്ന് പൊലീസ് പറയുന്നു. പക്ഷേ, അപ്പോഴേക്കും കൊലയാളികൾ രക്ഷപ്പെട്ടിരുന്നു.

സംഭവസ്ഥലത്തിനു് തൊട്ടടുത്തുള്ള കനേഡിയൻ ഹൈക്കമ്മീഷൻ ഓഫീസിലെ ഒരു ഉദ്യോഗസ്ഥൻ വെടിയൊച്ച കേട്ടതായി പറയുന്നു: ആദ്യം ഒച്ച കേട്ടപ്പോൾ ചുററിക അടിപോലെയാണ് തോന്നിയതു്, വീണ്ടും കേട്ടപ്പോൾ മനസ്സിലായി വെടിയൊച്ചയാണെന്ന്. ഉച്ചയ്ക്ക് 11.50 നോട് അടുപ്പിച്ച് താൻ ഏതാണ്ട് ആറുവെടിയൊച്ച കേട്ടെന്ന് ജർമ്മൻ എമ്പസിയിലെ ഒരാളും പറയുന്നു.

കൊല നടന്ന സമയം ഉച്ചയ്ക്ക് 12.10നു് മുൻപാകാൻ വഴിയില്ല എന്നാണ് പൊലീസ് കമ്മീഷണർ എസ്. എസ്. ജോഗിൻെറ നിഗമനം. സെമി ആട്ടോമാററിക് 7.65 എം. എം. ''ജെകോ'' പിസ്റ്റളാണ് കൊലയാളികൾ ഉപയോഗിച്ചിരിക്കുന്നതു്. പശ്ചിമ ജർമ്മൻ നിർമ്മിതമാണ് ഈ തോക്ക്. ഏഴു തിരനിറയ്ക്കാവുന്ന ഇതു് ഒരു ക്ലോസ് റെയിഞ്ച് തോക്കാണ്.

എന്നാൽ വെടിവയ്ക്കുവാൻ ഉപയോഗിച്ച തോക്കിനെക്കുറിച്ച് ഇത്ര തറപ്പിച്ചുപറയുവാൻ സെൻട്രൽ ഫോറൻസിക് ലാബറട്ടറിയിലെ സയൻറിഫിക് ഓഫീസർ രൂപ്സിംഗ് തയ്യാറാവുന്നില്ല. വിദഗ്ദ്ധനായ ഒരു കൊലയാളിയുടെ കരങ്ങൾ ഇതിനു പിന്നിൽ കാണുമെന്നും ഷോർട്ട്റെയിഞ്ച് തോക്കാണ് ഉപയോഗിച്ചിരിക്കുന്നതെന്നുമേ സിംഗ് പറയുന്നുള്ളു.

ഏതായാലും ഖത്ഷ്ചേങ്കോയുടെ കൊലയാളി തീർച്ചയായും സമർത്ഥനാണ് എന്ന കാര്യത്തിൽ തർക്കമില്ല. അവൻെറ നാലു വെടിയുണ്ടകൾ കൃത്യമായും ലക്ഷ്യം കണ്ടു. ചലിച്ചുകൊണ്ടിരിക്കുന്ന മോട്ടോർ ബൈക്കിൽ നിന്നാണ് നിറയൊഴിക്കുന്നതു്. ലക്ഷ്യം വയ്ക്കുന്നതോ ചലിച്ചുകൊണ്ടിരിക്കുന്ന ഒരു കാറിനുള്ളിലേക്കും.

തൊണ്ടയ്ക്കു വലതുവശത്തും നെഞ്ചിനു് ഇടതുവശത്തും വലതുകൈയിലും ഖത്ഷ്ചേങ്കോയ്ക്ക് വെടിയുണ്ടയേററതായി പൊലീസ കമ്മിഷണർ ജോഗ് പറഞ്ഞു. നാലു വെടിയുണ്ടകൾ കാറിൽനിന്നും കണ്ടെടുത്തിട്ടുണ്ട്. കാറിൻെറ വിൻഡ് സ്ക്രീൻ തുളച്ച് കുറഞ്ഞതു് രണ്ടു വെടിയുണ്ടയെങ്കിലും കടന്നിരിക്കണം. മിസസ് ഖത്ഷ്ചേങ്കോയും ഡ്രൈവറും വെടിയൊച്ച കേട്ടപ്പോഴേ സീററിനടിയിൽ പതുങ്ങിയതിനാലായിരിക്കും രക്ഷപ്പെട്ടതു്.

കൊലയാളികളെക്കുറിച്ചുള്ള വിവരണങ്ങൾ കൂട്ടിച്ചേർത്തു് ഒരു രൂപം മെനയുവാനുള്ള ശ്രമത്തിലാണ് പൊലീസുകാർ. മോട്ടോർ ബൈക്ക് ഓടിച്ചിരുന്നയാളിനു് ശരാശരി ഉയരമേയുള്ളു. ഏതാണ്ട് ഒത്തശരീരം, നിറം വെളുത്തതാണ്. ക്രീം നിറത്തിലുള്ള ട്രൗസറുകളാണ് അണിഞ്ഞിരുന്നതു്. പിന്നിലിരുന്നയാൾക്ക് ആറടിനീളം വരും. സുമുഖനാണ്. താടിയുണ്ട്. കറുപ്പ് ട്രൗസറുകളാണ് ധരിച്ചിരുന്നതു്.

കൊലയാളികൾ പോയതിൻെറ എതിർദിശയിലേക്കു ഒരു ഫിയററ് കാർ ഓടിച്ചുവന്ന ഡ്രൈവർ, അവരെക്കുറിച്ച് ചില വിവരങ്ങൾ പൊലീസിനു് നൽകിയിട്ടുണ്ട്. ഇയാളുടെ ഐഡൻറിററി വ്യക്തമാക്കുവാൻ പൊലീസ് വിസമ്മതിക്കുന്നു. ചോദ്യം ചെയ്യുന്നതിനായി ഡ്രൈവറെ പൊലീസ് കസ്റ്റഡിയിൽ എടുത്തിട്ടുണ്ട്. സംഭവസ്ഥലത്തിനു് പരിസരത്തുകൂടെ സൈക്കിളിൽപ്പോയ മറെറാരാളും കൊലയാളികളെക്കുറിച്ച് പൊലീസിനു് വിവരം നൽകിയിട്ടുണ്ട്. ഈ രണ്ടുപേരുടെയും വിവരണങ്ങളും ഖത്ഷ്ചേങ്കോയുടെ ഡ്രൈവർ നല്കിയ വിവരങ്ങളും തമ്മിൽ കൂട്ടിച്ചേർക്കുവാനുള്ള ശ്രമത്തിലാണ് പൊലീസ്.

ഖത്ഷ്ചേങ്കോ സഞ്ചരിച്ചിരുന്ന കാറിനു പിന്നിലായി അധികം ദൂരെയല്ലാതെ മറെറാരു സോവിയററ് കാർ സഞ്ചരിക്കുന്നുണ്ടായിരുന്നുവെന്ന് പൊലീസ് കമ്മീഷണർ ജോഗ് പറഞ്ഞു. ഈ കാറിലാണ് ചേങ്കോയെയും മററും ആശുപത്രിയിൽ എത്തിച്ചതു്. കൂടുതലൊന്നും ജോഗ് വിശദീകരിച്ചില്ല.

കൊലയാളികളുടെ രൂപവിവരങ്ങളെക്കുറിച്ചു പ്രത്യേകിച്ച് എടുത്തു ചോദിച്ചപ്പോൾ ജോഗ് പറഞ്ഞു: ദൃക്സാക്ഷികൾ പറയുന്നതുവച്ചു നോക്കിയാൽ ഏതായാലും ഘാതകർ യൂറോപ്യർ അല്ല.

# കിളിമകളേ, ഇതു മഹാനഗരം

കേരള സർവ്വകലാശാലാ മലയാള വിഭാഗത്തിന്റെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്തു നടന്ന 'എഴുത്തച്ഛൻ—കവി, കവിത, പാരമ്പര്യം' എന്ന ത്രിദിന സെമിനാറിന്റെ പ്രസക്തി എന്താണെന്നു നാം ആലോചിക്കേണ്ടതുണ്ട്. സെമിനാറിന്റെ ആമുഖമായി സർവ്വകലാശാലയിലെ മലയാള വിഭാഗം മേധാവി ഡോ. കെ. രാമചന്ദ്രൻ നായർ പറഞ്ഞു:

''വാസ്തവത്തിൽ എഴുത്തച്ഛനെ കണ്ടെത്താൻ ശ്രമിക്കുമ്പോൾ നമ്മൾ നമ്മെത്തന്നെ കണ്ടെത്താൻ ശ്രമിക്കുകയാണ്.''

പക്ഷേ, ആമുഖത്തിൽ ഡോ. രാമചന്ദ്രൻനായർ പറഞ്ഞ രീതിയിലുള്ള അന്വേഷണതാര സെമിനാറിൽ പ്രബന്ധമവതരിപ്പിച്ച അക്കാഡമിക് പണ്ഡിതന്മാരിൽ പലർക്കുമുണ്ടായിരുന്നോ എന്ന സംശയം അവരുടെ പ്രസംഗങ്ങൾ കേട്ടപ്പോഴുണ്ടായി. സ്ഥിരം മുഖങ്ങൾ, കേട്ടുപഴകിയ വാദമുഖങ്ങൾ. മലയാള നിരൂപണരംഗത്തു് ഒററപ്പെട്ടതെങ്കിലും ശ്രദ്ധേയമായി ഉയർന്നുകേൾക്കുന്ന ശബ്ദങ്ങളുടെ ഉടമകളിൽ പ്രമുഖരായ പലരെയും വേദിയിൽ കണ്ടതുമില്ല.

ആറു സമ്മേളനങ്ങളിലായി 43 പ്രബന്ധങ്ങളാണ് സെമിനാറിൽ അവതരിപ്പിക്കപ്പെട്ടതു്. എഴുതിക്കൊണ്ടുവന്ന പ്രബന്ധങ്ങൾ വായിച്ചുതീർക്കാൻ ഓരോരുത്തർക്കും അനുവദിച്ച 15 മിനിട്ട് തികയാതെ വന്നതിനാൽ മിക്കവരും ചുരുക്കിപ്പറയാനുള്ള വെപ്രാളത്തിലായിരുന്നു. സമയം തികയാതെ വന്നതുകാരണം മിക്കപ്പോഴും പൊതുചർച്ചകൾ നടന്നതുമില്ല. എഴുത്തച്ഛനെക്കുറിച്ച് സമഗ്രപഠനത്തിനൊരുങ്ങിയവരുടെ മുമ്പിലും സമയമില്ലായ്മയോ?

വൈസ് ചാൻസലർ പി. എസ്. ഹബീബ് മുഹമ്മദ് ഉദ്ഘാടനം ചെയ്ത സെമിനാറിന് ഡോക്ടർ സുകുമാർ അഴീക്കോട്ട് തുടക്കമിട്ടതു്, എഴുത്തച്ഛനെക്കുറിച്ചുള്ള സമഗ്രപഠനം സാഹസികമാണ് എന്നോർമ്മിപ്പിച്ചുകൊണ്ടാണ്. അദ്ദേഹം പറഞ്ഞു: എഴുത്തച്ഛൻ ഏകശീർഷനായ കവി മാത്രമല്ല; ബഹുശീർഷനായ ഒരു സാംസ്കാരിക പ്രതിഭാസമാണ്. ഒരു ജനതയുടെ സംസ്കാരത്തിന്റെ പ്രചോദനവും അവിഭാജ്യാംശവുമായി മാറുമ്പോഴാണ് ഒരു കവിയുടെ പരമമായ സാക്ഷാത്കാരം. ആ പരമമായ സാക്ഷാത്കാരത്തിൽ എഴുത്തച്ഛൻ എത്തിച്ചേർന്നിരിക്കുന്നു. നിത്യപാരായണീയത എന്ന സ്വഭാവംകൊണ്ടാണ് എഴുത്തച്ഛൻകവിത രാജ്യത്തിന്റെ സാംസ്കാരിക പാരമ്പര്യത്തിന്റെ അവിഭാജ്യ അംശമായിത്തീർന്നിരിക്കുന്നതു്. കല്പാന്തര സ്ഥായിത്വം ഏററവും കൂടുതലുള്ള കവിയാണ് എഴുത്തച്ഛൻ.

എഴുത്തച്ഛന്റെ ഭക്തിപാരമ്പര്യത്തിന്റെ വേരുതിരഞ്ഞു് വിഷ്ണുനാരായണൻനമ്പൂതിരി ചെന്നതു് വൈദിക പാരമ്പര്യത്തിലേക്കും യജ്ഞസംസ്കാരത്തിലേക്കുമാണ്. കേരളത്തിന്റെ മനുഷ്യാത്മാവിനെ അതിന്റെ പ്രച്ഛന്നതയിൽനിന്നു മോചിപ്പിക്കാനുള്ള യജ്ഞം നടത്തുകയായിരുന്നു എഴുത്തച്ഛൻ ചെയ്തതെന്നു് അദ്ദേഹം

## തിരുവനന്തപുരത്തു് ഈയിടെ നടന്ന എഴുത്തച്ഛൻ സെമിനാറിനെപ്പററി

പറഞ്ഞു. വിഷ്ണുനാരായണൻ നമ്പൂതിരി നമ്മുടെ സാംസ്കാരിക ചരിത്രത്തെ അതീവ ലളിതവല്ക്കരിച്ച് യജ്ഞസംസ്കാരത്തിന്റെ കുററിയിൽ കൊണ്ടുചെന്നു് കെട്ടിയിടാൻ മുതിന്നപ്പോൾ ഡോ. ശർമ്മ അതിനെ അനുകൂലിക്കുക മാത്രമല്ല ചെയ്തതു്.

കവി എന്നതിനെക്കാൾ എഴുത്തച്ഛനെ ഒരു സത്യദർശിയായി കാണാനാണ് ജി. ബാലകൃഷ്ണൻനായർ മുതി ന്നതു്.

ഉപനിഷത്തുക്കൾ, സ്മൃതികൾ ഗീത, പുരാണങ്ങൾ എന്നിവയിലെല്ലാമുള്ള പ്രപഞ്ച രഹസ്യതത്വങ്ങൾ ഉൾക്കൊണ്ടുകൊണ്ടു് സ്വന്തമായി രൂപം നല്കിയ ഒരു പ്രപഞ്ചദർശനമാണ് എഴുത്തച്ഛൻ എന്ന കവി അവതരിപ്പിച്ചതെന്നു് മുനി നാരായണപ്രസാദ് അഭിപ്രായപ്പെട്ടു.

ജി. ബാലകൃഷ്ണൻനായർ 'ഹരിനാമകീർത്തന'ത്തെയും മുനി നാരായണപ്രസാദ് 'ചിന്താരത്ന'ത്തെയും മുഖ്യമായും അവലംബമാക്കിയാണ് എഴുത്തച്ഛനെ അദ്വൈത പക്ഷപാതിയായിക്കാണാൻ ശ്രമിച്ചതു്. അവ രണ്ടും എഴുത്തച്ഛന്റെ കൃതികളാണെന്നതിനു് ഒരു തീർച്ചയുമില്ലാതിരിക്കെ പിന്നെങ്ങനെ അങ്ങനെ വാദിക്കാനാവും എന്ന സംശയം ഉയർത്തിക്കൊണ്ടായിരുന്നു തിരുനെല്ലൂർ കരുണാകരൻ സംസാരിച്ചുതുടങ്ങിയതു്. ചരിത്രത്തെ തലകീഴ് മറിച്ചു കാട്ടുന്നതു് ശരിയല്ലെന്നു് തിരുനെല്ലൂർ ഓർമ്മിപ്പിച്ചു. വേദവും വേദാധികാരവും പഠിക്കാനുള്ള അവസരം ശൂദ്രനായ തനിക്കു നിഷേധിക്കപ്പെട്ടപ്പോൾ എഴുത്തച്ഛനുണ്ടായ മാനസികവിക്ഷോഭത്തിന്റെ ശക്തിയാണ് അദ്ദേഹത്തിന്റെ ഭക്തിക്കു് അഗാധത നല്കിയതു്. എഴുത്തച്ഛൻ വേദാന്തിയാണ് അദ്വൈതിയാണ് എന്നൊക്കെ സ്ഥാപിച്ചെടുക്കാൻ വ്യഗ്രത കാട്ടുന്നവർ ഇക്കാര്യം കൂടി മനസ്സിലാക്കേണ്ടതുണ്ടു് എന്നായിരുന്നു തിരുനെല്ലൂരിന്റെ വാക്കുകളിലെ സൂചന.

വ്യാസഭാരതം കവിതയല്ല, കഥയാണ്. ആ ആഖ്യാനത്തിൽനിന്നു് മനുഷ്യഭാവങ്ങളെ ഉദ്ദീപിപ്പിക്കുന്ന നാടകീയതയുള്ള സന്ദർഭങ്ങളെ കണ്ടെടുത്തു് കവിതയാക്കിത്തീർക്കുകയായിരുന്നു എഴുത്തച്ഛനെന്നു് 'എഴുത്തച്ഛനും ഇതിഹാസ പാരമ്പര്യവും' എന്ന സെമിനാർ സെഷനിൽ ആദ്ധ്യക്ഷ്യംവഹിച്ച ഡോക്ടർ കെ. രാഘവൻപിള്ള അഭിപ്രായപ്പെട്ടു.

ശില്പരചന, വൃത്തഘടന, അലങ്കാരകല്പന, പാത്രസംവിധാനം, ആഖ്യാനരീതി, രസചർച്ച, ധർമ്മബോധവും സൗന്ദര്യസങ്കല്പവും തുടങ്ങിയവയുടെ വിശകലനങ്ങളിലൂടെ എഴുത്തച്ഛന്റെ കാവ്യകലയുടെ മഹിമ കണ്ടെത്താനുള്ള ശ്രമത്തിന് എസ്. ഗുപ്തൻനായർ നേതൃത്വം നല്കി. മൂലകൃതിക്കാരൻ കാര്യമാത്ര പ്രസക്തനായപ്പോൾ എഴുത്തച്ഛൻ തന്റെ അദ്ധ്യാത്മ രാമായണത്തിൽ ഭക്തിപാരവശ്യത്താൽ വാചാലനാവുകയായിരുന്നെന്നു് ഗുപ്തൻനായർ ചൂണ്ടിക്കാണിച്ചു. വാല്മീകിയുടെ കഥാപാത്രങ്ങൾക്ക് ബഹുമുഖത്വവും ഗാംഭീര്യവുമാണുള്ളതെങ്കിൽ എഴുത്തച്ഛൻരാമായണത്തിലെ കഥാപാത്രങ്ങൾക്ക് ഏകമുഖത്വവും പരപ്പുമാണുള്ളതെന്നും അദ്ദേഹം പറഞ്ഞു.

പുതിയ സമീപനങ്ങളിലൂടെ എഴുത്തച്ഛനെപ്പററി പുതിയ കണ്ടെത്തലുകൾ നടത്താനുള്ള ശ്രമമായിരുന്നു, സമാപന സമ്മേളനത്തിൽ. എഴുത്തച്ഛൻകവിതയിലെ ഭാവരൂപലയം കണ്ടെത്താൻ ശ്രമിച്ച അദ്ധ്യക്ഷൻ ഒ. എൻ. വി. കുറുപ്പ് പറഞ്ഞു: കവിത ബഹുരൂപിണിയാണ്, ബഹുഭാവ ബന്ധുരയാണ്. എഴുത്തച്ഛൻകൃതികൾ വെറും പരിഭാഷയല്ല; സ്വച്ഛന്ദമായ പുനഃസൃഷ്ടിയാണ്. നാമസങ്കീർത്തനത്തിന്റെ ലഹരിയിലാണ് എഴുത്തച്ഛൻ കൃതികളുടെ അനുഷ്ഠാനപരമായ തുടക്കം. തനിക്കു നിഷേധിക്കപ്പെട്ട ഒന്നിനെ പിടിച്ചെടുക്കുകയായിരുന്നു, വാസ്തവത്തിൽ കവി ചെയ്തതു്. കവിയുടെ ഇംഗിതം കവിതയുടെ രൂപത്തെ സൃഷ്ടിക്കുന്നു. സൂക്ഷ്മഭാവങ്ങൾ ലളിതപദങ്ങളിലൂടെ തെളിയുന്നു. വാക്കുകൾ വർണ്ണരാജികളായി മാറുന്നു.

ഇത്രമാത്രം വികാരനിർഭരമായി കവിതയെഴുതുന്ന വ്യക്തി അദ്വൈത ചിന്തകനാകുന്നതെങ്ങനെയെന്നു് ഗാന്ധാരീവിലാപം ചൂണ്ടിക്കാണിച്ചുകൊണ്ടു് കെ. എസ്. നാരായണപിള്ള ചോദിച്ചു.

കാല്പനിക കവികളുടെ തുറന്ന വ്യക്തിത്വമല്ല ക്ലാസിക് കവികളുടെ അടഞ്ഞ വ്യക്തിത്വമാണ് എഴുത്തച്ഛന്റേതെന്നു്. ആ കവിയുടെ മനസ്സു കണ്ടെത്താൻ ശ്രമിച്ച ഡോക്ടർ പി. വി. വേലായുധൻ പിള്ള പറഞ്ഞു.

എഴുത്തച്ഛന്റെ ഭാഷ, എഴുത്തച്ഛന്റെ വ്യക്തിത്വമാണെന്ന കാര്യം ശ്രദ്ധിക്കാതെ വയ്യ എന്നു് എഴുത്തച്ഛന്റെ കവിത ഇതിഹാസകാവ്യങ്ങളുടെ പ്രത്യേകത ഒരു സെറിമോണിയൽ സ്റ്റൈൽ ആണ്. അതു് എഴുത്തച്ഛൻകവിതകൾക്കുണ്ടു്. ക്ഷേത്രപ്രതിഷ്ഠ നടത്താൻ അനുവാദമില്ലാത്ത ശൂദ്രജാതിയിൽ ജനിച്ച കവി തന്റെ ഇഷ്ടമൂർത്തിയെ ശ്രോതാക്കളുടെ മനസ്സിൽ പ്രതിഷ്ഠിച്ചു. ഇവിടെ കവിധർമ്മം തനിക്കു നിഷേധിക്കപ്പെട്ട അവകാശം സ്ഥാപിച്ചെടുക്കുക എന്നതു തന്നെയാണ്. നിരണംകവികൾ ഒരു എപ്പിക് ആർക്കിടെക്ചർ സൃഷ്ടിച്ചിരുന്നു. ആ എപ്പിക് ആർക്കിടെക്ചറിന് സമഗ്രശോഭയും സാഫല്യവും ലഭിച്ചതു് എഴുത്തച്ഛനിലൂടെയാണ്—ഒ. എൻ. വി. അഭിപ്രായപ്പെട്ടു.




സെമിനാറിനോടനുബന്ധിച്ച് യൂണിവേഴ്സിററി ലൈബ്രറി സംഘടിപ്പിച്ച 'എഴുത്തച്ഛൻ പ്രദർശനം'

...യെ ശൈലീനിഷ്ഠമായ സമീപനത്തിലൂടെ കാണാൻ ശ്രമിച്ച ഡോക്ടർ വി. ആർ. പ്രബോധചന്ദ്രൻനായർ പറഞ്ഞു. ഉദാത്തമായ കാവ്യഭാഷാശൈലിയാണ് എഴുത്തച്ഛന്റേതെന്നും തുഞ്ചത്താചാര്യൻ ഒരിക്കലും ആ തുഞ്ചത്തുനിന്നു് താഴോട്ടിറങ്ങിയിട്ടില്ലെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി,

ഭാരതീയ ഭക്തിയെ യജ്ഞസംസ്കാരത്തിന്റെ തുടർച്ചയായി ആരും കാണുന്നില്ല, നേരെമറിച്ച് അതിന്റെ പൂർണ്ണനിഷേധമായി കാണുകയാണു ചെയ്യുന്നതെന്നു വ്യക്തമാക്കിക്കൊണ്ടായിരുന്നു പി. ഗോവിന്ദപ്പിള്ള ''എഴുത്തച്ഛന്റെ ഭക്തി—മാർക്സിസ്റ്റുസമീപനം'' എന്ന പ്രബന്ധമവതരിപ്പിച്ചു തുടങ്ങിയതു്. ഭക്തിപ്രസ്ഥാനം ''റിവൈവലിസം'' അല്ല ''റിനൈസ്സൻസ്'' ആണെന്നു കെ. ദാമോദരനും ആ റിനൈസ്സൻസ് ഫ്യൂഡലിസത്തിന്റെ ലെജിററിമൈസേഷനുവേണ്ടിയായിരുന്നുവെന്നു പറഞ്ഞ ഡി. ഡി. കൊസാംബിക്കും ഭക്തിപ്രസ്ഥാനത്തെ ശരിയായ മാർക്സിസ്റ്റു രീതിയിൽ വിലയിരുത്താൻ കഴിഞ്ഞില്ലെന്നു് ഗോവിന്ദപ്പിള്ള പറഞ്ഞു.

എഴുത്തച്ഛൻ നിരൂപണത്തിലെ ശക്തിദൗർബല്യങ്ങളെ ചൂണ്ടിക്കാട്ടിയ ഡോ. ഡി. ബഞ്ചമിൻ ആ രംഗത്തു് എൻ. കൃഷ്ണപിള്ള, പി. കെ. പരമേശ്വരൻ നായർ, കെ. എൻ. എഴുത്തച്ഛൻ, പി. കെ. ബാലകൃഷ്ണൻ തുടങ്ങിയവരുടെ ശ്രദ്ധേയമായ് സംഭാവനകളിലേക്ക് വിരൽചൂണ്ടി.

മലയാളസാഹിത്യത്തിന്റെ മാത്രമല്ല, കേരളീയ ജനജീവിതത്തിന്റെ തന്നെ ചരിത്രാംശമായ തുഞ്ചത്തെഴുത്തച്ഛനെ വിലയിരുത്തുന്ന കാര്യത്തിൽ ഫലപ്രദമായൊരു ചരിത്രവീക്ഷണത്തെ അവലംബമാക്കിയില്ല എന്നതാണ് ഈ സെമിനാറിന്റെ പോരായ്മകളിലൊന്നു്. നിയതവും സുവ്യക്തവുമായ സമീപനരീതികൾ അവലംബിച്ചുകൊണ്ടുള്ള എല്ലുറപ്പുള്ള പ്രബന്ധങ്ങൾ കുറവായിരുന്നു. പലതും 'അക്കാഡമിക് എക്സെർസൈസ്'കളിലൊതുങ്ങുന്നവ. സെമിനാറുകളുടെ അക്കാഡമിക് വിരസതയുടെ മേൽ ചിലപ്പോഴൊക്കെ അക്കാഡമിക്കേതരരുടെ പ്രസംഗങ്ങൾ ഒരു ആശ്വാസമായി വീശിയെന്നുവരാം. പക്ഷേ, എഴുത്തച്ഛൻ സെമിനാറിൽ വായിച്ച പി. ഗോവിന്ദപ്പിള്ളയുടെ പ്രബന്ധം ഏതു അക്കാഡമിക് പണ്ഡിതനെയും വെല്ലുന്നവിധത്തിൽ ഉദ്ധരണികളും ശൈലിപ്രയോഗങ്ങളും കൊണ്ടു നിറഞ്ഞവയായിരുന്നു. മാർക്സിസ്റ്റ് സമീപനരീതിയുടെ ഊഷ്മളവും ജൈവവുമായ സാന്നിദ്ധ്യമാണ് തന്മൂലം അദ്ദേഹത്തിന്റെ പ്രബന്ധത്തിൽ ഇല്ലാതെപോയതു്. എഴുത്തച്ഛനെക്കുറിച്ചുള്ള സമഗ്രപഠനം ഇനിയും സഫലമാകേണ്ട ചരിത്രനിയോഗമായി ബാക്കി നില്ക്കുന്നു.

മലയാളഭാഷയുടെ പിതാവാണെന്നല്ലേ പറയുന്നതു്, ആ മഹാനും നല്കാം മൂന്നു ദിവസം എന്ന സമീപനം എഴുത്തച്ഛൻ പഠനം എവിടെയും കൊണ്ടെത്തിക്കുകയില്ല. അല്ലെങ്കിലും നാടാകെപ്പരന്നും, നാടിന്റെ ആത്മാവിലുമായിക്കിടയിരിക്കുന്ന തുഞ്ചനെ -വിളിച്ചുവരുത്തി ''ഓ, സമയമില്ല'' എന്നു് ഓർമ്മിപ്പിക്കുന്നതുകൊണ്ടെന്തുകാര്യം? വർഷങ്ങളായി ചർച്ച ചെയ്യേണ്ടുന്ന കാര്യങ്ങൾ മൂന്നു ദിവസംകൊണ്ടു് പ്രഭാഷണം ചെയ്തു തീർത്തുകളഞ്ഞു. കൊള്ളാം—ഇതു് ഒരു വെറും എഴുത്തച്ഛൻ സെമിനാർ മാത്രമാണല്ലോ.

—സ്റ്റാഫ് ലേഖകൻ



മധുനായർ ന്യൂയോർക്ക്

# സംസ്ക്കാരത്തിന്റെ ആന്തരിക ഘടികാരം

**അമേരിക്കയുടെ തിരുമുറ്റത്തുവച്ച് മഹാനായ ഒരു മെക്സിക്കൻ എഴുത്തുകാരൻ അമേരിക്കക്കാരോട് പറഞ്ഞു: നിങ്ങളുടെ ചരിത്രമാകെ പാപപങ്കിലമാണ്.**

**ലോ**കത്തെ ഏററവും വലിയ വിദ്യാപീഠങ്ങളിൽ ഒന്നാണല്ലോ ഹാർവേഡ് സർവകലാശാല. ഇതാണ് യുണൈറഡ് സ്റ്റേററ്സിന്റെ കേംബ്രിജ്. അല്ലെങ്കിൽ ഓക്സ്ഫഡ്. വർഷംതോറും ഈ സർവകലാശാലയിൽ നടക്കുന്ന കമൻസ്മെൻറ് (ഇന്ത്യൻ രീതിയിൽ പറഞ്ഞാൽ ' കോൺവക്കേഷൻ') പ്രഭാഷണം വളരെ ശ്രദ്ധ പിടിച്ചുപററുന്നു. കാലികപ്രാധാന്യമുള്ള ഒരു വിഷയമാണ് പ്രഭാഷകൻ തിരഞ്ഞെടുക്കുക. പ്രഭാഷണം ഗൗരവപൂർവ്വം ചർച്ചചെയ്യപ്പെടുന്നു.

ഇക്കഴിഞ്ഞതവണ ബിരുദം നേടിയവരെ അഭിസംബോധന ചെയ്യുവാൻ ക്ഷണിക്കപ്പെട്ടതു് ഒരു അയൽരാജ്യക്കാരനായിരുന്നു. പ്രസിദ്ധനായ ആ അതിഥി ചിലതെല്ലാം വെട്ടിത്തുറന്നു പറഞ്ഞു. യു. എസ്സിന്റെ നടുമുററത്തു വന്നു നിന്നുകൊണ്ടു് അദ്ദേഹം യു. എസ്സിനെ കഠിനകഠിനമായി വിമർശിച്ചു. ഹ്രസ്വമാണെങ്കിലും യുണൈറഡ് സ്റ്റേററ്സിന്റെ ചരിത്രം പാപപങ്കിലമാണെന്നു് അദ്ദേഹം വാദിച്ചു.

അടുക്കിയടുക്കി അദ്ദേഹം പറഞ്ഞ കാര്യങ്ങൾ മനസ്സാക്ഷിയെ വല്ലാതെ പിടിച്ചു കുലുക്കി. പ്രധാന പത്രങ്ങളെല്ലാം പിറേറന്നിറങ്ങിയതു് ഈ പ്രസംഗം 'വീശി' അടിച്ചുകൊണ്ടാണ്. ജാക്വിലിൻ കെന്നഡി ഒനാസിസ്സിനെപ്പോലെ, പാർക്ക് അവന്യൂ വാസികളായ കുബ്ബേര്യിൻ പണച്ചാക്കുകളെ ലക്ഷ്യമാക്കി ഇറക്കുന്ന 'വാനിററി ഫെയർ' മാസികപോലും ഈ പ്രസംഗം വെട്ടുകുത്തില്ലാതെ റിപ്പോർട്ടുചെയ്തു!

മെക്സിക്കൻ നോവലിസ്ററായ കാർലോസ് ഫുവാൻേറ ആയിരുന്നു ഈ അപ്രിയസത്യങ്ങൾ മുഖത്തടിക്കുംമട്ടിൽ വിളിച്ചു പറഞ്ഞ അതിഥി. മെക്സിക്കൻ അംബാസഡറായി ഫ്രാൻസിൽ സേവനമനുഷ്ഠിച്ചിട്ടുള്ള ഈ ലോകപ്രസിദ്ധ എഴുത്തുകാരൻ, നൂററാണ്ടുകളായി ലാററിനമേരിക്കയിൽ യുണൈറഡ് സ്റ്റേററ് ചെയ്തുപോരുന്ന കടുംകൈകളിൽ മനംനൊന്തു കഴിയുന്നയാളാണ്. അമേരിക്കയുടെ ധാർമ്മിക ചക്രവാള സീമകളിലേക്കു് വിരൽ ചൂണ്ടിക്കൊണ്ടു് ഉള്ളിൽത്തട്ടുന്ന ഭാഷയിൽ അദ്ദേഹം പറഞ്ഞു: സംസ്കാരങ്ങളിൽ അന്തരമുണ്ടെന്നതു് പകയായി വ്യാഖ്യാനിക്കപ്പെടുന്നതു് കഷ്ടമാണ്. അമേരിക്കക്കാരായ നിങ്ങൾ മെക്സിക്കോക്കാരന്റെ രീതിയെ മാനിക്കാൻ പഠിക്കൂ. നിക്കരാഗ്വവായിൽനിന്നു് ഒഴിഞ്ഞുപോകൂ. ഫിദൽ കാസ്ട്രോയെ വെറുതെവിടൂ. ലാററിനമേരിക്കയെ യുദ്ധക്കളമാക്കാതിരിക്കൂ.

യു.എസ്.—മെക്സിക്കൻ സംസ്കാരങ്ങളിലുള്ള അന്തരത്തെ ഫുവാൻേറ ചാരുതയോടെ, നാടകീയമായിത്തന്നെ വിവരിക്കുന്നു. അദ്ദേഹത്തിന്റെ വാക്കുകൾ:

''കുറേക്കാലം മുമ്പ് മെക്സിക്കോയിലെ മോർലോസ് സംസ്ഥാനത്തിലൂടെ അനേനേ കൃൽക്കോ എന്ന ഗ്രാമം തിരക്കി നടക്കുകയായിരുന്നു ഞാൻ എമിലിയാനോ സപ്പാട്ടയുടെ ജന്മസ്ഥലമാണതു്. വഴിയിൽ കണ്ട ഒരു പാടത്തു് പണിചെയ്തുകൊണ്ടിരുന്ന ഗ്രാമീണനോടു് ഞാൻ ഇനി കൃൽക്കോ ഗ്രാമത്തിലേക്കു് എത്ര ദൂരം വരുമെന്നു തിരക്കി. ''നിങ്ങളിവിടെ നിന്നു് അതിരാവിലെ തിരിച്ചാൽ ഈ സമയമാകുമ്പോൾ അവിടെ എത്തും'' എന്നായിരുന്നു മറുപടി. ഈ ഗ്രാമീണനുണ്ടല്ലോ, അയാൾക്കു് തന്റേതായ ഒരു ആന്തരിക ഘടികാരമുണ്ടു്. അതു് അവന്റെ സംസ്കാരത്തോടുമാത്രം ബന്ധം പുലർത്തുന്നു. ഇതര സംസ്കാരങ്ങളുടെ ആന്തരിക ഘടികാരവുമായി ഇതിനു പുലബന്ധംപോലും കാണണമെന്നില്ല. എല്ലാ സംസ്കാരങ്ങൾക്കും ഇങ്ങനെയുള്ള നാഴികമണികളുടെ സൂചികൾ ഒരിടത്തു പിടിച്ചുകൊണ്ടുവരാൻ ശ്രമിക്കുന്നതു് ആത്മഹത്യാപരമാണ്.''

പൊട്ടിത്തെറിക്കാൻ പാകമായ അഗ്നിപർവ്വതങ്ങൾ പോലാണ് ലാററിനമേരിക്കയിലെ മിക്ക രാഷ്ട്രങ്ങളും ഇന്ന്. അവിടെ പല മൂല്യങ്ങളും ചോദ്യം ചെയ്യപ്പെടുന്നു. കത്തോലിക്കാപാതിരിമാർ സമരം നയിക്കുന്നു. ഗറില്ലാ സമരങ്ങളുടെ ബഹളം തന്നെ എവിടെയും. കമ്മ്യൂണിസത്തിന്റെ വിദൂരഗന്ധംപോലുമേല്ക്കാത്ത ഗറില്ലകളും, പെറുവിലെ ഷൈനിങ് പാത്തിന്റെ സൃഷ്ടികളായ മാവോയിസ്ററുകളും ആ പ്രദേശത്തിന്റെ സംഭാവനയായുണ്ടു്. ജനാധിപത്യത്തിൽ നിന്നു് പട്ടാളഭരണത്തിലേക്കുംതിരിച്ചു് ജനാധിപത്യത്തിലേക്കും ഒരു പെൻഡുലംപോലെ ആടുന്ന പ്രവണത ആ നാട്ടിന്റെ ശാപമായിത്തീർന്നിരിക്കുന്നു. അവിടത്തെ കോടിക്കണക്കിനാളുകൾ സ്വാതന്ത്ര്യവായുവേൽക്കാൻ വെമ്പൽ കൂട്ടുന്നു. അവരുടെ ആശയങ്ങൾ കരുപ്പിടിപ്പിക്കുവാൻ എഴുത്തുകാർക്കു് കഴിയുന്നുവെന്നതാണ് ആ മണ്ണിന്റെ വലിയൊരുഭാഗ്യം. സത്യത്തിൽ എഴുത്തുകാർ മാത്രമല്ലേ ആ നാടിന്റെ നായകന്മാർ? മാർകേസും കോർട്ട്സാറുമൊക്കെ മുൻ നിരയിലുള്ള ഈ നേതൃസംഘത്തിൽ കാർലോസ് ഫുവാൻേറയും പെടുന്നു. പക്ഷേ, മററുള്ളവരിൽനിന്നു് കാർലോസ്ഫുവാൻേറയുടെ നിലപാടിൽ ഒരു വ്യത്യാസമുണ്ടെന്നതുകൂടി ഓക്കണം: യു. എസ്സിനെ പാടേ ഒഴിച്ചുനിറുത്തിക്കൊണ്ടുള്ള ഒരു രാഷ്ട്രീയ സംവിധാനത്തിന് ലാററിനമേരിക്കയിൽ ഒരു ചുക്കും ചെയ്യാൻ സാദ്ധ്യമല്ല എന്നുകൂടി ഫുവാൻേറ





കാർലോ ഫുവാൻേറ: ലോകപ്രസിദ്ധനായ മെക്സിക്കൻ എഴുത്തുകാരൻ

വിശ്വസിക്കുന്നു. തന്റെ പൊന്നാടായ മെക്സിക്കോയുടെ പഴയ സാമ്രാജ്യത്തിന്റെ പാതിയിലധികം യുണൈറഡ്സ്റ്റേററ്സ് പിടിച്ചടക്കിയിട്ടും, മാറിവന്ന പുതിയ സാഹചര്യത്തിൽ അതു ക്ഷന്തവ്യമായിക്കാണണമെന്നു വാദിക്കുന്ന ഫുവാൻേറ, ഹാർവേഡിൽ ഒരു കാര്യംകൂടി വെട്ടിത്തുറന്നു പറഞ്ഞു:

''ലാററിനമേരിക്കയിലെ വിപ്ലവങ്ങളുടെ ഉത്ഭവം മോസ്കോയോ ഹവാനയോ ആണെന്നു കരുതരുതു്. ചരിത്രം ഇക്കാര്യത്തിൽ വളരെ വ്യക്തമാണ്.''

അറുന്നൂററമ്പതിനു മുമ്പ് യു. എസ്. മറീനുകൾ നിക്കരാഗ്വവായിലെത്തിയാണ് സമൂസ എന്ന വില്ലനെ പ്രതിഷ്ഠിച്ചതെന്നു് ആർക്കാണറിഞ്ഞുകൂടാത്തതു്? മൺറോ സിദ്ധാന്തത്തിൻപ്രകാരം, ലാററിനമേരിക്കയിൽ കൊളോണിയൽ വാഴ്ച തുടങ്ങി. എന്തുണ്ടായാലും അതൊക്കെ യു. എസ്സിന്റെ ആഭ്യന്തര കാര്യമാകുമെന്നു വിളംബരം ചെയ്യാനുള്ള ചങ്കൂററം തന്നെയും ഒരു യു. എസ്. പ്രസിഡൻറിന് ഉണ്ടായില്ലേ?

തെക്കേ അമേരിക്കയോടു് യു.എസ്.എ. ചെയ്യുന്ന പാതകങ്ങളെപ്പററി കർക്കശമായി വിമർശനമഴിച്ചുവിടുന്ന ഫുവാൻേറക്കു് സോവിയററ്യൂണിയനോടും വലിയ മതിപ്പൊന്നുമില്ല. ''സോവിയററ് യൂണിയനു ചുററുമുള്ളതു് മിത്രങ്ങളല്ല. ഉപഗ്രഹങ്ങളായ അർദ്ധരാഷ്ട്രങ്ങൾ മാത്രം.''

യു. എസ്. എ. യുടെ വടക്കും തെക്കും അതിർത്തികളിൽ, അന്താരാഷ്ട്ര രംഗത്തു് സ്വാതന്ത്ര്യവ്യക്തിത്വം പുലർത്തുന്ന കാനഡയും മെക്സിക്കോയും ഉള്ളതു് ഒരു നേട്ടമായി ഫുവാൻേറ കരുതുന്നു. ഏതു രാജ്യത്തിന്റെയും വിദേശനയം കരുപ്പിടിപ്പിക്കുന്നതിൽ അതിന്റെഭൂമിശാസ്ത്രത്തിന് വലിയ പങ്കുണ്ടെന്നതു് ചാണക്യൻ മുതൽ നെപ്പോളിയൻ വരെ കുറിച്ചുവച്ചിട്ടുള്ളതല്ലേ? ഇക്കാര്യത്തിൽ യു. എസ്. എ. ഭാഗ്യവതിതന്നെ. രണ്ടാം മഹാ യുദ്ധത്തിൽ ഒരു കൈബോംബുപോലും അമേരിക്കൻ ഭൂഖണ്ഡങ്ങളിൽ പൊട്ടിയില്ലല്ലോ; പൊട്ടിയതെല്ലാം അങ്ങു് ഏഴായിരം മൈലുകളോളം അകലെയല്ലേ?

ലാററിനമേരിക്കയിൽ യു.എസ്.എ. കാണിക്കുന്ന വല്യണ്ണൻനയത്തെ പ്രതിഷേധിച്ചു് ഫുവാൻേറ ഹാർവേഡിലെ ബുദ്ധിജീവികളോടു ചോദിച്ചു:

''ഞങ്ങളെ നിങ്ങൾ യഥാർത്ഥ മിത്രങ്ങളായി പരിഗണിക്കണമെങ്കിൽ എക്കാലവും ഞങ്ങൾ പട്ടാളത്തിന്റെയോ മററു വല്ല വലതുപക്ഷ—പ്രതിലോമ ശക്തികളുടേയോ അടിമ രാജ്യങ്ങൾ മാത്രമായിരിക്കണമെന്നുണ്ടോ? അസ്ഥിരത ലാററിനമേരിക്കയിൽ മാത്രമല്ല, ലോകത്തെവിടെയും ഉണ്ടാകുന്നതു് സമൂഹങ്ങൾ, നിലവിലിരിക്കുന്ന രാഷ്ട്രസംവിധാനങ്ങളുമായി പൊരുത്തപ്പെടാതിരിക്കുമ്പോഴാണല്ലോ.''

യു. എസ്. എ. യുടെയും മെക്സിക്കോയുടെയും ഭൂതകാലങ്ങളെ വിലയിരുത്തുമ്പോൾ, ഫുവാൻേറയിലെ എഴുത്തുകാരന്റെ ഭാവന ചിറകുവീശുന്നു:

''ഇരു രാജ്യങ്ങളുടെയും ഘടികാരങ്ങൾ വെവ്വേറെ സമയങ്ങൾ സൂചിപ്പിക്കുന്നു. മെക്സിക്കോയുടെ രാത്രികൾ വളരെ ദൈർഘ്യമുള്ളവയായിരുന്നു.''

ഇരുട്ടിൽനിന്നു വെട്ടത്തിറങ്ങുവാൻ ഫുവാൻേറ അമേരിക്കക്കാരുടെയാകെ സഹായം അഭ്യർത്ഥിക്കുന്നു.

യു എസ്. എ. യിൽ സ്ഥിരതാമസമാക്കിയിട്ടുള്ളയാളാണ് ഫുവാൻേറ എന്നു കൂടി ഓർമ്മിക്കുക. മെക്സിക്കോയുടെ ഈ പുത്രൻ സർവ്വകലാശാലകളിലും ബുദ്ധിജീവികളുടെ മററു വേദികളിലും ആദരണീയൻ തന്നെ.

എന്നാൽ ഒന്നുണ്ടു്. നോബൽ സമ്മാനം ലഭിച്ച ഗാർസിയാ മാർകേസ് ഉണ്ടല്ലോ. അദ്ദേഹത്തെ കഴിഞ്ഞകൊല്ലം ന്യൂയോർക്കിൽ ഒരു സ്വീകരണത്തിനുവിളിച്ചു. യു. എസ്. ഗവണ്മെൻറ് വിസ നൽകിയില്ല.



മലയാള സാഹിത്യ നിരൂപണത്തിന്റെ ഏററവും പുതിയ മുഖം കെ. പി. അപ്പന്റെ കൃതികളാണ്. മലയാളിയുടെ നവീനവല്ക്കരിക്കപ്പെട്ട സൗന്ദര്യബോധവും അഭിരുചിയും ഈ നിരൂപകനോട് ഏറക്കുറെ കടപ്പെട്ടിരിക്കുന്നു. പുതിയ സാഹിത്യം പുതിയ നിരൂപണം ആവശ്യപ്പെട്ട ഒരു സാഹിത്യ കാലസന്ധിയിലാണ് അപ്പൻ എഴുതിത്തുടങ്ങിയത്. രണ്ടു ദശാബ്ദമായി കെ. പി. അപ്പൻ എഴുതുകയാണ്. സാഹിത്യത്തെക്കുറിച്ച് ഗൗരവമായി ചിന്തിക്കുന്ന പുതിയ തലമുറയ്ക്ക് കെ. പി. അപ്പൻ ഒരു ഊഷ്മളവികാരം കൂടിയാണ്. അദ്ദേഹത്തിന്റെ വാക്കും ശൈലിയും ചിന്തയും മലയാള സാഹിത്യ നിരൂപണത്തിന്റെ ഇക്കാലം ഹൃദയത്തിലേററി നടക്കുന്നു. കെ. പി. അപ്പൻ സംഘംകൂടി ചിന്തിക്കുന്ന ഒരെഴുത്തുകാരനല്ല. ആ ഏകാന്തപഥികൻ സംസാരിക്കുകയാണിവിടെ.



# ഞാനൊരു അമ്പല്ല, വെടിയുണ്ടയുമല്ല

ഈ നിരൂപകൻ ഇവിടെ തനിച്ചാണ്. കക്ഷിഭേദങ്ങൾക്കപ്പുറമായി സാഹിത്യത്തെ കാണണമെന്നും പ്രതിബദ്ധസാഹിത്യത്തിനും വിപ്ലവങ്ങൾക്കും മനുഷ്യജീവിതത്തെ ആത്യന്തികമായി രക്ഷിക്കാൻ കഴിയില്ലെന്നും വിശ്വസിക്കുന്ന കെ. പി. അപ്പൻ വിഗ്രഹഭഞ്ജകരുടെ പ്രതീക്ഷയാണ്. മലയാളത്തിൽ സ്ഥിരപ്രതിഷ്ഠ നേടിയ വിമർശക പ്രതിഭകളുടെ ഉണക്കശൈലികൾക്കിടയിൽ വാക്കിന്റെ വിലയറിഞ്ഞു പ്രയോഗിക്കുന്ന അപ്പന്റെ ശൈലി ശ്രദ്ധേയമാണല്ലോ. സാഹിത്യനിരൂപണത്തെ സർഗ്ഗാത്മകസാഹിത്യമെന്നുറപ്പിക്കാൻ അദ്ദേഹം നടത്തിയ യജ്ഞം പ്രശംസാർഹമാണ്.

മുമ്പൊക്കെ അപ്പൻ ചർച്ചാവേദികളിലും പ്രസംഗമണ്ഡപങ്ങളിലും പ്രത്യക്ഷപ്പെടാറുണ്ടായിരുന്നു. എന്നാൽ ഇന്ന് പ്രസംഗത്തെ സദാചാരവിരുദ്ധനടപടിയെന്നപോലും വിശേഷിപ്പിക്കാൻ അദ്ദേഹം തയ്യാറാവുന്നു. ക്ലാസ്സുകളെ കവിതയായി കാണുന്ന അപ്പൻ പ്രസംഗങ്ങളെ എഴുത്തുകാരന്റെ സമാധിസ്ഥമായ പ്രതിഭയെ നശിപ്പിക്കുന്ന പ്രവണതയായി കണക്കാക്കുന്നു.

ബഹളങ്ങളിൽ നിന്നൊഴിഞ്ഞുനിന്ന് വായനയുടെ വിശാലലോകത്തിൽ ഇറ



ങ്ങിച്ചെന്ന് കിളിവാതിലിലൂടെ പുറംലോകത്തെ അകന്നുനിന്നു കാണാനാണ് അപ്പന്റെ ആഗ്രഹം. സമൂഹനന്മ, സംഘടിതചിന്ത, ലക്ഷ്യബോധം എന്നിവയെല്ലാം സാഹിത്യ ബാഹ്യങ്ങളായി മാത്രമേ അദ്ദേഹം ഗണിക്കുന്നുള്ളു. 'അഭിമുഖ'ങ്ങളോട് വൈമുഖ്യം പ്രകടിപ്പിക്കാറുള്ള അപ്പൻ സ്നേഹപൂർണ്ണമായ നിർബ്ബന്ധത്തിനു കീഴടങ്ങി നിങ്ങളോടല്പനേരം സംസാരിക്കാൻ തയ്യാറാവുന്നു.

പത്രവാർത്തകൾ ഈയിടെ അപ്പനെ വലയംചെയ്യുകയുണ്ടായി. പുരസ്കാരങ്ങൾ ഈ വിമർശക പ്രതിഭയെ എങ്ങനെ സ്വാധീനിക്കുമെന്ന് ജനം ഉററു നോക്കുകയായിരുന്നു. ചോദ്യങ്ങളുടെ തുടക്കം ഇവിടെത്തന്നെയാകാമെന്നു കരുതുന്നു.

ആദ്യം താങ്കളെ പ്രകോപിപ്പിക്കുന്ന ഒരു ചോദ്യം ചോദിക്കട്ടെ. കാലിക്കററ് ബുക്ക്സ്റ്റിന്റെ അവാർഡ് താങ്കൾ സ്വീകരിച്ചോ? താങ്കളുടെ തിരസ്കാര ദർശനത്തോടും ജീവിതവീക്ഷണത്തോടും അതെങ്ങനെ ഇണങ്ങിനില്ക്കും?

അപ്പൻ: ഇതിൽ യാതൊരു പ്രകോപനവുമില്ലല്ലോ. നിങ്ങൾ എന്റെ തന്നെ ആഗ്രഹങ്ങൾകൊണ്ട് എന്നെ പ്രലോഭിപ്പിക്കുകയാണ്. എൻ. വി. കൃഷ്ണ വാരിയരും ആർ. രാമചന്ദ്രനും കെ. എ. കൊടുങ്ങല്ലൂരും ഡോക്ടർ ജോർജ് ഇരുമ്പയവുംകൂടി സൃഷ്ടിച്ച അർത്ഥവത്തായ ഒരു തമാശയായിരുന്നു ആ അവാർഡ്. അവാർഡ് കിട്ടുന്നവരൊക്കെ വലിയ എഴുത്തുകാരാണെന്ന ഒരു തെററിദ്ധാരണ ജനങ്ങൾക്കിടയിലുണ്ട്. എനിക്കുകൂടി തന്നാൽ ആ തെററിദ്ധാരണ മാറിക്കിട്ടുമെന്ന് അവർ കരുതിയിരിക്കണം.

നിങ്ങൾ കരുതുന്നതുപോലെ ഞാൻ എന്റെ ജീവിത വീക്ഷണത്തെ ത്യജിച്ചുകൊണ്ട് ഒന്നും നേടുകയില്ല. ദയവായി എന്നെ വിശ്വസിക്കുക. പാരിതോഷികങ്ങളിൽ എനിക്കു വിശ്വാസമില്ല. ഇക്കാര്യം ബന്ധപ്പെട്ടവരെ ഞാൻ അറിയിക്കുകയും ചെയ്തിരുന്നു. എന്നാൽ അതു വാർത്തയായിത്തീരരുതെന്നു് എനിക്കാഗ്രഹമുണ്ടായിരുന്നു. അതുകൊണ്ട് ഇപ്പോൾ അവാർഡും ഞാനും തമ്മിൽ യാതൊരു ബന്ധവുമില്ല.

താങ്കൾ എങ്ങനെ ഒരു വിമർശകനായിത്തീർന്നു? നവീന വിമർശനത്തിന് ആരംഭം കുറിക്കാൻ സഹായിച്ച അനുഭവങ്ങൾ എന്തൊക്കെയായിരുന്നുവെന്നു വിശദീകരിക്കാമോ?

അപ്പൻ: ഒരാൾ എങ്ങനെ ചിത്രകാരനായി? ഒരാൾ എങ്ങനെ ഗായകനായി? നിങ്ങൾ എങ്ങനെ പത്രപ്രവർത്തകനായി? ഞാൻ എങ്ങനെ അദ്ധ്യാപകനായി? ഇതിനെല്ലാം ചില സാഹചര്യങ്ങൾ ഉണ്ടായിരിക്കാം. എന്നാൽ ഏററവും പ്രധാനപ്പെട്ട കാര്യം ഒരാൾ അങ്ങനെ ആയിത്തീരുന്നു എന്നതാണ്—എങ്കിലും പൊതുവെ ഫിക്ഷനുമായുള്ള ബന്ധമാണ് വിമർശനകലയിലേക്ക് വരാൻ എന്നെ പ്രേരിപ്പിച്ചതു്. മനുഷ്യജീവിതത്തെ ഭാവിയുടെ നിരീക്ഷണത്തിനായി തുറന്നുവച്ചിരിക്കുന്ന യാഥാർത്ഥ്യമായിട്ടാണു ഞാൻ കണ്ടതു്. അതു് ഏററവും ഭദ്രമായി സംഭരിച്ചുവച്ചിരിക്കുന്നതു് നോവലിലാണെന്നു ദൃഢമായി വിശ്വസിക്കാൻ പ്രേരിപ്പിക്കുന്ന വിധത്തിലാണ് എന്റെ വായനപോയതു്. കലാകൗമുദി ഓണം വിശേഷാൽപ്രതിയിൽ ഞാൻ എഴുതിയതുപോലെ ടോൾസ്റ്റോയിയുടെ 'ഇവാൻ ഇലിയച്ചിന്റെ മരണം' പുതിയൊരു വെളിച്ചത്തിൽ സഞ്ചരിക്കാൻ എനിക്കു പ്രേരണയായിത്തീർന്നു. മലയാള നോവലുകളിൽ ആവേശത്തോടെ മുഴുകിയിരുന്നതിനിടയിലാണ് ബൈബിളിലെ ഇയ്യോബിന്റെ കഥയും കാമുവിന്റെ കലാസൃഷ്ടികളും കാഫ്കയുടെ നോവലുകളും ഡയറിയും തോമസ്മാന്റെ മാജിക്മൗണ്ടനും കീർക്കെഗോറിന്റെ തത്ത്വചിന്തയും ഞാൻ വായിച്ചതു്. അവ എന്റെ മാനസിക ജീവിതത്തിലെ മാന്ത്രിക ശല്യങ്ങളായിത്തീർന്നു. എനിക്കായി നീക്കിവച്ച സൗന്ദര്യ സങ്കീർണ്ണതകളുടെ ഭൂഗർഭ കാരാഗൃഹം പോലെ അവരുടെ ലോകം എന്നെ അതിന്റെ ഉള്ളിലേക്ക് വലിച്ചെടുത്തു. ഒരു കാലത്തു ഞാൻ ആവേശത്തോടെ സ്നേഹിച്ച വേദനകളായിരുന്നു അതൊക്കെ. അതു സാഹിത്യത്തെക്കുറിച്ച് എനിക്കുണ്ടായിരുന്ന മൂഢമായ വിലകെട്ട ആശയ ബാഷ്പങ്ങളെ ഇല്ലായ്മചെയ്തു. അതു് എന്റെ മനസ്സിനെ പുതിയ മട്ടിൽ കല്പനാസമ്പൂർണ്ണമാക്കി. ബാഹ്യമായ എല്ലാ അറിവിനേയും ഞാൻ എന്റെ അന്തക്കരണവുമായി കൂട്ടിക്കുഴച്ചു. ആയിടയ്ക്കാണ് മാധവിക്കുട്ടിയുടെ പക്ഷിയുടെ മരണവും ടി. പത്മനാഭന്റെ ഭയവും എം. പി. നാരായണപിള്ളയുടെ ജോർജ് ആറാമന്റെ തലയും വായിച്ചതു്. ഈ കഥകൾ എനിക്കു വെല്ലുവിളികളായിത്തീർന്നു. വിമർശന കലയിൽ തീക്ഷ്ണമായ വർണ്ണങ്ങൾ ആവശ്യമാണെന്ന വിശ്വാസം എന്നിൽ ഉണ്ടാക്കിയതു് ഈ കഥകളാണ്. എന്നാൽ പുതിയൊരു വിമർശന പദ്ധതിക്കു് രൂപം കൊടുക്കണമെന്ന ഉദ്ദേശ്യത്തോടെയല്ല ഞാൻ പുതിയ സാഹിത്യത്തെ വിലയിരുത്താൻ ശ്രമിച്ചതു്. എന്നെസ്സംബന്ധിച്ചിടത്തോളം അതു് എന്റെ ആത്മീയമായ ആവശ്യമായിരുന്നു. എന്റെ ഉദ്യമങ്ങളെ അതിന്റെ ആരംഭത്തിൽത്തന്നെ തകർക്കാനുള്ള ശ്രമം നടന്നു. എന്റെ നേരെ വീശിയ ആക്രമണക്കാററിലൂടെ ആരോപണങ്ങളുടെ ഇരുവണ്ണനയം ഞാൻ മനസ്സിലാക്കി. യാഥാസ്ഥിതിക വിമർശകരുടെ ആക്രമണങ്ങളിൽ വിദ്വേഷത്തിന്റെ അന്ധമായ മുന്നേററം മാത്രമേയുണ്ടായിരുന്നുള്ളു. എന്നാൽ മാർക്സിസ്റ്റ് വിമർശകരിൽനിന്നു് ചില പുതിയ പാഠങ്ങൾ ഞാൻ പഠിച്ചു. എന്നെ സ്വയം പുതുക്കിപ്പണിയാൻ അവർ എന്നെ പ്രേരിപ്പിച്ചു. ആ കഥ വിശദമായി പറയേണ്ടിയിരിക്കുന്നു. ആയിടയ്ക്കാണ് ഓണം വിശേഷാൽ പ്രതിയിലേക്ക് ദേശാഭിമാനി ഒരു ലേഖനം ആവശ്യപ്പെട്ടതു്. ഞാൻ എഴുതിക്കൊടുത്തു. 'സാഹിത്യ വിമർശനത്തിൽ ഒരു വസന്തവിപ്ലവം' എന്നായിരുന്നു ലേഖനത്തിന്റെ പേരു്. മാർക്സിസ്റ്റ് വിമർശനരീതിയെക്കൂടി ആക്രമിക്കുന്ന ലേഖനമായിരുന്നു അതു്. സിംഹത്തെ അതിന്റെ കൂട്ടിൽച്ചെന്നു പിടികൂടുന്നതിലായിരുന്നു എനിക്കു താല്പര്യം. അതുകൊണ്ടാണ് ഞാൻ അങ്ങനെ ചെയ്തതു്. വളരെ വിശാലമായ മനസ്സോടെ അതവർ പ്രസിദ്ധീകരിച്ചു. ഒപ്പം എന്നെക്കുറിച്ച് ഏകദേശം മുക്കാല്പുറം വരുന്ന ഒരു കുറിപ്പും. നമ്മുടെ പുതിയ എഴുത്തുകാരെ അവർ ഉദ്ദേശിക്കുപോലും ചെയ്യാത്ത തത്ത്വചിന്തയുടെ ഉന്നത തലങ്ങളിൽ കൊണ്ടുനിറുത്തി വ്യാഖ്യാനിക്കുന്നതാണ് ഈ വിമർശകന്റെ വിനോദം എന്നായിരുന്നു കുറിപ്പിലെ പ്രധാന ആരോപണം. അതു വായിച്ച് ഞാൻ ആകെ കുഴങ്ങി. ശരിയാണോ? ഞാൻ എന്നോട് ഈ ചോദ്യം പല പ്രാവശ്യം ചോദിച്ചു. കുറേ നാൾ ഞാനൊന്നും എഴുതിയില്ല. മരിച്ചവന്റെ ചുണ്ടിൽപ്പോലും ഇത്ര ദീർഘമായ മൗനം നിങ്ങൾ കണ്ടുകാണുകയില്ല. ഞാൻ പുതിയ എഴുത്തുകാരിൽ കണ്ടെത്തിയ ദർശനം അവരുടെ ഭാഷാശില്പവുമായി ഇണങ്ങിനിൽക്കുന്നില്ലെങ്കിൽ എന്റെ വിമർശനം പരാജയമാവുകയില്ലേ എന്നു ഞാൻ പേടിച്ചു. അങ്ങനെയാണ് ഏറെ നാളുത്തേക്ക് ഭാഷാദർശനങ്ങൾ പഠിച്ചതു്. ചോമ്സ്കിയുടേയും വിററ്ജൻസ്റ്ററയിന്റേയും സ്റ്റെയ്നറുടേയും ഔർബ്ബാക്കിന്റേയും ലിയോസ്പിറ്റ്സറുടേയും യങ്ങിൻ ജെലാസിന്റേയും ഭാഷാദർശനങ്ങളുടെ സഹായത്തോടെ ആ കൃതികളെ ഞാൻ വീണ്ടും പരിശോധിച്ചു. എന്റെ ആദ്യത്തെ കാഴ്ചപ്പാടുതന്നെ ശരിയെന്ന് എനിക്കു തോന്നി. ഇതിനുശേഷമാണ് നവീന വിമർശനത്തിന്റെ നിലപാടിനെ ഞാൻ കൂടുതൽ ശക്തമാക്കിയതു്.

വായനയുടെ ഒരു നീണ്ടകാലം താങ്കൾക്കുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. ഈ ജീവിതത്തിലേക്ക് താങ്കളെ ക്ഷണിച്ചുകൊണ്ടുപോയ ശൈശവകാല അനുഭവങ്ങൾ എന്തെങ്കിലും ഓർമ്മിക്കുന്നുണ്ടോ? ആ അനുഭവങ്ങളിൽനിന്ന് വിമർശനത്തിന്റെ ആദ്യസ്ഫുരണങ്ങൾ എന്തെങ്കിലും കണ്ടെത്താൻ കഴിയുമോ?

അപ്പൻ: വളരെ ചെറുപ്പത്തിൽ ഞാൻ പഠിച്ച നമ്പ്യാരുടെ 'കാലനില്ലാത്ത കാലം' എന്ന കവിതാഭാഗം എന്നെ വല്ലാതെ ആകർഷിച്ചു. അതു കുറെയേറെ നാളുത്തേക്ക് എന്റെ ബോധത്തെ



പുതിയ നിറങ്ങൾകൊണ്ട് കലുഷമാക്കി. നമ്പ്യാർ ഭാവനകൊണ്ടു സൃഷ്ടിച്ച ഭ്രാന്തിജ്ഞാനം സ്വന്തമായ രീതിയിൽ ഭാവനചെയ്യാൻ എനിക്കു പ്രയാസമായിരുന്നു. കാലൻ അവിടെ കാലം തന്നെയാണ്. കാലത്തെ സ്തംഭിപ്പിച്ചുകൊണ്ട് ആ ഉന്നതജ്ഞാനിയായ കോമാളി മനുഷ്യജീവിതത്തെ ഒരു പൊട്ടിച്ചിരിയോടെ വലിച്ചുനീട്ടുന്നതു കണ്ട് ഞാൻ പരിഭ്രമിച്ചു. അതൊന്നും എനിക്കു ഭാവനചെയ്യാൻ കഴിഞ്ഞില്ല. വൃത്താകൃതിയിലുള്ള ഒരു ചതുരം ഭാവനചെയ്യുന്നതുപോലെ അതു് എനിക്കു പ്രയാസമായിരുന്നു. എന്നാൽ യുക്തിക്കപ്പുറമുള്ള അതിവാസ്തവികതയുടെ വഴി അതെനിക്കു കാണിച്ചുതന്നു. ആ വഴി ഒരു സംസ്കാരമായി എന്റെ മനസ്സിൽ കിടന്നിരിക്കണം. പിൽക്കാലത്തു് കാലം എന്റെ ചിന്തയുടെ പ്രശ്നമായതിന്റെ പിന്നിൽ ഈ അനുഭവത്തിന്റെ പ്രേരണയാണുള്ളതു്. കാലയവനിക, കാലചക്രം എന്നീ പഴയ കല്പനകൾ എനിക്കിഷ്ടമായിരുന്നു.

**ഈ അനുഭവത്തിൽനിന്നാണോ താങ്കൾ ഫാൻറസി ഇഷ്ടപ്പെടുന്ന വിമർശകനായിത്തീർന്നതു്?**

അപ്പൻ: എന്നു പറയാൻ പററുകയില്ല. പിന്നീടു് ഫാൻറസി സൃഷ്ടിക്കുന്ന എഴുത്തുകാരുടെ കൃതികളുമായി ഞാൻ ഏറെ ബന്ധപ്പെട്ടു. അൻസ്വിൻഫെൻ എഴുതിയ In defence of Fantasyവരെയുള്ള കൃതികളിൽനിന്നു് എനിക്കു് സൗന്ദര്യശിക്ഷണം കിട്ടിയിട്ടുണ്ടു്. മററു ശിക്ഷണശാഖകളും തത്ത്വചിന്തയും ഈ സംസ്കാരത്തെ വിപുലപ്പെടുത്തി. ഉദാഹരണം ഭാരതത്തിലെ സാംഖ്യപദ്ധതി. സാംഖ്യപദ്ധതിയിൽ ഭ്രാന്തിജ്ഞാനത്തെക്കുറിച്ചു പറയുന്നകാര്യങ്ങൾ ഫാൻറസിയുമായി ബന്ധപ്പെടുത്താം. ഭ്രാന്തിജ്ഞാനത്തിന്റെ വിഷയം ഒരു അഭാവ വസ്തുവല്ല, ഒരു സൽപദാർത്ഥം തന്നെയാണ്. ജലഭ്രാന്തിയുടെ വിഷയം ജലമാണ്. അതുപോലെ എല്ലാ സ്വപ്നബോധത്തിന്റെയും പിന്നിൽ വ്യവഹാരബോധമുണ്ടു്. ഈ അറിവുകളെല്ലാംകൂടി ശൃംഖലാരൂപത്തിലുള്ള ആശയലോകങ്ങൾ എന്റെ മനസ്സിൽ സൃഷ്ടിച്ചിട്ടുണ്ടു്. ഫാൻറസിയോടുള്ള ആഭിമുഖ്യത്തിന്റെ പിന്നിൽ ഇതെല്ലാമുണ്ടെന്നു പറയുകയായിരിക്കും കൂടുതൽ ശരി.

**പ്രൊഫ: സുകുമാർ അഴീക്കോടിനെപ്പോലെയുള്ള വിമർശകരെ യാഥാസ്ഥിതികർ എന്നു വിശേഷിപ്പിക്കുന്നതു ശരിയാണോ? അക്കാദമിക് പാണ്ഡിത്യത്തോടു് എന്താണിത്ര വിരോധം? അവരെ ഭയന്നിട്ടു് ഏററവും നല്ല പ്രതിരോധമെന്ന നിലയിൽ അവരുടെ നേരെ ആക്രമണമഴിച്ചുവിടുകയല്ലേ ചെയ്യുന്നതു്?**

അപ്പൻ: പ്രൊഫസർ സുകുമാർ അഴീക്കോടിനോടു് എനിക്കു ബഹുമാനക്കുറവൊന്നുമില്ല. എന്നാൽ അദ്ദേഹത്തെ ശരിയായ പേരു വിളിക്കാൻ ഞാൻ ആഗ്രഹിക്കുന്നു എന്നു മാത്രം. എപ്പോഴും അദ്ദേഹം പുതുമയെ വിദ്വേഷത്തോടെ നോക്കുന്നു. ഷേക്സ്പിയറുടെ കല്പന ഉപയോഗിച്ചു പറഞ്ഞാൽ പ്രഭാതത്തിന്റെ നെററിത്തടത്തേക്കാൾ രാത്രിയുടെ നിതംബത്തെ ഇഷ്ടപ്പെടുന്നു. അതുകൊണ്ടാണു നമ്മുടെ ഗദ്യസാഹിത്യം സമുദ്രംപോലെ ഉയർന്നുവന്നതിനു കാരണക്കാരനായ കേസരിയെ അദ്ദേഹം തള്ളിപ്പറയുന്നതു്. കേസരി വടക്കുംകൂറിനു് തുല്യനാണെന്നു് നിരീക്ഷിക്കുന്നു. എം. പി. പോളിനെപ്പററിയും മാരാരെപ്പററിയും പറയുമ്പോൾ സന്ദർഭമുണ്ടാക്കി കേസരിയെ കുശക്കുന്നു. കെടാമംഗലം പപ്പുക്കുട്ടിയെ ഒരു ദുർബ്ബല നിമിഷത്തിൽ പുകഴ്ത്തിയ കേസരിയെ ഈ യാഥാസ്ഥിതിക വിമർശകർ പരിഹസിക്കുന്നു. അനേകം അവതാരികകൾവഴി ഇതിനേക്കാൾ ഏറെ പാതകംചെയ്ത കേരളവർമ്മയുടെ അർത്ഥമില്ലാത്ത പ്രശംസകളെ 'പോഷകവിമർശനം' എന്നു വിളിച്ചു് ഉയർത്തിപ്പിടിക്കുന്നു. ഇങ്ങനെ ചെണ്ടയുടെ നാദത്തിൽനിന്നും ഇടിനാദം തിരിച്ചറിയാൻ കഴിയാത്തവർക്കു് എന്തു വിവേചനശക്തിയാണുള്ളതു്? കേസരിയുടെ പാളിച്ചകളേക്കാൾ എത്രയോ വലിയ പാളിച്ചകളാണു് മാരാരുടെ വിമർശനത്തിലുള്ളതു്. 'യുദ്ധവും സമാധാനവും' ആസ്വദിക്കാൻ കഴിയാത്ത മാരാരെ ഇവർക്കു് മതിപ്പാണു്. ഇന്ത്യൻ മിഥോളജിയിലെ അനശ്വരകാമുകിയായ രാധയുടെ പ്രവാഹസന്നദ്ധമായ മനസ്സിനെ നമുക്കു പരിചയപ്പെടുത്തുന്ന ജയദേവ കവിയുടെ ഗീതഗോവിന്ദത്തേയും നമ്പ്യാരേയും തള്ളിപ്പറയുന്ന മാരാരെ അവർ എപ്പോഴും സുരക്ഷിതസ്ഥാനത്തു നിറുത്തുന്നു. ഈനക് ആർഡനും ഇവാൻജലീനും നേരിട്ടു് പഠിക്കാതെ അവയെ സ്വപ്നവാസവദത്തം എന്ന നാടകത്തോടും 'നളിനി'യോടും താരതമ്യം ചെയ്ത മാരാർ അവരുടെ കണ്ണിൽ സത്യസന്ധനും അഗാധവിചാരങ്ങളുടെ ശില്പിയുമാണു്. അതേസമയം നമ്മുടെ ഗദ്യസാഹിത്യത്തിൽ നവോത്ഥാനത്തിന്റെ ക്ഷേത്രമണിനാദം മുഴക്കിയ കേസരിയുടെ പാളിച്ചകളെ വലിയ പതനമായി എടുത്തുകാട്ടി ഇവർ കൊലച്ചിരി ചിരിക്കുന്നു. കേസരിയോളം വലിപ്പമുള്ള ഒരു പത്മരാഗം പോലും അദ്ദേഹത്തെപ്പോലെ ഒരു വിശിഷ്ടരത്നമായിരിക്കുകയില്ല എന്ന സത്യം കാണാൻ കഴിയാതെ വിമർശനത്തിന്റെ പേരിൽ ചിന്തയുടെ ബലിമുഹൂർത്തങ്ങൾ സൃഷ്ടിക്കുന്ന ഒരാളെ യാഥാസ്ഥിതിക വിമർശകൻ എന്നല്ലാതെ മറെറന്താണു് ഞാൻ വിളിക്കേണ്ടതു്?

**ആക്രമണത്തെപ്പററി ചോദിച്ചല്ലോ.** വിമർശനത്തിൽ ആക്രമണം വികാസത്തിനെതിരായ ഒരു നിവേദനമല്ല. അതു് യാഥാസ്ഥിതികത്വത്തിനു മേൽ വീഴുന്ന ഒരു ആഘാത ചികിത്സയാണു്. എന്നാൽ നിങ്ങൾ കരുതുന്നതുപോലെ മററുള്ളവരെ എപ്പോഴും പരിക്കേല്പിക്കാൻ ഞാനൊരു അമ്പോ വെടിയുണ്ടയോ അല്ല. ഒരു ലക്ഷ്യത്തെ മുൻനിറുത്തിയാണു് ഞാനിതു ചെയ്യുന്നതു്. അതിന്റെ ഫലമായി കിട്ടുന്ന എല്ലാ കയ്പും സഹിക്കാനുള്ള ക്ഷമ എനിക്കുണ്ടു്. അതുകൊണ്ടു് എന്റെ നേരെ ഉണ്ടാകാറുള്ള ആക്രമണങ്ങളെ ഞാൻ സ്വാഗതംചെയ്യാറുണ്ടു്. അതുനേരിടാൻ പരിചയെക്കാൾ സുശക്തമായൊരു മനസ്സും എനിക്കുണ്ടു്. വിമർശകൻ എപ്പോഴും ജീർണ്ണതയ്ക്കെതിരായി പ്രതിജ്ഞയെടുത്തവനായിരിക്കണം എന്നു ഞാൻ കരുതുന്നു. വിമർശകൻ അയാളുടെ രക്തത്തിന്റെ മാന്യത സാക്ഷിയാക്കി ചിന്തിക്കുന്നവനായിരിക്കണം എന്നു ഞാൻ വിശ്വസിക്കുന്നു. എന്റെ ഈ നിലപാടിന്റെ ഭാഗമാണു് യാഥാസ്ഥിതിക വിമർശനത്തിനെതിരായ എന്റെ നീക്കം. ഇതു് ലളിതസ്വഭാവികമാണു്. അതുകൊണ്ടു് നിങ്ങൾ വെറുതെ ഭാവനചെയ്യുന്നതുപോലെ ഏററവും നല്ല പ്രതിരോധം ആക്രമണമാണെന്ന അടവു് ഇതിലില്ല.



**നവീന വിമർശനം സ്വയം പൂർണ്ണമായ ഒരു നിരൂപണപദ്ധതിയാണെന്നു് താങ്കൾ കരുതുന്നുണ്ടോ?**

അപ്പൻ: ഇല്ല. അങ്ങനെയൊന്നിനെ സൃഷ്ടിക്കാൻ സാദ്ധ്യമല്ല. അങ്ങനെയൊരു ആശയത്തിലേക്കു് നീങ്ങാനേ വിമർശകനു കഴിയൂ. ആ ജഗത്തിനെക്കുറിച്ചുള്ള ദാർശനിക വീക്ഷണങ്ങളൊന്നും പൂർണ്ണമല്ല. പിന്നെങ്ങനെ നവീനസാഹിത്യ വിമർശനംമാത്രം പൂർണ്ണമാകും?

**സാമൂഹ്യ ജീവിതവുമായി ബന്ധപ്പെട്ട കൃതികളോടു് പൊതുവെ എന്താണു് വൈമുഖ്യം കാണിക്കുന്നതു്?**

അപ്പൻ: ഒരു വൈമുഖ്യവുമില്ല. ഇങ്ങനെയൊക്കെ ധരിക്കുന്നതു് പണ്ടു ചന്തുമേനോൻ പറഞ്ഞതുപോലെ എനിക്കു പരമസങ്കടമാണു്. മാൽറോയുടേയും ഹെമിങ്ങ്‌വേയുടേയും ഉറൂബിന്റേയും കൃതികൾ ഞാൻ ഇഷ്ടപ്പെടുന്നുണ്ടല്ലോ. അത്തരം കൃതികളെക്കുറിച്ചു് എനിക്കു് എന്റേതായ മാനദണ്ഡങ്ങൾ ഉണ്ടെന്നു മാത്രം. ലൈംഗികജീവിതത്തെ വിചിത്രമായൊരു ഹാസ്യശൈലിയിൽ അവതരിപ്പിക്കുന്ന മിലാൻ കുൻഡേരയുടെ 'ഫെയർ വെൽ പാർട്ടി' എന്ന നോവൽ നിങ്ങൾ ഉദ്ദേശിക്കുന്ന രീതിയിലുള്ള ഒരു സാമൂഹ്യനോവലല്ല. എന്നാൽ അതിൽ തീക്ഷ്ണമായ സാമൂഹ്യ വിമർശനം ഞാൻ കാണുന്നു.

**'തിരസ്കാരം' എന്ന കൃതി എന്തുകൊണ്ടു് ഇത്ര ചെറിയ പുസ്തകമായി? അതിലെ ആശയത്തിന്റെ ഘനസാന്ദ്രതയും പിരിമുറുക്കവും വായനക്കാരെ അകററി നിറുത്തുന്നു. അതൊരു വിമർശന ഗ്രന്ഥത്തിന്റെ പരിമിതിയല്ലേ?**

അപ്പൻ: അതു കുറേക്കൂടി വലിപ്പമുള്ള ഒരു കൃതിആകേണ്ടതാണു്. എന്നാൽ ഞാനതിലെ ആശയലോകത്തെയും ഭാഷയേയും നിശിതമായ വെട്ടിച്ചുരുക്കലിനു വിധേയമാക്കി. ഒരു സൗന്ദര്യശാസ്ത്രഗ്രന്ഥത്തിനു നല്ല പിരിമുറുക്കം ആവശ്യമാണെന്നു ഞാൻ കരുതുന്നു.

**താങ്കളുൾപ്പെടെയുള്ള നവീന വിമർശകരുടെ ഭാഷ ദുർഗ്രഹമാണെന്നും സങ്കീർണ്ണമാണെന്നും ആരോപണമുണ്ടല്ലോ. നിങ്ങൾ എഴുതുന്നതു് മററുള്ളവർക്കു മനസ്സിലാകുന്നില്ല എങ്കിൽ അതു് ഒരു ദോഷമല്ലേ?**

അപ്പൻ: സത്യം സ്വീകരിക്കാതിരിക്കാൻ അതിനെതിരായി കവചം ധരിച്ച ധാരണാശക്തിയുമായി സമീപിക്കുന്നവർക്കാണു് നവീന വിമർശനത്തിന്റെ ഭാഷ ദുർഗ്രഹമായിത്തീരുന്നതു്. കുറേക്കൂടി സമചിത്തതയോടെ അതിനെ സമീപിക്കണമെന്നു് എനിക്കപേക്ഷയുണ്ടു്. വ്യക്തിപരമായ അഭിരുചിയുടെ നിവേദനങ്ങൾ പുതിയ വിമർശനത്തിന്റെ ശൈലിയിലുണ്ടു്. രാജാറാവു പറഞ്ഞതുപോലെ ഒരാളുടെ കണ്ണിന്റെ ഇമവെട്ടൽപോലും അയാളുടെ ശൈലിയിൽ കാണും. കുറെ സങ്കീർണ്ണമാണു് നവീന വിമശ്നത്തിന്റെ ഭാഷ എന്നു ഞാൻ സമ്മതിക്കുന്നു. വ്യത്യസ്ത സൗന്ദര്യാനുഭവങ്ങളേയും ആശയങ്ങളേയും ഒരേ ബിന്ദുവിൽ കൊണ്ടുവരാനുള്ള ശ്രമം ഈ ശൈലിയിലുണ്ടു്. ചിലപ്പോൾ വിരുദ്ധശക്തികളെ ഒരു ബിന്ദുവിൽ സമന്വയിക്കുന്നു. തീക്കല്ലിനേയും ശീതക്കാററിനേയും ഒരുപോലെ ഉൾക്കൊള്ളുന്ന ഒരു വാക്യത്തിന്റെ പിന്നിലെ വാസ്തുശില്പബോധത്തെ കാണാൻ കഴിയാത്ത ഒരാൾക്കു നവീന വിമർശനത്തിന്റെ ശൈലി ദുർഗ്രഹമായിരിക്കും.

**മാർക്സിസ്ററു വിമർശനത്തെ മറികടന്നു് നവ മാർക്സിസ്ററു വിമർശനത്തെ അംഗീകരിച്ചതു് എന്തുകൊണ്ടാണു്? നവ മാർക്സിസ്ററുകളുമായി താങ്കൾക്കു് രഹസ്യക്കൂട്ടുകെട്ടുണ്ടെന്ന ഒരാരോപണമുണ്ടല്ലോ. ചില ദൗർബ്ബല്യങ്ങളുണ്ടെങ്കിലും മലയാളത്തിലെ മാർക്സിസ്ററു വിമർശനം ശക്തിപ്രാപിക്കുകയല്ലേ?**

അപ്പൻ: ആരുമായും എനിക്കു് രഹസ്യക്കൂട്ടുകെട്ടില്ല. എന്റെ ചിന്തയോടുള്ള പരസ്യക്കൂട്ടുകെട്ടു് മാത്രമേ എനിക്കുള്ളു. എല്ലാവിധ സൈദ്ധാന്തിക പിടിവാശികൾക്കുമപ്പുറത്താണു് കലയുടെ സ്ഥാനമെന്നു് നവമാർക്സിസ്ററുകൾ വിശ്വസിക്കുന്നതുപോലെ തോന്നി. അതു് എന്നെ ആകർഷിച്ചു. എന്നാൽ ഇപ്പോൾ നമുക്കറിയാം, നവമാർക്സിസ്ററു വിമർശനം അതിന്റെ സ്വാഭാവികമായ അഭാവത്തിൽ എത്തിച്ചേർന്നിരിക്കുന്നുവെന്നു്. ഒരു സ്വപ്നം തകിടംമറിഞ്ഞതാണു നാം ഇവിടെക്കാണുന്നതു്. ഒരുകാലത്തു സർറിയലിസ്ററുകൾ മാർക്സിസത്തോടു കാണിച്ച അമിതഭ്രമം പെട്ടെന്നു പൊലിഞ്ഞതുപോലെ നമ്മുടെ ചില എഴുത്തുകാരുടെ ആവേശവും അണഞ്ഞുപോയി.

മാർക്സിസ്റ്റു വിമർശനത്തെക്കുറിച്ചു നിങ്ങൾ പറയുന്ന കാര്യം മറെറാരു സത്യത്തിലേക്കാണു വിരൽ ചൂണ്ടുന്നതു്. ഈ അടുത്ത കാലത്തു് ഇതുവരെയുള്ള മാർക്സിസ്ററു വിമർശനം ചുട്ടുകരിക്കണമെന്നു് ഒരു ചിന്തകൻ അഭിപ്രായപ്പെട്ടു. അങ്ങനെ പറയുന്നതു് ശുദ്ധ അസംബന്ധമാണെന്നു് മറെറാരു ചിന്തകൻ ചൂണ്ടിക്കാണിച്ചു. ഈ രണ്ടു കാര്യങ്ങളും പറയുന്നതു് ഔദ്യോഗിക മാർക്സിസ്ററു ചിന്തകർ തന്നെയാണു്. മാർക്സിസ്ററു വിമർശനത്തിനു് ശക്തിയും ദൗർബ്ബല്യവുമുണ്ടു്, പൂർണ്ണതയും പരിമിതിയുമുണ്ടു് എന്ന നിങ്ങളുടെ അഭിപ്രായത്തിൽ ഈ രണ്ടു വാദഗതികളും നിഴലിക്കുന്നുണ്ടു്. നിങ്ങൾ ലെനിൻ എഴുതിയ 'ലിയോടോൾസ്റ്റോയ്–റഷ്യൻ വിപ്ലവത്തിന്റെ കണ്ണാടി' എന്ന ലേഖനം വായിച്ചിട്ടുണ്ടോ? ഇതൊക്കെ കേൾക്കുമ്പോൾ ടോൾസ്റ്റോയിയുടെ വൈരുദ്ധ്യങ്ങൾ എടുത്തു കാണിക്കുന്നതിനിടയിൽ തെല്ലൊരു പരിഹാസത്തോടെ ലെനിൻ ഉദ്ധരിക്കുന്ന കവിതയാണു് ഓർത്തുപോകുന്നതു് ''...റഷ്യൻ മാതാവേ, നീ ദരിദ്രയും സമ്പന്നയുമാണു്, നീ പ്രബലയും അബലയുമാണു്.'' അതുകൊണ്ടു് ആദ്യം മാർക്സിസ്ററു വിമർശനത്തിന്റെ ഇപ്പോഴത്തെ സ്ഥിതിയെപ്പററി മാർക്സിസ്ററുവിമർശകർ തന്നെ സമചിത്തതയോടെ ചിന്തിക്കട്ടെ.

**തികച്ചും വ്യക്തിപരമായ ഒരു ചോദ്യംകൂടി. ജീവിതത്തിൽ തീവ്രാഭിലാഷങ്ങളായി വല്ലതും...?**

ആൽപ്സും ഹിമാലയവും അടുത്തുനിന്നു് കാണണമെന്നതു് എന്റെ ഏററവും വലിയ ആഗ്രഹമാണു്.

ഗൗരവത്തിന്റെ കെട്ടുകളഴിച്ചു് കൗതുകം പൂണ്ട പുഞ്ചിരിയുമായി അപ്പൻ പറഞ്ഞുനിറുത്തി.

—സ്റ്റാഫ് ലേഖകൻ



പുനത്തിൽ കുഞ്ഞബ്ദുള്ള

# ഒരു അറേബ്യൻ സൽക്കാരം

സൗദിയിൽ എത്തിയതിന്റെ പിറേറദിവസംതന്നെ ഞങ്ങൾ ഒരു വിരുന്നിന് ക്ഷണിക്കപ്പെട്ടു. ആതിഥേയൻ മററാരുമായിരുന്നില്ല; ഞങ്ങളുടെ സ്പോൺസർ അബ്ദുള്ള ദെയിഗം അൽഷമറിതന്നെ.

ഡോക്ടർ ബാബുവും, ടി. പി. അബുവും, ഞാനും കൃത്യം ഒരു മണിക്ക് ആതിഥേയന്റെ വീട്ടിലെത്തി.

അതൊരു വില്ലയാണ്. വില്ലയുടെ മുന്നിലുള്ള റോഡിന്റെ അരികിലായി അഞ്ചാറു കാറുകൾ നിരത്തിയിട്ടിട്ടുണ്ട്. ഒററ നോട്ടത്തിൽ അതെല്ലാം ധനികരുടെ വിലകൂടിയ മുന്തിയ കാറുകളാണെന്നു തോന്നി.

പടിപ്പുരയുടെ പിച്ചളവാതിൽ തുറന്നുകൊണ്ട് ഗൃഹനാഥൻ ഞങ്ങളെ സ്വീകരിച്ചു.

വിശാലമായ മുററം. മരുഭൂമിയിൽ ഒരപൂർവ്വ വസ്തുപോലെ ഏതാനും ചെടികൾ മുററത്തിന്റെ ഒരു ഭാഗത്ത് നട്ടുനനച്ച് വളർത്തിയിരിക്കുന്നു. മരങ്ങളില്ലാത്തനാട്ടിൽ ഒററപ്പെട്ട പച്ചിലകൾ കണ്ടപ്പോൾ മനസ്സ് പെട്ടെന്ന് തണുത്തു. കുളിർമ എങ്ങുനിന്നോ ചൊരിയുന്നപോലെ തോന്നി. ഉദ്യാനംഎന്നു പറയാൻ വയ്യെങ്കിലും നിഴലും ശാന്തിയും കൊണ്ട് നിറഞ്ഞതായിരുന്നു ആ സ്ഥലം.

ഞങ്ങൾ അതിഥിമുറിയിലേക്ക് കടന്നു. കാർപ്പെററ്‌വിരിച്ച വിശാലമായ ഒരു മുറിയായിരുന്നു അത്. ചുമരിനു ചുററും ഒരാൾക്ക് ഇരിക്കാവുന്ന വീതിയുള്ള കുഷൻ വിരിച്ച് അവിടവിടെ പട്ടു തലയണകൾ ഇട്ടിരിക്കുന്നു. ഒരു മൂലയിൽ 'നിലത്തുവിരിച്ച കാർപ്പററിൽത്തന്നെ ഫോണും വച്ചിട്ടുണ്ട്.

മുറിയിൽ സാമാനങ്ങൾ അധികം ഇല്ലെന്നു പറയാം. എങ്കിലും അവ എന്തുകൊണ്ടോ പൂർണ്ണമായിരിക്കുന്നപോലെ തോന്നി. ഒരു ചിത്രമോ ഒരു പാത്രമോ വല്ല സ്ഥലത്തും കാണാം. ക്ഷണിക്കപ്പെട്ടവർ അതുതന്നെ നോക്കിനോക്കി സംതൃപ്തിപ്പെട്ടുകൊള്ളണം. വാസ്തവത്തിൽ സുന്ദരമായ വസ്തുക്കളുടെ ചുററും ഒരു വിരളത ആവശ്യമാണ്. സുന്ദരവസ്തുക്കൾ പലതും അടുത്തടുത്തു വയ്ക്കുന്നത് അവയ്ക്കുതന്നെ ഒരപമാനമാണ്.

ഒരു താലത്തിൽ ചായയും കാവയുമായി ആതിഥേയന്റെ മൂത്തമകൻ വന്നു. നീളംകൂടിയ വലിയ വെള്ളിക്കൂജയിൽ ചായയും ഉരുണ്ട കൂജയിൽ കാവയുമായിരുന്നു. താലം കാർപ്പററിന്റെ നടുവിൽ വച്ചശേഷം പതിമൂന്നു പതിന്നാലുവയസ്സുള്ള ആ കുട്ടി എല്ലാവർക്കും കൈകൊടുത്ത് സുഖവിവരങ്ങൾ അന്വേഷിച്ചു.

അതിഥികൾ പത്തുപന്ത്രണ്ടുപേരുണ്ടായിരുന്നു. ഒന്നുരണ്ടുപേർ കാർപ്പററിൽത്തന്നെ ചമ്രംപടിഞ്ഞിരുന്നു. ബാക്കിയുള്ളവർ പട്ടുതലയണയിൽ ചാഞ്ഞും ചെരിഞ്ഞും ഇരുന്നുകൊണ്ട് വർത്തമാനം പറയുകയും സിഗരററും ഹുക്കയും വലിച്ചുകൊണ്ടിരിക്കുകയും ചെയ്തു.

ആതിഥേയന്റെ മകൻ ചായ വിതരണം ചെയ്യുന്ന രീതി ആകർഷകമായിരുന്നു. ആ കുട്ടിയുടെ ഓരോ പ്രകൃതിയിലും ഒരു താളലയം കലർന്നതായിട്ടാണ് കാണപ്പെട്ടത്. ഗ്ലാസ്സുകൾ നിരത്തിവയ്ക്കുന്നതിലും, ചായപ്പാത്രത്തിന്റെ മൂടി തുറക്കുന്നതിലും അത് അതിഥികളുടെ മുന്നിൽ വയ്ക്കുന്നതിലും അച്ചടക്കത്തിന്റെയും സൗന്ദര്യത്തിന്റെയും ഒരു ഭംഗിയുണ്ടായിരുന്നു.

ഓരോ ആളും രണ്ടും മൂന്നും തവണ ചായ കഴിച്ചശേഷം കാവ കുടിക്കുവാൻ തുടങ്ങി. ചായഗ്ലാസ്സുകൾ വളരെ ചെറിയതായിരുന്നു. കാവയുടേതാകട്ടെ കുഴിയപ്പത്തിന്റെ കുഴിയുടെ വലിപ്പമേ ഉണ്ടായിരുന്നുള്ളൂ. കാവക്കോപ്പയുടെ അടിയിൽ മെയ്ഡ് ഇൻ ചൈന എന്നെഴുതിയിരുന്നു.

ഇത്രയധികം ചായയും കാവയും ഇവർക്കെങ്ങനെ കുടിക്കാൻ കഴിയുന്നു എന്നത് ആശ്ചര്യജനകമാണ്. ഇതു കഴിഞ്ഞിട്ടായിരിക്കുമല്ലോ വിഭവസമൃദ്ധമായ സദ്യ.

അവർ സംസാരിച്ചത് അധികനേരവും അറബിയിലായതിനാൽ വളരെ കൗതുകത്തോടെ ഞങ്ങൾ ചെവി കൊടുത്തു. സംസാരിക്കുമ്പോൾ അറബികളുടെ മുഖത്ത് മിന്നിമറയുന്ന ഭാവവ്യത്യാസങ്ങൾ ഒരു അമേരിക്കൻ സിനിമയിലെന്നപോലെ കാണപ്പെട്ടു. സംസാരിക്കുമ്പോൾ അവർ ചടുലമായ ചലനങ്ങൾക്ക് വിധേയരാവുന്നു. അവർ തോളുകൾ കുലുക്കുന്നതും കണ്ണുകൾ ഇറുക്കുന്നതും കാണാൻ ഭംഗിയുണ്ട്.

വീടിനു വെളിയിലോ, പൂമുഖത്തോ സ്ത്രീകളെ ആരേയും കണ്ടില്ല. എങ്കിലും അന്തപ്പുരത്തിൽനിന്ന് സ്ത്രീകളുടെ ശബ്ദം ഇടതടവില്ലാതെ വന്നുകൊണ്ടിരുന്നു. ഒരു സംഗീതത്തിനുള്ള ഒരുക്കങ്ങളും അവിടെനിന്ന് കേട്ടുതുടങ്ങി. ഹാർമോണിയവും, ഇലത്താളവും പതുക്കെ മുഴങ്ങുന്നുണ്ട്.

പെട്ടെന്ന് കുറെ കുട്ടികൾ ശബ്ദകോലാഹലം മുഴക്കിക്കൊണ്ട് മുററത്തേക്കു പാഞ്ഞുവന്നു. അവരുടെ കൈകൾ നിറയെ ചോക്കലേററുകളും, ഐസ്ക്രീമുമായിരുന്നു. ഇത്ര പ്രസരിപ്പുള്ള കുട്ടികളെ മറെറാരിടത്തും കാണുകയില്ല. അറബികൾ ചെടികളെ സ്നേഹിക്കുന്നതുപോലെ കുട്ടികളെയും സ്നേഹിക്കുന്നു.

ഗൃഹനാഥൻ ഒരു ദപ്പുമായി പ്രവേശിച്ചു. അതിഥികളുടെ കൂട്ടത്തിൽ ഏററവും പ്രായംചെന്ന ഒരാളെ അതേൽപ്പിച്ചപ്പോൾ വൈമനസ്യത്തോടെ അയാൾ അതേററു വാങ്ങി. അദ്ദേഹത്തോട് പാട്ടുപാടാനായി എല്ലാവരും നിർബ്ബന്ധിച്ചു. അദ്ദേഹം ടി. വി. സ്ററാറും, സംഗീതജ്ഞനുമാണെന്ന് ഗൃഹനാഥൻ ഞങ്ങളോടായി പറഞ്ഞു.

ദപ്പിൽ താളം പിടിച്ചുകൊണ്ട് ആദ്ദേഹം പാടാൻ തുടങ്ങി. അറബികളുടെ ശക്തിയുടെ കണികപോലും ആ പാട്ടിൽ കാണാനില്ലായിരുന്നു, അത്യന്തം ക്ഷീണിച്ചസ്വരത്തിൽ കരയുന്ന മട്ടിലുള്ളതായിരുന്നു ആ പാട്ട്. ഒരു വലിയജാതി പതംഗത്തിന്റെ രാഗം എന്നു പറയാം.

ഒടുവിൽ ആഹാരത്തിനുള്ള സമയമായെന്ന് ഗൃഹനാഥന്റെ മകൻ വന്നറിയിച്ചു. എല്ലാവരും തൊട്ടടുത്ത മുറിയിലേക്ക് കടന്നു. ചുമരിൽ പച്ചക്കറിയുടെ ചിത്രങ്ങൾ ഫ്രെയിം ചെയ്തുവച്ചിരിക്കുന്ന ഒരു വലിയമുറി. അതിഥികൾ ഉണ്ടാകുമ്പോൾ സ്ഥിരമായി ഊണുകഴിക്കുന്ന മുറിതന്നെയാണത്. അലമാരകളിൽ നിരവധി കപ്പുകളും, പിഞ്ഞാണങ്ങളും, പാത്രങ്ങളും കണ്ടു. ആ ഓരോ പാത്രങ്ങൾക്കും ദുർല്ലഭമായ ഒരു സൗന്ദര്യമുണ്ട്.



ഓരോന്നിനും പ്രത്യേകപേരും ചരിത്രവുമുണ്ട്. അതിഥികളിൽ ചിലർ അവയെ ഏകതാനതയോടെ തിരിച്ചും മറിച്ചും നോക്കുന്നുണ്ട്.

വെള്ളിയുടെ ഒരു വലിയ കോളാമ്പിയും വെള്ളിജമനയിൽ വെള്ളവുമായി ആതിഥേയന്റെ മകൻ നിൽക്കുന്നുണ്ട്. എല്ലാവരും കൈകഴുകി ആഹാരം കഴിക്കുവാനായി തയ്യാറായിനിന്നു.

കാർപ്പററിന്റെ മുകളിൽ വലിയൊരു ജിംഖാളം വിരിച്ചു. പൂർണ്ണചന്ദ്രന്റെ വലിപ്പമുള്ള വലിയ കുബ്ബൂസുകളും (റൊട്ടി) കൈപ്പിടിയുള്ള വളരെ വലിയ പിച്ചളപ്പാത്രത്തിൽ ചോററിന്റെ ഒരു കുമ്പാരവും അതിന്റെ നടുവിൽ മുറിക്കാതെ വേവിച്ച ഒരാടും. രണ്ടുമൂന്നുപേർ ചുമന്നുകൊണ്ട് ജിംഖാളത്തിൽവച്ചു. കുട്ടനാടിന്റെ തലയും ആണത്തം അറിയിക്കുന്ന അവയവവും അങ്ങിനെത്തന്നെ കിടപ്പുണ്ട്. ജീവനില്ലെങ്കിലും മുരടനായ ആ കുട്ടനാടിന്റെ ഓമനത്തം ആ ചോററുതളികയിൽ കാണാമായിരുന്നു. പലതരം പച്ചിലകളും പച്ചക്കറികളും വെട്ടിനുറുക്കി ചെറിയ ചെറിയ പാത്രങ്ങളിലാക്കി വലിയ പാത്രത്തിന് ചുററും നിരത്തിവച്ചു. പിന്നെ രണ്ടു മൂന്നു വെള്ളിത്തളികകളിൽ മധുരനാരങ്ങയും, മുസമ്പിയും, മുന്തിരിക്കുലകളും, ആപ്പിളും, കൈതച്ചക്കയും കൊണ്ടുവന്നുവച്ചു.

പരസ്പരം ക്ഷണിച്ചുകൊണ്ട് എല്ലാവരും ആ പാത്രങ്ങൾക്കു ചുററും വട്ടമിട്ടിരുന്ന് വാരിത്തിന്നുവാൻ തുടങ്ങി. പത്തു മുപ്പതു കൈകൾ വളരെ കൗതുകത്തോടെ ആ ഒററത്താലത്തിൽ താഴുകയും പിളർന്ന വായിലേക്കുയരുകയും ചെയ്യുകയാണ്. എന്റെ അടുത്തിരുന്ന ഞങ്ങളുടെ സ്പോൺസർ ആടിന്റെ കാൽവണ്ണയിൽനിന്ന് മാംസം പറിച്ചെടുത്ത് എന്റെ മുന്നിലിട്ടുതന്നു. അറബികളുടെ ആചാരത്തിൽ സ്നേഹത്തിന്റെ പ്രതീകമാണ് ആ പ്രത്യേക സർവ്വീസ്.

എല്ലാവരും എഴുന്നേററപ്പോൾ ആടിന്റെ മുക്കാൽഭാഗവും ബാക്കിയുണ്ടായിരുന്നു. അന്നവും അങ്ങനെത്തന്നെ കിടന്നു. പച്ചക്കറികളും പഴവർഗ്ഗങ്ങളും പകുതി തീർന്നിരിക്കുന്നു. വീട്ടിലെ



സ്വജനങ്ങൾ ഉച്ഛിഷ്ടത്തിനു ചുററുമിരുന്നു ഭക്ഷണം കഴിക്കുവാൻ തുടങ്ങി.

ഒരു വലിയ പാത്രത്തിൽനിന്ന് ഇവരെല്ലാം ഒത്തുചേർന്നു ഭക്ഷിക്കുന്നു. അതിൽ സുഖലോലുപന്റെ പ്രത്യേക രുചിക്കോ, ഇഷ്ടങ്ങൾക്കോ യാതൊരു മുൻഗണനയുമില്ല. ഇവർ വലിയ റൊട്ടി ഭാഗിച്ചു തിന്നുന്നു. ഈ ഭാഗിക്കലിൽത്തന്നെ ജീവന്റെ പരസ്പരവിനിമയാവകാശം അന്തർഭവിച്ചിട്ടുണ്ട്. അവരും ഞങ്ങളും വ്യത്യസ്ത സമ്പ്രദായത്തിൽ വളർത്തപ്പെട്ട മനുഷ്യരായിരിക്കാം. എങ്കിലും മനുഷ്യത്വത്തിന്റെ അവഗാഢമായ സന്ദേശം ഏതു ഭാഷയിലായാലും ആദരണീയമാണ്. അതുകൊണ്ടാണ് ഏതൊരുവന്റെ വാക്കിലും വ്യവഹാരത്തിലും മനുഷ്യർക്ക് യാതൊരു ആശങ്കയും ജനിക്കുന്നില്ലയോ അവനാണ് മുസൽമാൻ എന്ന് ഞങ്ങളുടെ ആമിഗുരു പറഞ്ഞത്.

ഒററത്താലം, പല കൈകൾ



# ആധുനിക കവിതയുടെ ജീർണ്ണമുഖമോ?

**അയ്യപ്പപ്പണിക്കരുടെ 'കുടുംബപുരാണ'ത്തെ ആസ്പദമാക്കിയുള്ള ഒരു അന്വേഷണം**



**എം. ലീലാവതി**

**ജീ**വിതത്തിലെ ജീർണ്ണതയെപ്പററി കവിതയെഴുതിയാൽ കവിതയുടെ മുഖം ജീർണ്ണമാകുമോ? ജീവിത ജീർണ്ണതയെപ്പററി എഴുതാതിരുന്നാൽ കവിതയുടെ മുഖം ജീർണ്ണമാകാതിരിക്കുമെന്നുറപ്പുണ്ടോ? രണ്ടും സംഭവിക്കണമെന്നില്ല. സംഭവിച്ചുകൂടെന്നുമില്ല. എന്തിനെപ്പററി എഴുതുന്നു എന്നതല്ല എപ്രകാരമുള്ള അനുഭവമുളവാക്കുന്നു എന്നതാണു് പ്രധാനം. മഹത്തായ ജീവിതപാഠങ്ങൾ വാച്യമായി പ്രതിപാദിക്കുന്ന സാരോപദേശ കവിതകളിൽ, അക്കാരണംകൊണ്ടു് കലാപരമായ മഹത്വം ഉറക്കൂടിക്കൊള്ളുമോ? ഉവ്വെങ്കിൽ കവിത്രയത്തിന്റെ കൃതികളിൽ വച്ചു മഹത്തമമായിരിക്കും ഉള്ളൂരിന്റെ 'ദീപാവലി'—ആത്മാർത്ഥമായ വിപ്ലവബോധവും ആവേശവും നിർമ്മാതാവിനുണ്ടെന്നതുകൊണ്ടു മാത്രം നിർമ്മിതി ഏററവും മഹത്തായ വിപ്ലവകൃതിയായിക്കൊള്ളുമോ? ഉവ്വെങ്കിൽ മലയാളത്തിലെ വിപ്ലവഗാനങ്ങളിൽ മഹത്തമം കെ. പി. ജിയുടെ രചനകളായിരിക്കും. ഈ നിഗമനങ്ങൾ പിടിവാശികളില്ലാത്തവർക്കു് സ്വീകാര്യമാവില്ല. എന്തു പറയപ്പെടുന്നു എന്നതു മാത്രമല്ല, പറയപ്പെട്ടതു് എത്രത്തോളം കലാത്മകമായി അനുഭവപ്പെടുന്നു എന്നതുകൂടി പ്രധാനമാണു്. പറയപ്പെട്ടതു് കൊള്ളേണ്ടപോലെ കൊള്ളുന്നുണ്ടോ, നിശ്ചല ജലത്തിൽ കല്ലെറിഞ്ഞാലെന്നപോലെ ഉള്ളിന്നുള്ളിൽ തരംഗ പരമ്പരകളുളവാകുന്നുണ്ടോ— ഇതാണു് ഗൗനിക്കപ്പെടുന്നതു്. അതായതു് "പേശി"യാൽ പോരാ, "ഏശ"ണം.

എന്തിനെപ്പററിയും രണ്ടുതരത്തിൽ എഴുതാം. ജീർണ്ണതയോടുവികർഷണം തോന്നിക്കാത്തവിധം, അതു് ജീർണ്ണതയേയല്ലെന്നു തോന്നിക്കുംവിധം എഴുതാം. മറിച്ചു് വികർഷണമുളവാക്കുന്ന രീതിയിലും എഴുതാം. ആകർഷകമായ രീതിയിൽ രചനാഭംഗിയോടെ എഴുതിക്കൊണ്ടു് ആസ്വാദകമനസ്സിനെ ജീർണ്ണതയിലേക്കു വലിച്ചാഴ്ത്തി മുക്കിയ സന്ദർഭങ്ങൾ സാഹിത്യ ചരിത്രത്തിലുണ്ടായിട്ടുണ്ടു്; ഇപ്പോഴുമുണ്ടു്. നോവൽ, ചെറുകഥ മുതലായവയുടെ രംഗങ്ങളിൽ "പുല്ലുമായുധമായ വല്ലഭന്മാർ" ഇക്കാലത്തുതന്നെ അങ്ങനെചെയ്യു കാശുവാരുന്നുണ്ടു്. അത്രതന്നെ പ്രഖ്യാതരല്ലാത്തവർ വയററിൽപ്പിഴപ്പിനു വേണ്ടിയും അതുതന്നെ ചെയ്യുന്നുണ്ടു്. ആദ്യത്തേതു് സമ്പത്തിന്റേയും മാന്യതയുടേയും ഉന്നത ശ്രേണികളിൽ വിരാജിക്കുന്ന മഹിളാമണികളുടെ അഴിഞ്ഞാട്ടംപോലെ, പിടിച്ചു ജയിലിലിടേണ്ട കുററകൃത്യവും, രണ്ടാമത്തേതു് വിശപ്പടക്കാൻ വേണ്ടി ലോകത്തിലെ പ്രാചീനതമമായ തൊഴിലെടുക്കുന്ന സോദരിമാരുടെ വൃത്തിപോലെ സഹാനുഭൂതിയോടെ വീക്ഷിക്കേണ്ടുന്ന സാമൂഹിക തിന്മയുമാണു്. മണിപ്രവാളത്തിന്റെ ആദ്യഘട്ടത്തിൽ ജീർണ്ണത കലാത്മകമെന്ന ഭ്രമമുളവാക്കുന്ന ബാഹ്യാവരണങ്ങളാൽ മൂടിക്കിടന്ന ചില സന്ദർഭങ്ങളുണ്ടു്.

ധർമ്മച്യുതിയിൽനിന്നു് സമൂഹത്തെ മോചിപ്പിക്കാൻ വേണ്ടി ഉദ്ദിഷ്ടമായ നാട്യകല കൂടിയാട്ടത്തിലെ പുരുഷാർത്ഥ പ്രപഞ്ചനത്തിൽ നേരെ മറിച്ചായി ഭവിച്ചതുപോലെ. ശരിയായ പുരുഷാർത്ഥങ്ങളിലേക്കു മനുഷ്യമനസ്സിനെ ഉണർത്താനാണു് അശനവിനോദാദികളെപ്പററി വിസ്തരിച്ചു പറഞ്ഞിരുന്നതു്. പക്ഷേ, ഫലത്തിൽ അവതന്നെയാണു് പുരുഷാർത്ഥങ്ങൾ എന്ന ധാരണ ഉറപ്പിക്കാൻ പോരുംവിധം ആഖ്യാനരീതി ചിലപ്പോൾ പാളിപ്പോയി. ആ പാളിച്ചയുടെ "കടക്കററി" അന്നത്തെ സാഹിത്യരൂപങ്ങളിലുണ്ടു്. ഒരു ചെറിയ ഉദാഹരണം ചൂണ്ടിക്കാണിക്കാം.

"കല്ലിനെച്ചെറിയ കായലാക്കലാം
കായലെച്ചെറിയ കല്ലുമാക്കലാം
വല്ലപാടു പലനാളുഴന്നിലും
വല്ലുവാനരിയതോൻറു വൈശികം."

എന്നു് വൈശികതന്ത്രത്തിന്റെ കൃച്ഛ്രതയെ വർണ്ണിക്കുന്നതും

"പഴകിയ തരുവല്ലി മാററിടാം
പുഴയൊഴുകും വഴി വേറെയാക്കിടാം
കഴിയുമിവ; മനസ്വിമാർ മന–
സ്സൊഴിവതശക്യമൊരാളിലുന്നി–
യാൽ"

(ലീല) എന്നു് വിശുദ്ധപ്രേമത്തെ ആശാൻ വർണ്ണിക്കുന്നതും തുലനംചെയ്തു നോക്കുക. സംവിധാനശൈലി, താളലയബദ്ധത, ഔപമ്യം അഥവാ കാവ്യബിംബ കല്പന എന്നിവയിൽ എന്തൊരു സദൃശതയാണീ ശ്ലോകങ്ങൾക്കു്! പക്ഷേ, അതതു കൃതികളിൽ അവ ഉണർത്തുന്ന ഭാവാനുഭൂതിക്കെന്തന്തരം! യഥാക്രമം ജീർണ്ണതയുടെയും ഉദാത്തവിശുദ്ധിയുടെയും ലോകങ്ങൾ—ഉപരിവർഗ്ഗത്തിന്റെ ഭോഗലാലസയോടും മഹിളാവഹേളനത്തോടും പ്രതിഷേധമുളവാക്കുംവിധം കവിത രചിക്കാൻ അവർക്കും കഴിയുമായിരുന്നില്ലേ? കഴിയാതെന്തോ? വേണമെന്നു തോന്നിയില്ലെന്നതാണു് സത്യം. ഉദ്ധൃതമായ ആദ്യപദ്യത്തിൽ സഭ്യേതരമായതെന്തെങ്കിലുമുണ്ടോ? ഇല്ല. മിനുമിനെ, പളപളെ, തിളങ്ങുന്ന വൈശികതന്ത്ര പദ്യങ്ങൾ. പ്രതിഷേധമോ, വികർഷണമോ, ധർമ്മരോഷമോ ശ്രോതൃഹൃദയത്തിലുളവാക്കണമെന്നു് ഉദ്ദേശിച്ചിട്ടില്ല. ഉദ്ദേശത്തിന്നെതിരായ അപ്രകാരമൊന്നും സംഭവിക്കുന്നുമില്ല. എന്നിട്ടും, അശ്ലീലമൊന്നുമില്ലെങ്കിൽപ്പോലും, അതു് ജീർണ്ണതയുടെ മുഖമാണെന്നു് സാഹിത്യതത്വജ്ഞർക്കു് അറിയാം. തുഞ്ചത്തെഴുത്തച്ഛനെപ്പോലുള്ള വിശുദ്ധർ സാഹിത്യക്ഷേത്രത്തെ പാട്ടിന്റെ പുണ്യാഹം തളിച്ചെടുത്തതു്, "സർവം ഖല്വിദം ബ്രഹ്മ"മെന്നു് ഓതിക്കൊണ്ടു തന്നെ ഭോഗസുഖത്തിൽ ബ്രഹ്മാനന്ദം കാട്ടിത്തരാൻ വേണ്ടി കവിത ചമച്ചവർ അശുദ്ധിപരത്തി എന്നു വിശ്വസിച്ചതിനാലത്രേ—ശൈലിയല്ല അനുഭൂതിയാണു് നിർണ്ണായകമെന്നു് സാക്ഷ്യപ്പെടുത്തുന്നുണ്ടു് ഉദ്ധരിച്ച ശ്ലോകങ്ങൾ.

അയ്യപ്പപ്പണിക്കരുടെ കവിത ആധുനികകവിതയുടെ ഒരു ജീർണ്ണമുഖമാണെന്ന വാദത്തിന്നെന്താണടിസ്ഥാനം?



ശൈലിയോ അതോ അനുഭൂതിസത്തയോ? കവിത രണ്ടും ചേർന്നുണ്ടായ ഒരു ജൈവരൂപമാകയാൽ ഒരു നിലയ്ക്കു് ഈ ചോദ്യം ഒരു യുക്തിഭംഗമാണു്. സമീപന വൈകല്യം കൊണ്ടുള്ള പ്രതികരണ വൈകല്യമോ അതോ കവിതയുടെ കേവല വൈകല്യമോ എന്നന്വേഷിക്കുന്നതാണു് ശരി. സമീപനവൈകല്യമെന്ന എന്റെ പക്ഷം സ്ഥാപിക്കാൻ ഒരു ലിററ്മസ് ടെസ്ററുണ്ടു്. ജീവിതത്തിലെ ജീർണ്ണതയോടു് പ്രതിഷേധവും ക്രോധവും ഉണർത്തുന്നുണ്ടോ, അതോ ലയിപ്പിക്കുംവിധം മനസ്സിനെ മയക്കുന്നുണ്ടോ? ആദ്യത്തേതു് സംഭവിക്കുന്നു. അതുകൊണ്ടു് ഇതു ജീർണ്ണമുഖമല്ല. ജീർണ്ണതയെ ദഹിപ്പിക്കുന്ന അഗ്നി വാക്കിന്റെ മുഖത്തുനിന്നു ചിതറുന്നുണ്ടു്, മററു ചിലർക്കു തോന്നുന്നതു് "ലിററ്മസ് ചുവക്കുന്നില്ല. അതുകൊണ്ടു് ജീർണ്ണം" എന്നാണു്.

കവിത പ്രസിദ്ധപ്പെടുത്തുംവരെ മാത്രമേ കവിയുടെസ്വകാര്യസ്വത്തായി ഇരിന്നുള്ളൂ. ആസ്വാദനവേളയിൽ അതു് നിർമ്മാതാവിന്റെയും ആസ്വാദകന്റേയും അനുഭൂതികളുടെ സംയുക്തസത്തയാണു്. എങ്കിലും ഒരാസ്വാദകൻ സ്വന്തം അനുഭവസത്യം കവിതയെ ആസ്പദമാക്കി വിവരിക്കുമ്പോൾ അതു് മറെറാരാസ്വാദകനുംകൂടി സ്വീകാര്യമാവണമെങ്കിൽ രണ്ടുപേരും ഒത്തുചേരുന്ന ഒരു യുക്തിതലം ഉണ്ടാവണം. ജീർണ്ണമുഖവാദമുന്നയിച്ചവർക്കു് ആ യുക്തിതലം വ്യക്തമാക്കാനും സ്ഥാപിക്കാനും കഴിഞ്ഞിട്ടില്ല—കവിതയെ ആസ്പദമാക്കി വാദങ്ങളുന്നയിക്കുന്നതിന്നേ ശക്തിയുണ്ടാവൂ. അവതാരികയിലെ വാക്യങ്ങളേയും ആശയങ്ങളേയും ഖണ്ഡിക്കുന്നതു് കവിതയെ ഖണ്ഡിക്കുന്നതിനു തുല്യമാകുമെന്നു കരുതുന്നതു് ദൗർബ്ബല്യത്തെ സൂചിപ്പിക്കുന്നു. ഇതിനൊരു ഉപമാനം വേണമെങ്കിൽ അതു് അയ്യപ്പപ്പണിക്കരുടെ മഹാരാജ കവിതകളിലുണ്ടു്. പള്ളിക്കെട്ടു നടത്തിയ മഹാരാജാവു് ദുർഘടമായ പ്രഥമരാത്രിക്കു് മന്ത്രിയെ നിയോഗിച്ചു. രാജാവു് മന്ത്രിയുടെ അനുഭൂതികളെ വിമർശിച്ചുവെന്നുകൂടി കൂട്ടിച്ചേർത്താലേ ഉപമാനം മുഴുവൻ ശരിയാവൂ. മറെറാരു ദൗർബ്ബല്യം ചില കൃതികളെ മാത്രം, അതും സന്ദർഭത്തിൽനിന്നു് അടർത്തിമാററിയ ചില വാക്യങ്ങളുടെ അടിസ്ഥാനത്തിൽ അപഗ്രഥിക്കുന്നു എന്നതാണു്. 'കുടുംബപുരാണ'മെന്ന കവിതയുടെ വിമർശനം നോക്കാം.

റോബർട്ട്ലോവലിന്റെ കുടുംബപുരാണകവിതയും മററു് ചില അമേരിക്കക്കാരുടേയും ഇംഗ്ലീഷ് കവികളുടേയും കുമ്പസാരക്കവിതകളും മററും അയ്യപ്പപ്പണിക്കരുടെ കവിതയെ സ്വാധീനിച്ചിട്ടുണ്ടോ എന്നു് അന്വേഷിച്ചിരുന്നെങ്കിൽ അതു് യുക്തിരഹിതമാണെന്നാർക്കും തോന്നുകയില്ലായിരുന്നു. നേരെമറിച്ചു്, തറവാടിത്ത ഘോഷണവും ബൂർഷ്വാഗർവ്വുമാണു് ധ്വനിയെന്നു പറയുമ്പോൾ മററുപല ആസ്വാദകരുടേയും അനുഭവസത്യം അതിനു വിലങ്ങിനില്ക്കും. 'പ്രതാപി'കളെന്നു വിളികൊണ്ടു ഗുരു കാരണവന്മാരുടെ മഹത്വം വാഴ്ത്തുക മാത്രമല്ല കവി ചെയ്തിട്ടുള്ളതു്. വീർപ്പിച്ച ബലൂൺ സൂചികൊണ്ടു കുത്തിത്തുളച്ചു കാററുകളഞ്ഞു രസിക്കുന്ന ഒരു കുട്ടിയെപ്പോലെ, പഴയ പ്രതാപത്തെ വർണ്ണിച്ചശേഷം, രന്ധ്രങ്ങളിലൂടെ വാർന്നുപോയ മഹത്വത്തേയും ഒരു ചിരിയോടെ കവി നോക്കിക്കാണുന്നു—കുറേക്കൂടിവലിയ തോതിലാണു് പാശ്ചാത്യ കുമ്പസാരക്കവിതകളിൽ ഈദൃശമായ "കുരുത്തക്കേടു"കൾ പുണ്യകർമ്മംപോലെ കവികൾ ഏറെറടുത്തിരുന്നതു്. പരസ്യമായി വിഴുപ്പലക്കാനും, ഒളിഞ്ഞിരുന്ന എല്ലിൻകൂടു് അലമാരതുറന്നു് വെളിപ്പെടുത്താനും ഉള്ള ധീരത കലീനതയെ ഞെട്ടിക്കുമല്ലോ—പണിക്കരുടെ 'കുടുംബപുരാണ'ത്തിൽ വമ്പിച്ച ഞെട്ടിക്കലില്ലെങ്കിലും, മിഥ്യകളെ ഊതിവീർപ്പിച്ചു് വമ്പത്തരമായവതരിപ്പിക്കുന്ന വംശഗർവ്വും അതിലില്ല. കാളിദാസന്റെ രഘുവംശം കണ്ടിട്ടാണു് പണിക്കർ കുടുംബപുരാണമെഴുതിയതത്രേ! ഈ യുക്തിയുടെ പ്രവർത്തനം നീട്ടിയാൽ, രാമായണം കണ്ടിട്ടാണു് "തന്നയൽപക്കത്തെരവയർ നിറയാപ്പെണ്ണിനു പെരുവയർ നല്കും മർത്ത്യനു സ്തുതിപാടുകനാം" എന്നു പണിക്കർ എഴുതിയതെന്നു സ്ഥാപിക്കാം—ആയിരത്താണ്ടുകളായി രാമനുസ്തുതിപാടുന്നവരാണു് നാം—സീത ഗർഭിണിയായെന്നതുംസത്യം. ആ രണ്ടുവരികളിലെ രാമായണാനുകരണം "ആനയെപ്പോലെ പിണ്ടിയിടാൻ മുയൽ ശ്രമിച്ച"തിന്റെ ദുരന്തമാണെന്നും സമർത്ഥിക്കാം. ഈ മട്ടിൽ നിരൂപണത്തിന്നൊരുങ്ങുന്നവർ, മുക്കുവത്തിയുടെ മകനായ വ്യാസനെ രാജ്ഞിമാർക്കു് പ്രാപിക്കേണ്ടിവന്ന കഥയിൽനിന്നു മുളച്ചുവളർന്ന മഹാഭാരതകഥയുടെ അനുകരണമാണു് ദുരവസ്ഥ എന്നുംകൂടി കണ്ടെത്തുമെങ്കിൽ തീർച്ചയായും ആ കണ്ടുപിടിത്തം ഒരു നോബൽസമ്മാനം അർഹിക്കും.

കുടുംബപുരാണത്തിന്റെ അർത്ഥം തറവാടിത്തഘോഷണമാണോ? പഴയ പ്രതാപകാലം, പിന്നീടുള്ള ക്ഷയോന്മുഖകാലം, കേശവകാരണവരുടെ കാലത്തെ നവോദയം, മാധവകാരണവരുടെ കാലത്തെ പ്രതാപപുഷ്കലത എന്നിവ വർണ്ണിക്കുമ്പോൾ വെളിച്ചവും നിഴലും മാറിമാറി വീഴത്തക്കവണ്ണം വേദിക്കു താഴെയിരുന്നു് കവി വാക്കുകളുടെ ധ്വനി പ്രകാശത്തെ സംവിധാനം ചെയ്യുന്നതു കാണാൻ രഘുവംശത്തിന്റെ അനുകരണം കണ്ടെത്തിയവർക്കു കഴിയാതിരുന്നതെങ്ങനെ? രഘുവംശത്തിൽ അധഃപതനത്തിലേക്കു നീങ്ങിയ ഒരു വലിയ കുടുംബത്തിന്റെ ചരിത്രമുണ്ടല്ലോ. ഉൽകർഷം പ്രതാപികളായ ഉന്നതരുടെ വർഗ്ഗത്തിന്നും അപകർഷം അധസ്ഥവർഗ്ഗത്തിനുമെന്നു പിരിച്ചുവച്ചിട്ടില്ല ആ കാവ്യത്തിൽ. അതിനാൽ അതിന്റെ അനുകരണമാണെന്നവാദത്തെ തുരുപ്പുശീട്ടായി കരുതുന്നവർക്കു പോലും കുടുംബപുരാണത്തിൽ ഉൽകർഷം വർണ്ണ്യകുടുംബാംഗങ്ങൾക്കും അപകർഷം അവരുടെ ആശ്രിതരായിരുന്ന അധസ്ഥവർഗ്ഗത്തിന്നുമാണെന്നു് കവി പിരിച്ചുവച്ചതായി പറയാൻ കഴിയുകയില്ല. അതിനും പുറമെ സുവ്യക്തമായ മറെറാരു വസ്തുതയുണ്ടു്. അതു കുടുംബത്തിന്റെ ഉള്ളുകള്ളികൾ വ്യഞ്ജിപ്പിക്കുമ്പോൾ കവി വെളിച്ചവും നിഴലും മാറിമാറി പ്രസരിപ്പിച്ചുവെന്നതാണു്. പഴയ പ്രതാപകാലത്തെപ്പററി പറയുമ്പോൾ "സന്ധ്യകൾ തോറും ദീപാവലികളിലെഴുതിരിയിട്ട മനുഷ്യസ്നേഹമതെത്രയുദാരം!" എന്നു വർണ്ണിച്ചതിന്റെ വ്യംഗ്യമെന്താണു്? ഏഴുതിരിയിട്ടു് ജ്വലിപ്പിച്ച ദീപം മനുഷ്യസ്നേഹമാണെന്നു കാണുന്നില്ലേ? ജന്മിത്തത്തിന്റെ പ്രതാപമോ ചൂഷണശീലമോ അല്ലെന്നറിയേണ്ടതില്ലേ? ഫ്യൂഡൽ കാലഘട്ടത്തിലും ജന്മിത്വവ്യവസ്ഥയിലും ഉപരിവർഗ്ഗ





പൊതുവെ ചൂഷണനിരതമായിരുന്നുവെന്നതു് ചരിത്രസത്യം തന്നെയാണെങ്കിലും മനുഷ്യസ്നേഹത്താൽ ജ്വലിച്ചിരുന്ന ചില ശുഭ്രതാരകങ്ങൾ കേരളത്തിന്റെ പശ്ചാത്തലത്തിൽ കേവലകല്പനയായിരുന്നില്ല. ലളിതാംബിക അന്തർജനത്തിന്റെ മനുഷ്യപുത്രിയെന്ന കഥയിൽ ''ഏറിയ മോദാൽ മർത്ത്യസമൂഹേ കോരികകൊണ്ടു വിളമ്പവളേ! ജയ'' എന്നു് അന്നപൂർണ്ണയെ വാഴ്ത്തിപ്പാടിക്കൊണ്ടു്, വിശക്കുന്നവർക്കു് കോരികകൊണ്ടു കോരിവിളമ്പിക്കൊടുത്തിരുന്ന, വിശപ്പിന്റെ വേദന മറക്കാതിരിക്കാൻ വേണ്ടി കൂടക്കൂടെ ഉപവസിച്ചിരുന്ന ഒരു ഉദാരശീലയായ അമ്മയുടെ കഥ പറയുന്നുണ്ടല്ലോ. അതുപോലെ മർത്ത്യസ്നേഹം ഏഴുതിരിയിട്ട ദീപംപോലെ കത്തുന്ന അകക്കാമ്പുണ്ടായിരുന്നവരുടെ കഥയാണു് കവി തെല്ലൊരഭിമാനത്തോടെ ആദ്യമവതരിപ്പിച്ചതു്. അതൊക്കെ ശുദ്ധ നുണയാണെന്നായിരിക്കും ''ഉപരിവർഗ്ഗത്തിൽ മനുഷ്യത്വം ഉണ്ടായിരുന്നില്ല, ഇപ്പോഴില്ല, ഇനി ഉണ്ടാവുകയുമില്ല'' എന്നു ഉരുവിട്ടു പഠിച്ചവർ പറയുക—അതെന്തായാലും തന്റെ കുടുംബത്തിൽ എല്ലാക്കാലത്തും മനുഷ്യസ്നേഹം ഏഴു തിരിയിട്ടു കത്തിച്ച ദീപമായി നിലനിന്നുപോന്നെന്നവകാശപ്പെടുന്നില്ല കവിതയിലെ വക്താവു്. ''എഴുതിരിയഞ്ചായ് മൂന്നായ് ഒന്നായ് വീണ്ടും മൂന്നഞ്ചേഴുകളായി'' എന്നതിൽ മഹത്വത്തിനും ആർത്ഥികമായ അവസ്ഥകൾക്കും ഉണ്ടായ ഉയർച്ചത്താഴ്ചകൾ വ്യഞ്ജിക്കുന്നുണ്ടു്. ഈ ഗ്രാഫു് കാണാതിരിക്കുന്നതോ കണ്ടില്ലെന്നു നടിക്കുന്നതോ ഏതാണു് കൂടുതൽ കഷ്ടം? കുടുംബ പുരാണംപോലുള്ള ഒരു കൊച്ചു കഴിയാനകവിതയിൽ ആരും ഒരു കൊമ്പനെ തേടേണ്ടതില്ല. അതു കണ്ടപ്പോൾ രഘുവംശംപോലുള്ള ഒരു കൊമ്പനെ ഓർമ്മവന്നവർക്കു്, മനുഷ്യസ്നേഹത്തിന്റെയും മഹത്വത്തിന്റെയും പ്രതാപത്തിന്റെയും ഈ ഗ്രാഫും കാണാൻ കഴിയേണ്ടതല്ലേ? ഉള്ളൂർ ചോദിച്ചതുപോലെ ''ആനയെക്കാണാനും വെള്ളെഴുത്തോ?'' ഉയർച്ചയുടെ ഒരു ഘട്ടത്തിൽ കേശവകാരണവരുടെ 'കഥ പറഞ്ഞിട്ടുണ്ടു്' എന്നതു്. നേരുതന്നെ. കായൽകൃഷിയെന്ന ആശയത്തെ അദ്ദേഹം സ്വപ്നാവസ്ഥയിൽനിന്നു് യാഥാർത്ഥ്യത്തിലെത്തിച്ചു. ഒരു പ്രതിഭാശാലിയായിരുന്നു ആ മനുഷ്യൻ എന്നു വ്യക്തം. കടലിൽ ചിറകെട്ടിച്ച രാമനെപ്പോലെ കായലിൽ മൺചിറ കെട്ടിച്ച അദ്ദേഹത്തിൽ പ്രഭുത്വവുമുണ്ടായിരുന്നു. വെറുമൊരു ചൂഷകനായി അദ്ദേഹത്തെ ചിത്രണം, ചെയ്യേ പറ്റൂ എന്നാണു് നൂററൊന്നു കഴിഞ്ഞെത്തുന്ന 'പ്രതിപക്ഷ'ത്തിന്റെ നിർബ്ബന്ധം. ആ നിർബ്ബന്ധത്തിനു കവി വഴങ്ങുന്നില്ലെങ്കിൽ അദ്ദേഹവും ഒരു തന്ത്രിബൂർഷ്വാ എന്നതാണു് യുക്തി. തൊഴിലാളിയുടെ പക്ഷത്തു നിന്നുംകൊണ്ടു് ഈ ചരിത്രം എഴുതുമ്പോൾ പാഠം മററൊന്നാവും എന്നും നിരൂപകൻ പറയുന്നു. ജീവിതഗതിയുടെ ചരിത്രം, ഇപ്രകാരം, എഴുതുന്നവന്റെ വർഗ്ഗ താല്പര്യമനുസരിച്ചു് രൂപംകൊള്ളുന്ന മെഴുകാണെന്നാണു് ഈ യുക്തിവാദത്തിന്റെ താല്പര്യം. കായൽ വസുന്ധരയെ ''സന്നദ്ധ''യായ പ്രണയവതിയായും ആ പ്രതാപിയെ ഉദ്യുക്തനായ കാമിയായും വർണ്ണിച്ചതിൽ കാളിദാസീയമായ കാവ്യകല്പനകളുടെ അനുകരണവും ആരോപിക്കാം. ദിലീപന്റെയും വലാകങ്ങളെ അന്തർവത്നികളാക്കുന്ന മേഘത്തിന്റെയും മററും ചിത്രങ്ങൾ കവിയെ പ്രചോദിപ്പിച്ചു എന്നും പറയാം. എന്നാൽ, കാമവ്യഞ്ജകമായ കാവ്യബിംബങ്ങൾ വിരചിച്ചതിൻപേരിൽ, ഭോഗലാലസ വംശപാരമ്പര്യമെന്നു് ആ കല്പനാപ്രവണതയെ അപവദിക്കണമെന്നുംകൂടി വിചാരിക്കുന്നെങ്കിൽ പണിക്കർക്കു കൊടുക്കുന്ന അടിയുടെ ചോരപ്പാടു് കാളിദാസബിംബത്തിൽ തെളിഞ്ഞുകാണും—ഉണ്ണിക്കു കിട്ടിയ അടിയുടെ പാടു് ഗുരുവായൂരപ്പന്റെ ബിംബത്തിൽ തെളിഞ്ഞ കഥയിലെന്നപോലെ.

ചെല്ലുക, നിന്നുടെയുടയോൻകാതിൽ
ചൊല്ലുക ഋതുവിധി മാറിയ കായൽ
നിറമണി കാത്തുകിടക്കുന്നെന്നും,
നിറപറനോക്കി വിതയ്ക്കണമെന്നും

എന്നു സന്ദേശമയയ്ക്കുന്ന കായലിൽ കാളിദാസീയമായ സങ്കല്പങ്ങളുടെ മിന്നലാട്ടമുണ്ടു്. ആ കാരണവർ മേഘത്തെപ്പോലെ വദാന്യനുമായിരുന്നു. ''പറയിൽക്കൊള്ളാഞ്ഞറയിൽക്കൊള്ളാഞ്ഞവരവയറെല്ലാം നിറവയറാക്കിയ പുതുവർഷ വിഷുക്കണി വീണ്ടും പൊലിയേപൊലി പാടിയണഞ്ഞല്ലോ.'' അരവയറെല്ലാം നിറവയറാക്കിയെന്ന പ്രയോഗത്തിനു് കുടുംബാംഗങ്ങളുടെ വിശപ്പുമാത്രം മാറിയെന്നല്ല അർത്ഥം—അയൽവക്കത്തു് പട്ടിണിക്കാരില്ലാതായി എന്നുകൂടിയാണു്. പിൽക്കാലത്തെ ദുരന്തം വർണ്ണിക്കുമ്പോൾ ഇതേ വാക്കുകളെടുത്തു് പ്രയോഗിച്ചു് മററൊരു അർത്ഥം വ്യഞ്ജിപ്പിച്ചതിലുള്ള ഐറണിയുടെ ഗൗരവം അറിയണമെങ്കിൽ ഇവിടെയുള്ള വിശുദ്ധിയും ആർദ്രതയും ഗ്രഹിക്കണം. മനുഷ്യസ്നേഹത്തിന്റെയും വർഗ്ഗവൈരുദ്ധ്യമില്ലാത്ത സഹകരണത്തിന്റെയും ഏഴുതിരി കത്തിനിന്ന ഒരു അദ്ധ്യായം രണ്ടാം ഖണ്ഡത്തിൽ സമാപിക്കുന്നു. ഉച്ചനീചഭേദമില്ലാത്ത സഹകരണത്തിന്റെ കഥയായി മാത്രമേ രാമായണത്തിലെ ചിറകെട്ടൽ എന്ന പഴയ കാവ്യബിംബം നമ്മുടെ മനസ്സിൽ തെളിയാറുള്ളൂ. ഗ്രീസിലെ ഉടമവർഗ്ഗം ചാട്ട വീശിയടിച്ചു് അടിമവർഗ്ഗത്തെക്കൊണ്ടു പണിയെടുപ്പിച്ചിരുന്നതുപോലുള്ള ഒരു ചിത്രം രാമായണത്തിലെ ആ തീവ്രയത്നപരിപാടിയോടു ബന്ധപ്പെടുത്തി സങ്കല്പിക്കാൻ കഴിയുന്ന വിപ്ലവചിന്തകന്മാർ ഇവിടെയുണ്ടാവുമോ? ഉണ്ടെങ്കിൽ, അവരുടെ വിചിന്തനശീലത്തെ ബാധിച്ച രോഗം മാരകം തന്നെയെന്നേ പറയാവൂ. കുടുംബ പുരാണത്തിൽ രാമായണത്തിലെ ചിറകെട്ടൽ ഉപമാനമാക്കിയതിന്റെ ലക്ഷ്യം ഭാവതലസദൃശതയാണു്. കുഞ്ഞൻ പുലയനെ ഹനുമാനായിട്ടും മററു പുലയരെ വാനരസേനയായിട്ടും കല്പിച്ചിരിക്കയാണെന്നും, ഇതു് അദ്ധ്വാനിക്കുന്ന അടിസ്ഥാനവർഗ്ഗത്തെ അപമാനിക്കാൻ വേണ്ടി ചെയ്തതാണെന്നും കൂടി ജീർണ്ണതയ്ക്കുവേണ്ടി തപ്പുന്നവർ പറയാഞ്ഞതെന്തേ? ചെല്ലികളും വണ്ടുകളും ചെള്ളും പുഴുവും കരണ്ടു് തെങ്ങുകൾ നശിച്ചു തുടങ്ങിയെന്നു് കവി വർണ്ണിച്ചപ്പോൾ ആ ഷട്പദങ്ങളും കീടങ്ങളും പുലയരുടെ പ്രതീകങ്ങളാണെന്ന അദ്ഭുതകരമായ ''വെളിപാടു്'' കിട്ടിയവർക്കു് ഈ ബോധോദയംകൂടി ഉണ്ടാകേണ്ടതായിരുന്നു.

കേശവകഥയ്ക്കു പിമ്പെ മാധവകഥ പറഞ്ഞപ്പോൾ വാക്കിന്റെ ഹിരണ്മയ പാത്രംകൊണ്ടു് സത്യത്തിന്റെ മുഖം മൂടിയില്ല. സൂര്യനെ കാണാം. സൂക്ഷ്മനിരീക്ഷണത്തിനൊരുക്കമുണ്ടെങ്കിൽ പുള്ളികളും കാണാം. ''ധീരതയോ നയമോ ചതുരതയോ വഴിപാകിയ രാജഗൃഹങ്ങൾ മന്ത്രിവിലങ്ങൾ...'' നയം ചതുരത മുതലായ പദങ്ങൾ ഒരു സുമന്ത്രരെ മാത്രമല്ല, മാക്കിയവെല്ലിയേയും ചാണക്യനേയുംകൂടി ഉൾക്കൊള്ളുന്നുണ്ടു്. ആ 'വിലങ്ങൾ' എന്ന പദം ശ്രദ്ധിച്ചില്ലേ? മന്ത്രിഗൃഹം, മന്ത്രിപദം മുതലായ പദങ്ങൾ കിട്ടാഞ്ഞിട്ടാണോ? 'വില'മെന്ന പദം കുറുനരി, ദ്വിജിഹ്വം, എലി മുതലായ പലതരം ജന്തുക്കളെ നമ്മുടെ സങ്കല്പത്തിലേക്കാനയിക്കുന്നു— നിഗൂഢതകളേയും ഉപജാപങ്ങളേയും ധ്വനിപ്പിക്കുന്നതിനാൽ കവികൂടിയായിരുന്ന മാധവകാരണവരുടെ ആത്മാവിനു് അസ്വസ്ഥതയുളവാക്കിയേക്കാവുന്ന ഒരു പദം. മറിച്ചു് 'ചെറുനമ്പകം' എന്ന പദത്തിന്റെ ശ്ലേഷവും ശുഭ്രതയും ഹൃദ്യമുളവാക്കും.

കായൽരാജാക്കന്മാരുടെ പ്രതാപത്തിന്റെ പുരാണങ്ങൾ മാത്രമേ പൂർവ്വികകഥാപ്രപഞ്ചനത്തിൽ കവി വർണ്ണിച്ചുള്ളൂ എന്നു് ഇതിനു തൊട്ടു പിറകെ വരുന്ന ചിത്രത്തിന്റെ രൂപഭാവങ്ങളുംകൊണ്ടവർക്കു് പറയാൻ കഴിയുമോ? പറയുന്നെങ്കിൽ, ധ്വനി പിടികിട്ടായ്കയോ, കണ്ണടച്ചിരുട്ടാക്കലോ രണ്ടിലൊന്നു തന്നെയാവണം കാരണം. ഒരു നിരൂപകനു് ആദ്യത്തേതു് കാമ്യമായ വിധിയോ, രണ്ടാമത്തേതു് മാന്യമായ കൊതിയോ അല്ല.

''നിറവേറാത്തൊരു വാഗ്ദാനംപോൽ
അസ്ഫുട ഗദ്ഗദ മർമ്മരമാ-
യസ്വസ്ഥത ചേർക്കുമൊരാർദ്ര-
സ്മൃതിയായ്
തെന്നലിലങ്ങനെ തെന്നി നടക്കെ
ത്തേങ്ങിക്കരയും പൂമണമായി.''

നിഴൽപോലുള്ളൊരസ്തിത്വത്തിന്റെ ചിത്രം. ആശോച്യതയുടെ ശിശിരത്തെ, ജ്വലിച്ച പ്രതാപത്തിന്റെ തൊട്ടടുത്തു പ്രതിഷ്ഠിച്ചിരിക്കുന്നു. വംശം പൊലിപ്പിച്ച കേശവന്റെ കൈകൾ



ഒടുവിൽ പൊലിഞ്ഞതു് ഒരു അമാവാസിക്കുറുപ്പിൽ. ബുദ്ധി വൈഭവത്തിന്റെ മഹനീയ പരമ്പരയിൽ ബുദ്ധിഭ്രമത്തിന്റെ ദൈന്യവും പിറന്നു. വേറെയും ദുരന്തങ്ങൾ—എങ്കിലും ശിശിരത്തിനു പിറകെ വീണ്ടും വസന്തം വന്നു—ഉയർച്ചത്താഴ്ചകളുടെ, വികാസ സങ്കോചങ്ങളുടെ, പ്രകാശ തമസ്സുകളുടെ പരമ്പരയായി ജീവിതം ഒഴുകി.

ജീവിതത്തിന്റെ പരിണാമ സ്വഭാവത്തെക്കുറിച്ചുള്ള അവബോധത്തിൽ നിന്നുളവാകേണ്ട ദാർശനികനിസ്സംഗതയെ എത്തിപ്പിടിക്കാനുള്ള ഒരു ശ്രമമാണു് നാലാംഖണ്ഡം. ഗൗരവം പൂണ്ട പരിണാമ വൈരുദ്ധ്യങ്ങളുടെ ഒരു പരമ്പര—അഞ്ചാംഖണ്ഡമാകട്ടെ ലാഘവം നിറഞ്ഞ പരിണാമ വൈരുദ്ധ്യങ്ങളുടെ ഒരു നിരയും. ഈ വൈപരീത്യങ്ങളെ ഇണക്കി അതിൽനിന്നു് ഹാസ്യത്തിന്റെ വൈദ്യുതിയുണർത്തുന്നു. വിഷാദത്തെ ചിരിയിലലിയിക്കുന്നു.

സ്ഥലകാലാത്മാവായ പ്രപഞ്ചനിയതി നിർവികാരയാണു്. കനിഷ്ഠ സന്തതിയായ മനുഷ്യനോടു് അവൾക്കു വിശേഷ മമതയില്ല. ഉൽപത്തി വികാസ വിലയപ്രക്രിയകൾ അനുസ്യൂതമായി തുടരുന്നു. ഉറങ്ങിക്കിടന്നിരുന്ന കടലിനെ ഇക്കിളിയാക്കി ഉണർത്തി അഭിലാഷങ്ങളുടെ പത്തികൾ വിടർത്തിച്ച വളർമതി പിന്നെ പീലി വിടർത്തി ആയിരം മയിലുകളായി ആ പത്തികളിൽ താണ്ഡവമാടുന്നു. ഈ സാഡിസ്ററ് കാവ്യബിംബത്തിനു് കവിതയുടെ ഈ ഭാഗത്തു് നിർവ്വഹിക്കാനുള്ള കൃത്യമെന്താണു്? ചെല്ലികളിലും വണ്ടുകളിലും കർഷകത്തൊഴിലാളികളുടെ രൂപഭാവങ്ങൾ കണ്ട ഭാവനയ്ക്കു വേണമെങ്കിൽ പറയാം വളർമതി ജന്മിത്തവും കടലിലെ തിരമാലകൾ പുലയരുമാണെന്നു്. ചങ്ങമ്പുഴ ജീവിച്ചിരിപ്പുണ്ടെങ്കിൽ അദ്ദേഹത്തിന്റെ 'പാടുന്ന പിശാചി'ലെ പാപമയൂരത്തിലും ഇക്കൂട്ടർ ഇതൊക്കെത്തന്നെ ഇന്നും കാണുമായിരുന്നു. എന്നാൽ പരേതാത്മാക്കളുടെ രക്ഷാകർത്തൃത്വം ഏറെറടുക്കുന്നതിനാൽ പല പ്രയോജനങ്ങളുമുള്ളതുകൊണ്ടു് ആ പാപമയൂരത്തിൽ മർദ്ദകമർദ്ദിത ചിത്രങ്ങളൊന്നും ഇന്നു് കണ്ടെത്താൻ ശ്രമിക്കുകയില്ല. ശാശ്വതജീവിതഭാവങ്ങളുടെ കഠിനസത്യമാണു് കവിയുടെ അബോധാന്തരാളത്തിൽനിന്നു് ഈ സാഡിസ്റ്റു് കാവ്യബിംബത്തെ പൊക്കിക്കൊണ്ടുവന്നതു്. മെല്ലെവിടർന്നു് മാന്തളിർനിറമായ്വളർന്ന വെൺമതി ഉറങ്ങിക്കിടന്നിരുന്ന പ്രശാന്തസമുദ്രത്തെ ഉണർത്തി ആശകളുടെ ഫണങ്ങൾ വിടർത്തിച്ചു് ഒടുവിൽ സംഹാരതാണ്ഡവമാടുന്നു. ഈദൃശധ്വനികളിലെത്തിച്ചേരുന്നതിനു പകരം ''മുഴുമതി ക്ഷയിച്ചുക്ഷയിച്ചു അമാവാസിക്കുറുപ്പിൽ ഇല്ലാതായി.'' എന്നും മററും വ്യാഖ്യാനിക്കുന്നവർ സ്വന്തം ഉള്ളിലെ താളുകളാണു് വായിക്കുന്നതു്—കവിതയല്ല.

(അടുത്തലക്കത്തിൽ അവസാനിക്കും)





## പി. ടി. അബ്ദുറഹിമാൻ

# മന്ത്രവാദിയായ മകൻ കേഴുന്നു

എനിക്കറിയാത്ത
വഴിയിൽ വീണെങ്ങാ-
നുടഞ്ഞുവോ ശപ്ത-
നിമിഷങ്ങളേതോ?
അതിൽ നിന്നു പിട-
ഞ്ഞെഴുന്നേററോ പിശാ-
ചതിന്റെ ബാധയോ?
വിഷമിക്കാതമ്മേ!

ഹൃദയത്തിലിട്ടു
കുറുക്കുന്നു ഞാനെൻ
കവിതകൾ, മന്ത്ര-
ദ്ധ്വനികളാകുവാൻ!
ഉരുക്കഴിക്കുവാ-
നുടലിലെന്നമ്മ
യ്ക്കുകപ്പെട്ട പിശാ-
ചിനെ യിറക്കുവാൻ!

എതിർപ്പുകൾ, മുറു-
മുറുപ്പുകൾ വന്നു്
വിലക്കുന്നോ കർമ്മ-
വിമുഖനാക്കുവാൻ?
കൊലക്കയറിന്മേൽ
ജഡങ്ങളാടിക്കൊ-
ണ്ടിളിക്കുന്നോ ഭയ-
പ്പെടുത്തിനോക്കുവാൻ?

കവിളിലൂടമ്മ-
യ്ക്കൊഴുകുമീ ഗംഗാ-
നദിയിലെൻ സ്വപ്ന-
മൊലിച്ചുപോകുമോ?
അധരത്തിലെത്തി
വിരിഞ്ഞു ലക്ഷ്യത്തിൽ
കൊഴിയുമ്പോൾ മന്ത്രം
പിഴച്ചുപോകുമോ?

## അജിത

# ഈ പ്രശ്നങ്ങൾ ഒന്നെണ്ണാമോ?

"ഒന്നാംക്ലാസ്സിൽ ചേരുന്ന ഓരോ 100 കുട്ടികളിലും 62 പേർ അഞ്ചാം ക്ലാസ്സിലെത്തുന്നതിനു മുമ്പ് കൊഴിഞ്ഞുപോകുന്നു. പത്താംക്ലാസ്സിലെത്തുന്നത് ഒമ്പതുപേർ മാത്രം''—നാലാം വിദ്യാഭ്യാസ സർവ്വേ.

ഉപരിപഠനത്തിനും 'സ്പെഷ്യലൈസേഷനും' ഊന്നൽ കൊടുത്തുകൊണ്ടുള്ള, പ്രാഥമിക വിദ്യാഭ്യാസത്തെ അവഗണിച്ചുകൊണ്ടുള്ള തലതിരിഞ്ഞ വിദ്യാഭ്യാസനയത്തിന്റെ അനന്തര ഫലമാണ് നാലാം വിദ്യാഭ്യാസസർവ്വേ ചൂണ്ടിക്കാണിക്കുന്നത്. നമ്മുടെ കുഞ്ഞുങ്ങളുടെ സ്വഭാവരൂപീകരണത്തിനും ആരോഗ്യകരമായ മാനസികവും ബുദ്ധിപരവുമായ വികാസത്തിനും അടിത്തറപാകുന്നത് പ്രൈമറിവിദ്യാലയങ്ങളിൽ വച്ചാണ്. പാവപ്പെട്ടവന്റെ കുഞ്ഞുങ്ങൾക്ക് എസ്.എസ്. എൽ. സി. എത്തിയാലും നേരാംവണ്ണം സ്വന്തം മാതൃഭാഷ എഴുതാൻ കഴിയുന്നില്ലെങ്കിൽ, അലസന്മാരും കഴിവില്ലാത്തവരുമായി നമ്മുടെ യുവതലമുറ അധഃപതിക്കുന്നുവെങ്കിൽ, അതിന്റെ ഉത്തരവാദിത്വം ഈ വിദ്യാഭ്യാസനയത്തിനു തന്നെയാണ്. ധനവാന്റെ കുഞ്ഞുങ്ങൾ ധാരാളം പണം ചെലവിട്ട് സ്വകാര്യസ്ഥാപനങ്ങളിൽ പഠിച്ച് മിടുക്കന്മാരായി സർക്കാരിന്റെ ഭീമമായ സബ്സിഡിയോടെ ഉപരിപഠനം നടത്തുന്നു. അതേസമയം പാവപ്പെട്ടവരുടെ കുഞ്ഞുങ്ങൾക്കുള്ള ഏക ആശ്രയമായ പൊതുവിദ്യാഭ്യാസസ്ഥാപനങ്ങൾ അവഗണിക്കപ്പെടുന്നു. പ്രൈമറി ക്ലാസ്സുകളിൽ സിലബസ് പരിഷ്കാരം കഴിഞ്ഞിട്ടുപോലും അദ്ധ്യാപക വിദ്യാർത്ഥികൾക്ക് സിലബസ്പരിഷ്കാരമുണ്ടാകുന്നില്ല. തികച്ചും അസംതൃപ്തവും അപര്യാപ്തവുമായ അത്തരം പരിശീലനത്തിനുശേഷം പുറത്തുവരുന്ന അദ്ധ്യാപർക്ക് തങ്ങളിലേല്പിക്കപ്പെട്ട ചുമതല നിർവ്വഹിക്കാൻ പരിമിതികളുണ്ട്.

ഈ രംഗത്തെ പ്രശ്നങ്ങൾ സങ്കീർണ്ണമാണ്. പത്തിരുപതു വർഷങ്ങൾക്കുള്ളിൽ മറെറല്ലാ വിദ്യാഭ്യാസ മേഖലയിലും പല പരിഷ്ക്കാരങ്ങളും വന്നു. എന്നാൽ അത്തരം പരിഷ്ക്കാരങ്ങളൊന്നും 1961–ന് ശേഷം ടി. ടി. സി. രംഗത്ത് ബാധിച്ചിട്ടില്ല. ടി. ടി. സി. വിദ്യാർത്ഥികളുടെ പ്രശ്നങ്ങളെന്തെല്ലാമാണെന്ന് പരിശോധിക്കാം.

സംസ്ഥാനത്ത് തൊണ്ണൂററിരണ്ട് ടീച്ചേഴ്സ് ട്രെയിനിങ് സ്ഥാപനങ്ങളാണുള്ളത്. ഇതിൽ മുപ്പതെണ്ണം സർക്കാറുടമസ്ഥതയിലും 62 എണ്ണം സ്വകാര്യ ഉടമസ്ഥതയിലുമാണ്. പി. എസ്. സി. മെമ്പർമാരടങ്ങുന്ന ഒരു കമ്മിററിയാണ് സർക്കാർ സ്കൂളുകളിലേക്ക് വിദ്യർത്ഥികളെ തിരഞ്ഞെടുക്കുന്നത്. സ്വകാര്യസ്ഥാപനങ്ങളിൽ 20 ശതമാനമാണ് മാനേജ്മെന്റ് ക്വോട്ട. ഒരു വർഷം 40 കുട്ടികളെ തിരഞ്ഞെടുക്കുന്നു. മതന്യൂനപക്ഷങ്ങളുടെ ഉടമസ്ഥതയിലുള്ള ട്രെയ്നിങ്സ്കൂളുകളിൽ മുഴുവൻ കുട്ടികളേയും തിരഞ്ഞെടുക്കുന്നത് മാനേജ്മെന്റുകൾ തന്നെയാണ്. ഇപ്രകാരം തിരഞ്ഞെടുക്കപ്പെടുന്ന കുട്ടികളിൽനിന്നു ആയിരങ്ങൾ കോഴയായി വാങ്ങുന്നു.

എസ്. എസ്. എൽ. സി. യിൽ ഇംഗ്ലീഷ്, മലയാളം, കണക്ക്, സയൻസ് എന്നീ വിഷയങ്ങളിൽ 45 ശതമാനവും മൊത്തത്തിൽ 48 ശതമാനവും മാർക്കുണ്ടെങ്കിൽ മാത്രമേ ടി. ടി. സിക്കു പ്രവേശനം ലഭിക്കുമായിരുന്നുള്ളൂ. എന്നാൽ പ്രീ-ഡിഗ്രിക്കാരെ വെറും പാസ് മാർക്കിൽ എടുക്കാമെന്ന് അടുത്തകാലത്ത് തീരുമാനമായിട്ടുണ്ട്. എസ്. എസ്. എൽ. സിക്ക് പലതവണയിരുന്ന് പാസായി വല്ലവിധേനയും പ്രീഡിഗ്രി നേടിയതാണെങ്കിൽപ്പോലും തിരഞ്ഞെടുക്കുന്നതുകൊണ്ട് വിദ്യാർത്ഥികളുടെ ഗുണനിലവാരത്തിൽ ഇടിവുണ്ടാകുമെന്നത് സ്വാഭാവികമാണ്. പ്രീ-ഡിഗ്രി പാസായതാണെങ്കിലും എസ്. എസ്. എൽ. സി. ക്ക് മുകളിൽ പറഞ്ഞ വിഷയങ്ങളിൽ പാസ് മാർക്കെങ്കിലുമുണ്ടായിരിക്കണമെന്നാണ് ട്രെയിനിങ്സ്കൂൾ അദ്ധ്യാപകരുടെ അഭിപ്രായം.

ടി. ടി. സി. വിദ്യാർത്ഥികളുടെ പ്രശ്നങ്ങൾ സർക്കാരിന്റെ ശ്രദ്ധയിൽപ്പെടുത്താനും അവരുടെ ന്യായമായ അവകാശങ്ങൾ നേടിയെടുക്കുന്നതിന്നാവശ്യമായ സമരങ്ങളിലേർപ്പെടാനുമായി രൂപീകരിക്കപ്പെട്ടതാണ് ആൾ കേരളാ ടീച്ചേഴ്സ് ട്രെയിനീസ് അസോസിയേഷൻ. തങ്ങളുടെ രണ്ടുവർഷത്തെ പഠനപദ്ധതിയെക്കുറിച്ച് അവർ പറയുന്നതിങ്ങനെയാണ്: ''രണ്ടുവർഷം കൊണ്ട് നമുക്ക് ചെയ്തു തീർക്കാനിരിക്കുന്നത് രണ്ടു പോസ്റ്റ്ഗ്രാജേഷൻ ഒപ്പം എടുക്കുന്നതിനു തുല്യമായത്രയും ജോലിയാണ്. ഇതാണെങ്കിലോ അദ്ധ്യാപനരംഗത്തോ വ്യക്തിജീവിതത്തിലോ യാതൊരു ഗുണവും ചെയ്യാത്തവയുമാണ്.''

ഇവർക്കു പഠിക്കാൻ പാഠപുസ്തകങ്ങളില്ല. 1961–ൽ അംഗീകരിക്കപ്പെട്ട സിലബസ്സാണ് ഇവർക്കുള്ളത്. എന്നാൽ അതനുസരിച്ച് പഠിക്കാൻ തികച്ചും യോഗ്യരായ ആളുകളുടെ ഒരു കമ്മിററി തയ്യാറാക്കിയ പുസ്തകങ്ങളെങ്കിലും ഇവരുടെ സഹായത്തിനെത്തുന്നില്ല. പകരം, ഇവർക്ക് സി. ജെ., മണ്ണുംമൂട്, എരുമേലി പരമേശ്വരൻപിള്ള തുടങ്ങിയ ചില അദ്ധ്യാപകരുടെ ഗൈഡുകളെയാണ് ആശ്രയിക്കേണ്ടിവരുന്നത്. ആധുനിക മലയാളസാഹിത്യത്തിലെ പുതിയ പ്രവണതകളെക്കുറിച്ചോ മററു വിഷയങ്ങളിൽ കാലകാലങ്ങളിലുണ്ടാകുന്ന മാററങ്ങളെക്കുറിച്ചോ തികച്ചും അജ്ഞരാണ് ഇവർ. പാഠപുസ്തകങ്ങളില്ലാത്തതിനാൽ ഓരോ ട്രെയിനിങ് സ്കൂളിലും സുസജ്ജമായ ലൈബ്രറിയുണ്ടായിരിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. എന്നാൽ 24 സ്കൂളുകളിൽ നൂറിൽത്താഴെ പുസ്തകങ്ങളുള്ള ലൈബ്രറിയാണത്രെ ഉള്ളത്. അതുതന്നെ അധികവും മുട്ടത്തുവർക്കി, കാനം ഇ. ജെ. തുടങ്ങിയവരുടെ 'പൈങ്കിളി'ക്കഥകളും ഡിററക്ടീവ് നോവലുകളുംകൊണ്ട് നിറച്ചിരിക്കുന്നു. ഇനി ശാസ്ത്രവിഷയം പഠിക്കുന്നവരുടെ കാര്യം ഇതിലും വിശേഷമാണ്. ഒരു ടെസ്റ്റ് ട്യൂബുപോലുമില്ലാത്ത സ്കൂളുകളാണധികവുമെന്ന് വിദ്യാർത്ഥികൾ പറയുന്നു.

## അദ്ധ്യാപക പരിശീലനത്തിന്റെ പങ്കപ്പാടുകളെപ്പററി

ഓരോ ട്രെയിനിങ് സ്കൂളിനും അനുബന്ധമായി ചേർന്ന് അദ്ധ്യാപന പരിശീലനത്തിനായി ഓരോ പ്രൈമറിസ്കൂളുണ്ടായിരിക്കണമെന്നാണ് വ്യവസ്ഥ. 1961–ലെ കെ. ഇ. ആറിൽ പറയുന്നതിങ്ങനെയാണ്: ''ഓരോ ട്രെയിനിങ് സ്കൂളിനും അതിനോടുചേർന്ന് മൂന്നാംതരംവരെയുള്ള ഒരു പ്രൈമറിസ്കൂൾ 'ഡെമോൺസ്ട്രേഷൻ' സ്കൂളായി ഉണ്ടായിരിക്കേണ്ടതാണ്. ആ പ്രൈമറി സ്കൂളിന്റെ ഹെഡ്മാസ്ററർ അക്കാദമിക് കാര്യങ്ങളിൽ ട്രെയിനിങ് സ്കൂൾ ഹെഡ്മാസ്ററുടെ കീഴിലായിരിക്കണം.'' പക്ഷെ 32 ട്രെയിനിങ് സ്കൂളുകൾക്ക് അവയോട് ചേർന്ന പ്രൈമറി സ്കൂളുകളില്ല. അദ്ധ്യാപന പരിശീലനത്തിനായി വിദ്യാർത്ഥികൾക്ക് പലപ്പോഴും വാഹനങ്ങൾ വാടകയ്ക്കെടുത്ത് കുട്ടികളെ മിഠായിയും മററും കൊടുത്ത് പ്രീണിപ്പിച്ച് ട്രെയിനിങ് സ്കൂളുകളിലേക്കു കൊണ്ടുവരേണ്ടിവരുന്നു!

സെഷനൽ മാർക്ക് എന്നൊരു സമ്പ്രദായമുണ്ട്. വിദ്യാർത്ഥികളുടെ രണ്ടുവർഷത്തെ പെരുമാററത്തിനും ക്രിയാത്മകമായ കഴിവുകൾക്കും മററും പ്രത്യേകം മാർക്കിടുന്ന ഏർപ്പാടാണിത്. മൊത്തം 1200 മാർക്കിൽ അഞ്ഞൂറും സെഷനൽ ഇനത്തിലാണ് പെടുന്നത്. തങ്ങളുടെ കൊള്ളരുതായ്മകൾ ചൂണ്ടിക്കാട്ടാൻ ചുണയുള്ള വിദ്യാർത്ഥികളെ പ്രതികാരബുദ്ധിയോടെ തോല്പിക്കാൻ അദ്ധ്യാപകർക്കും മാനേജ്മെന്റിനും ഇതു് അധികാരം നല്കുന്നു. പലപ്പോഴും അങ്ങനെ സംഭവിച്ചിട്ടുമുണ്ട്. ഓരോ സ്കൂളിലേയും കുട്ടികൾ ചുരുങ്ങിയപക്ഷം 65 ഇനം സാധനങ്ങളെങ്കിലുമുണ്ടാക്കണം, അവയെല്ലാം റെക്കാർഡുകളും ഡയറികളും തയ്യാറാക്കുകയും വേണം. കുട്ടികളെ എണ്ണം പഠിപ്പിക്കുന്ന എബേക്കസ്, വീട്, കാർ, ലോറി തുടങ്ങിയവയുടെ മാതൃകകൾ, ചാർട്ടുകളും സ്റ്റാമ്പ് കളക്ഷനുകളുമെല്ലാം അവരുണ്ടാക്കണം. ഈ റെക്കാർഡുകളുണ്ടാക്കുന്നതിന് ധാരാളം പണച്ചെലവുണ്ടെങ്കിലും (അനാവശ്യമായ അദ്ധ്വാനഭാരത്തിനു പുറമെ) സർക്കാറിൽനിന്ന് ഒരു സബ്സിഡിയും ഇക്കാര്യത്തിൽ അവർക്കു ലഭിക്കുന്നില്ല. ഈ റെക്കാഡുകൾ അതാതു സ്കൂളുകളിലെ ഹെഡ്മാസ്റ്റർമാരും അദ്ധ്യാപകരും നോക്കി മാർക്കിടുന്നു. കൂടാതെ മൂന്ന് ട്രെയിനിങ്സ്കൂൾ ഹെഡ്മാസ്റ്റർമാരുടെ ഒരു കമ്മീഷൻവന്ന് രണ്ടുവർഷത്തേക്കുള്ള കുട്ടികളുടെ റെക്കാർഡുകൾ പരിശോധിച്ചു മാർക്കിടുന്നു. ഇതിനെല്ലാം പുറമെ പാർട്ട് 3 പ്രാക്ടിക്കൽ എന്ന ഒരു അനാവശ്യമായ കടമ്പയുണ്ട്. ടി.ടി.സി. വിദ്യാർത്ഥികളുടെ രണ്ടുവർഷത്തെ 'പെർഫോമൻസ്' പരിശോധിക്കാൻ ഹൈസ്കൂൾ ടീച്ചർമാരെ അധികാരപ്പെടുത്തുന്നതാണ് ഈ സമ്പ്രദായം. ബി. എഡ്. പഠിച്ച് ഹൈസ്കൂൾ ടീച്ചർമാരാകുന്നവരുടെ ശിക്ഷണരീതിയും ടി.ടി. സി. ക്കാരുടെ ശിക്ഷണരീതിയും തമ്മിൽ വ്യത്യാസമുണ്ട്. ഏതെങ്കിലും പ്രത്യേകം വിഷയം പഠിപ്പിക്കുന്നതിൽ പ്രാവിണ്യംനേടാനാണ് ബി. എഡ്ഡുകൊണ്ടുദ്ദേശിക്കുന്നതെങ്കിൽ ഏഴാം ക്ലാസ്സുവരെ എല്ലാ വിഷയവും പഠിപ്പിക്കാനർഹതയുള്ളവരാക്കുകയാണ് ടി.ടി.സി. കൊണ്ടുദ്ദേശിക്കപ്പെടുന്നത്. ഈ സമ്പ്രദായം അനാവശ്യമാണെന്ന് വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും ഒരുപോലെ അഭിപ്രായമുണ്ട്. എന്നിരിക്കിലും ഈ ഹൈസ്കൂൾ ടീച്ചർമാർക്ക് ബത്ത നല്കേണ്ടതു് വിദ്യാർത്ഥികളാണ്.

കുട്ടികൾ സാമൂഹ്യജീവിതാനുഭവം നേടണമെന്ന ഉദ്ദേശ്യമാണ് സാമൂഹ്യശിബിരത്തിനുള്ളത്. രണ്ടു വർഷത്തിനിടയിൽ 15 ദിവസത്തെ ഒരു ക്യാമ്പ് നടത്തപ്പെടുന്നു. കൂടാതെ രണ്ട് സ്റ്റഡീടൂറുകളും നടത്തണമെന്ന് വ്യവസ്ഥയുണ്ട്. എന്നാൽ ഇതിനൊന്നും സർക്കാരിൽനിന്ന് സബ്സിഡി ലഭിക്കുന്നില്ല. തങ്ങളുടെ കോഴ്സ് കഴിഞ്ഞാൽ ജോലി ലഭിക്കുമെന്ന പ്രതീക്ഷയിൽ പാവപ്പെട്ട കുടുംബങ്ങളിൽനിന്നു വരുന്നവരാണ് ഈ കുട്ടികളിലധികംപേരും. എന്നാൽ വരുമാനാടിസ്ഥാനത്തിലുള്ള ഫീസിളവുപോലും ഇവർക്ക് അനുവദിക്കപ്പെടുന്നില്ല. ഐ.ടി.ഐ.,പോളിടെക്നിക്, നഴ്സിങ് വിദ്യാർത്ഥി വിഭാഗങ്ങൾക്കു നല്കുന്നതുപോലെ നൂറുരൂപ സ്റ്റൈപ്പെന്റെങ്കിലും തങ്ങൾക്കു നല്കണമെന്ന് എ. കെ. ടി. ടി. എ. ആവശ്യപ്പെടുന്നു.

ഏഴു വിഷയങ്ങൾ പഠിക്കേണ്ട ഈ കുട്ടികൾക്ക് ഒരു ഹെഡ്മാസ്റ്ററും മൂന്നു ട്യൂട്ടർമാരുമാണ് അദ്ധ്യാപകരായി അനുവദിക്കപ്പെട്ടിട്ടുള്ളത്. കേരളാ സ്റ്റേററ് ട്രെയിനിങ് സ്കൂൾ ഹെഡ്മാസ്റ്റേഴ്സ് ഫോറത്തിന്റെ അഭിപ്രായത്തിൽ സബ്ജക്ട് റിക്വയർമെന്റിനനുസരിച്ച് ആവശ്യമായ അദ്ധ്യാപകരെ നിയമിക്കാൻ വ്യവസ്ഥയുണ്ടാക്കണം. പക്ഷെ, യഥാർത്ഥസ്ഥിതി അതിഭീകരമാണ്. പാലക്കാട്ടെ ഒരു സ്വകാര്യ ട്രെയിനിങ് സ്കൂളിൽ മലയാളം പഠിപ്പിക്കുന്നത് സംഗീതത്തിൽ ബിരുദം നേടിയ ഒരു സ്ത്രീയാണ്. അവരുടെ ഒരേയൊരു യോഗ്യത മാനേജരുടെ പുതിയാണെന്നതാണ്. എത്രമാത്രം അലംഭാവത്തോടെയാണ് ഈ വിദ്യാഭ്യാസരംഗത്തെ സർക്കാർ കൈകാര്യം ചെയ്യുന്നതെന്ന് നോക്കുക.

ഇനി ഈ കടമ്പകളെല്ലാം കടന്ന് ടി. ടി. സി. നേടിയ ഒരാൾക്ക് അർഹമായ ജോലിപോലും ബി.എഡ്ഡുകാരും മൈസൂറിൽനിന്നുള്ള ടി. സി. എച്ച് കാരും തട്ടിയെടുക്കുന്ന അനുഭവമാണ് കുറച്ചു വർഷങ്ങളായുള്ളത്. ഇതിനൊരു പ്രധാനകാരണം പി. എസ്. സി. ടെസ്റ്റ് പാസായാൽ മാത്രമേ ഇവർക്ക് സർക്കാർ സർവ്വീസിൽ ജോലി കിട്ടുകയുള്ളൂവെന്നതാണ്. ടി. ടി. സി. യുടെ പരീക്ഷാഫലം പുറത്തുവന്ന് ഒന്നോ രണ്ടോ വർഷം കഴിഞ്ഞാണ് പി. എസ്. സി. പരീക്ഷയുണ്ടാവുക. രണ്ടോ മൂന്നോ വർഷം പിന്നേയും കഴിയണം ജോലി കിട്ടണമെങ്കിൽ. ഇതിനിടയിൽ വല്ല സ്വകാര്യ സ്ഥാപനങ്ങളിലും കൈക്കൂലികൊടുത്ത് കയറാനാണ് ഗതികെട്ട ടി. ടി. സി. ക്കാരൻ ശ്രമിക്കുന്നത്. ടി. ടി. സി. പാസായവർ സർക്കാരിന്റെ എൽ.ഡി. ക്ലാർക്കായിട്ടും കെ.എസ്.ആർ.ടി.സി. കണ്ടക്ടറായിട്ടും ജോലിനോക്കുന്ന അനുഭവങ്ങളും ഇല്ലാതില്ല. യാതൊരു ആസൂത്രണവുമില്ലാതെ സ്വകാര്യതാല്പര്യങ്ങളെ പ്രീണിപ്പിക്കാനായി കണ്ടമാനം അദ്ധ്യാപകരെ പരിശീലിപ്പിക്കാൻ ലൈസൻസ് നല്കുന്ന സർക്കാർനയം ബി. എഡ്ഡുകാരെയും ടി.ടി. സി. ക്കാരെയും തമ്മിലടിപ്പിക്കാനും ബദ്ധവൈരികളാക്കാനും സഹായിക്കുന്നു.

എണ്ണിയാൽ തീരാത്ത പ്രശ്നങ്ങൾ ഇനിയുമുണ്ട്. നമ്മുടെ സമൂഹം കാലാകാലങ്ങളിൽ ആർജ്ജിക്കുന്ന വിജ്ഞാനവും മൂല്യ ബോധവും ഭാവിതലമുറയ്ക്ക് യഥാകാലം പകർന്നുകൊടുക്കുന്ന രംഗമാണ് വിദ്യാഭ്യാസം. ''ഇന്ത്യയുടെ ഭാഗധേയം ഇപ്പോൾ അതിന്റെ ക്ലാസ്സ്മുറികളിൽ രൂപം പ്രാപിച്ചുവരികയാണ്. ഇതു് കേവലം അലങ്കാര വാക്യമല്ലെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. ശാസ്ത്രവും സാങ്കേതികവിദ്യയും അടിത്തറയായുള്ള ഒരു ലോകത്തിൽ വിദ്യാഭ്യാസമാണ് ജനങ്ങളുടെ ഐശ്വര്യത്തിന്റെയും ക്ഷേമത്തിന്റെയും നിലവാരം നിർണ്ണയിക്കുന്നതു്'' എന്നു കോത്താരിക്കമ്മീഷൻ പറയുന്നു. പക്ഷേ, സർക്കാരിൽ നിന്നുണ്ടാകുന്നതു് ഭീകരമായ അവഗണനയാണ്.





# സ്പന്ദമാപിനികളേ നന്ദി!

സി. രാധാകൃഷ്ണൻ

## വിങ്ങലുകളും വിതുമ്പലുകളും

എത്ര മറച്ചുപിടിച്ചാലും മനസ്സിലെ സ്പന്ദങ്ങ ... ററുള്ളവരിൽ ചിലരെങ്കിലും അ...യുന്നു എന്ന് ഓർമ്മവന്നു. മേനോ ... ൻ പിന്നിൽ വാതിലടച്ച് തിരിയുമ്പോഴാണ് ഈ ഓർമ്മ വന്നത്.

സാബ്, സാബിൻെറ മനസ്സിൽ എന്തോ ഒരു ഭൂകമ്പമുണ്ടാക്കുന്ന സമ്മർദ്ദമുണ്ട് എന്ന് രാവിലെ ചക്രവർത്തി ഒരു മുന്നറിയിപ്പും കൂടാതെ പറഞ്ഞപ്പോൾ മുതൽ ഓർക്കാൻ തുടങ്ങിയതാണ്. കറുപ്പു തുണിയിൽപ്പൊതിഞ്ഞ കറുത്ത തകരക്കഷൽക്കററിയിൽ ഫോട്ടോഗ്രാഫിക് പേപ്പറുകളുടെ ചുരുളുമായി ചാർട്ടുമാററാൻ അകമ്പടി സേവിക്കവേ പിന്നിൽനിന്ന് പിറുപിറുക്കുകയായിരുന്നു.

അശരീരിപോലെ തോന്നി.

തിരിഞ്ഞുനോക്കാതെ, നടത്തം നിർത്താതേയും, ചോദിച്ചു: ഇല്ലാത്തതുണ്ടെന്ന് എന്തേ തോന്നാൻ?

വെറുതെ തോന്നി എന്നായിരുന്നു മറുപടി.

എങ്ങനെ അറിഞ്ഞു എന്ന അദ്ഭുതം ഇപ്പോഴും അവശേഷിക്കുന്നു. പറഞ്ഞുകേട്ടും കണ്ടും വായിച്ചറിഞ്ഞുമൊന്നുമല്ലാതെ ഉണ്ടാകുന്ന അറിവുകളും അറിവുകൾതന്നെ. പക്ഷേ, ഈ അറിവുകൾ ഉണ്ടാകുന്നതെങ്ങനെ?

മനസ്സിൻെറ സ്പന്ദനങ്ങൾ എന്നൊന്ന് ഉണ്ടായിരിക്കാം. ഒരു മാദ്ധ്യമത്തിൻെറയും സഹായംകൂടാതെ മറെറാരു മനസ്സിൽ ഈ സ്പന്ദനങ്ങൾ ഏല്ക്കുന്നുണ്ടാവാം. ട്യൂണിങ് ശരിയാണെങ്കിൽ പറയാതെ അറിയാമെന്നർത്ഥം. ട്യൂണിങ് ശരിയാകുന്നതെങ്ങനെ? മഹാവിപത്തുകളിലൂടെ കടന്നുപോന്ന മനസ്സുകളിൽ ഈ ട്യൂണിങ്ങിനുള്ള കഴിവ് താനേ പിറക്കുമോ? ചക്രവർത്തിയുടെ മനസ്സ് അത്തരമൊരു മനസ്സാണ്.

രാവിലെ ചക്രവർത്തി ഭൂകമ്പങ്ങളെക്കുറിച്ച് നടത്തുന്ന പ്രവചനങ്ങളും ഏറക്കുറെ ശരിയാകാറുണ്ട്. മുഖത്ത് വലിയ പരിഭ്രമവും ഉറക്കമൊഴിച്ചതുപോലെ വീങ്ങിയ കണ്ണുകളുമായി ചക്രവർത്തി ചിലപ്പോൾ പറയും: ഇന്ന് വലയിൽ മീനുണ്ട്, സാബ്.

എന്നുവച്ചാൽ, ചാർട്ടിൽ ഭൂകമ്പമുണ്ട്. ഉണ്ടാകാറുമുണ്ട്.

ആദ്യമാദ്യം ഇതൊരു നേരമ്പോക്കായേ തോന്നിയിരുന്നുള്ളു. പിന്നെപ്പിന്നെ, കൂടുതൽ കൂടുതൽ അവസരങ്ങളിൽ പ്രവചനം ശരിയായിക്കണ്ടപ്പോൾ, വിസ്മയം തോന്നി. ഈ വയസ്സൻ എങ്ങനെ അറിഞ്ഞു?

പലപ്പോഴും ചോദിച്ചു: എങ്ങനെ അറിഞ്ഞു ഒരേയൊരു മറുപടി: വെറുതെ തോന്നി.

ഓഫീസിൽ ചിലരോട് ഇതിനെപ്പററി പറയുകയും ചെയ്തു. ഗോപി പ്രതികരിച്ചതിങ്ങിനെയാണ്: ആ പാവം പിടിച്ച വയസ്സന് അത്തുംപുത്തും ആണ്. അതത്ര സാരമാക്കണ്ട.

അങ്ങനെയാണെങ്കിൽ സ്പന്ദമാപിനികൾ ഉപേക്ഷിച്ച്, ബാനർജി പറഞ്ഞു, ചക്രവർത്തിയെ നിലയറയിൽ കെട്ടിയിട്ടാൽ മതിയല്ലൊ! ബാനർജി, വായിലെ മുറുക്കാൻ അനുവദിക്കുന്നത്ര ഉറക്കെ, ചിരിച്ചു. പുതിയ മർദ്ദമാപിനികൾ പ്രഷർ ചേംബറിലിട്ട് അവയിലെ തെററിൻെറ അളവുകൾ പരിശോധിക്കുകയായിരുന്നു ബാനർജി.

അപ്പുറത്തു നിന്നിരുന്ന ചക്രവർത്തിയെ വിളിച്ച് ബാനർജി ചോദിച്ചു: വലിയമ്മാവൻെറ സൈസ്മോമീററർ പെൻറുലം എവിടെയാണ്? അതിപ്പോഴും പ്രവർത്തനക്ഷമം തന്നെയെന്ന് ഞങ്ങൾ സന്തോഷിക്കട്ടെ?

പുകയിലക്കറ പുരണ്ട പല്ലുകൾ തെളിയിച്ച് ചക്രവർത്തി പിറുപിറുത്തു: സന്തോഷത്തിലേക്ക് നയിക്കുമെങ്കിൽ എന്നേപ്പററി ഏതുവിധവും ചിന്തിക്കുന്നതിൽ എൻെറ ഒരു അവയവത്തിനും വിരോധമില്ല, സാബ്.

മാസിഡോണിയയിലെ സ്കോപ്പൽജെ നഗരം നിശ്ശേഷം നശിക്കുകയും രണ്ടായിരത്തിലേറെപ്പേർ മരിക്കുകയും ലക്ഷക്കണക്കിനാളുകൾ ഭവനരഹിതരാവുകയും ചെയ്ത വൻഭൂകമ്പത്തിൻെറ ചാർട്ട് വിശകലനം ചെയ്ത ദിവസം.

1963 ജൂലൈ 26.

ഒരു വെള്ളിയാഴ്ച.

ചാർട്ട് മാററുന്നതിനു മുൻപുതന്നെ ചക്രവർത്തി പറഞ്ഞിരുന്നു: അവരുടെ നിലവിളി കേൾക്കാനുണ്ട്:

അളവററ ദുഃഖത്തോടെയാണ് പറഞ്ഞത്.

ഡാർക്ക്റൂമിലെ ചുവന്ന പ്രകാശത്തിൽ ഡെവലപ്പർ സൊലൂഷനിൽ കിടക്കുന്ന ചാർട്ടിൽ വൻ ഭൂചലനത്തിൻെറ കൊടുങ്കാററ് തെളിഞ്ഞുവന്നു.

ചുടുനിശ്വാസം കവിളിൽത്തട്ടിയപ്പോഴാണ് അറിഞ്ഞത്, ചക്രവർത്തി ചുമലിലൂടെ ചാർട്ടിലേക്ക് എത്തിനോക്കുകയാണെന്ന്.

അന്ന് ചക്രവർത്തി ഉച്ച ഭക്ഷണം കൊണ്ടുവന്നിരുന്നില്ല. കാൻറീനിൽ പോയതുമില്ല. വല്ലാതെ അസ്വസ്ഥനായി കാണപ്പെട്ടു. കറുപ്പിൽപ്പൊതിഞ്ഞ തകരക്കററി രണ്ടുതവണ കൈയിൽനിന്ന് വീണു. ഡാർക്ക്റൂമിൽനിന്ന് പുറത്തു കടക്കുമ്പോൾ കാൽ തടഞ്ഞ് ചക്രവർത്തി വീഴുകയും ചെയ്തു.

ഉച്ചയായപ്പോൾ പറഞ്ഞു: സാബ്, നാം എന്താണ് ചെയ്യുക? അവിടെത്തന്നെ ഇനിയുമുണ്ടാവും ഭൂകമ്പം! വലിയ ഭൂകമ്പം!

ഉണ്ടായ ഭൂകമ്പം ഉണ്ടായി എന്നു മാത്രമേ അന്നുവരെ ചക്രവർത്തി പ്രവചിച്ചു കേട്ടിരുന്നുള്ളു. ഇത് ഒരു പടികൂടി കടന്ന് മുന്നറിയിപ്പുപോലെതന്നെ.

മൊട്ടയടിച്ച് ഉച്ചിയിൽ കുടുമ വച്ചത് കാണാതിരിക്കാൻ കറുത്ത ഗാന്ധിത്തൊപ്പിയും നെററിയിൽ മൂന്നു ഗോപിയുമുള്ള ദേശികൻ എന്ന ചെറുപ്പക്കാരൻ മുന്നിലെ ഫയലിൽനിന്ന് മുഖമുയർത്തി: ഇത് വലിയ തമാശയായിരിക്കുന്നല്ലൊ!

ബ്രൺസ്‌വിഗ എന്ന മെക്കാനിക്കൽ കാൽക്കുലേററിൻെറ ലിവർ ശബ്ദായമാനമായി തിരിച്ച് കണക്കുകൾ കൂട്ടിക്കൊണ്ടിരുന്ന 'കിങ്കോങ്' വരദ പെൻസിലിൻെറ മൂടുകൊണ്ട് കറകറയെന്ന് തലചൊറിഞ്ഞ് അന്വേഷിച്ചു: എന്ത്?

ദേശികൻ അറിയിച്ചു: ഭൂകമ്പങ്ങൾ ഏറെ മുൻകൂട്ടി പ്രവചിക്കാനുള്ള യന്ത്രം ലോകത്തിലാദ്യമായുണ്ടായിരിക്കുന്നത് നമ്മുടെ ഓഫിസിലാണെന്നു തോന്നുന്നു.

രണ്ടററവും തുറക്കാവുന്ന കൊച്ചു ടിന്നിൻെറ ഒരുഭാഗത്തുനിന്ന് പുകയിലയും മറുവശത്തുനിന്ന് ചുണ്ണാമ്പും നുള്ളി ഉള്ളംകൈയിലിട്ട് തിരുകിച്ചേർക്കുന്ന സുമൺ മൂലെ ഡ്രായിങ് ബോർഡിലെ സ്കെച്ചിൻെറ പണി നിറുത്തി എല്ലാവർക്കുമായി ഒരു താക്കീതു നൽകി: ഭ്രാന്തുപിടിച്ചാൽ ഫലം തൊഴിലെന്ന പേരിൽ ഇപ്പോഴുള്ള ഉപായവും നഷ്ടപ്പെടുകയായിരിക്കും.

പ്രായത്തിൽ കൂടുമെങ്കിലും കുട്ടികളെപ്പോലെ കുസൃതി കാണിക്കാൻ വിരുതനായ കല്യാൺകർ വിളിച്ചു പറഞ്ഞു: പ്രിയപ്പെട്ട വരദ, എന്തു സംഭവിച്ചാലും ശരി, താങ്കൾ ദയവുചെയ്ത് ഇളകിയിരിക്കുകയോ എഴുന്നേൽക്കുകയോ ചെയ്യരുത്. ഞാനെൻെറ ഈ ഗാൽവനോമീററർ റീഡിങ്ങുകൾ ഒന്നു മുഴമിപ്പിച്ചുകൊള്ളട്ടെ പ്ലീസ്!

കറുപ്പ് തിന്ന് ധ്യാനനിരതനായിരിക്കാറുള്ള സർട്ടിഫൈയിങ് ഓഫീസർ ദേശ്പാണ്ഡെ തളർന്ന കണ്ണുകൾ തുറന്നു; പുകയുടെ മണം എവിടുന്നാണ്?

ആരും അത് കാര്യമായെടുത്തില്ല.

കല്യാൺകർ അഭിപ്രായപ്പെട്ടു: സ്വപ്നത്തിലെ പുകയ്ക്കു മണമുണ്ടെങ്കിൽ ഏട്ടിലെ പശു പുല്ലുതിന്നും!

ടൈപ്പിസ്റ്റ് താരാമാത്രെ എന്തിനെന്നില്ലാതെ കിലുകിലെ ചിരിച്ചു. ഒരു കാരണവും കൂടാതെയും അവർ ചിരിക്കാറുള്ളതുകൊണ്ട് ആരും അതും ശ്രദ്ധിച്ചില്ല. നെട്ടനെ നടക്കുന്ന താര നെററിയുടെ വീതിയോളം വരുന്ന പൊട്ടു തൊട്ട് വരുന്നു. മർദ്ദമാപിനിക്കാരൻ ബാനർജി താരയെ പൗർണ്ണമി എന്ന് വിളിക്കുന്നു. താര വിശേഷദിവസങ്ങളിൽ പൂവും പ്രസാദവും കൊണ്ടുവന്ന് സെക്ഷനിൽ വിതരണം ചെയ്യുന്നു.



വയറിനു നല്ല സുഖമില്ല എന്ന് ആരോടെന്നില്ലാതെ പറഞ്ഞ് ബാത്ത്റൂമിൽ കയറി ഇരുന്ന് മണിക്കൂറുകളോളം ഉറങ്ങുന്ന ദേശ്പാണ്ഡെ ഒരിക്കൽ താര നല്കിയ പൂവ് തിന്നുകയും പ്രസാദം തലമുടിയിൽ ചൂടുകയും ചെയ്തിട്ടുണ്ട്.

പിറേറന്ന് ഭൂകമ്പമുണ്ടായില്ല.

പക്ഷേ, ചക്രവർത്തിയുടെ മുഖം തെളിഞ്ഞുകണ്ടില്ല. സ്പന്ദമാപിനികളെ കടന്നുപോയ തരംഗങ്ങൾ ഭൂഗോളം ഒരാവർത്തി ചുററി അല്പം തളർന്നു വീണ്ടും ചാർട്ടിൽ പ്രത്യക്ഷപ്പെട്ടു. അവയുടെ കൂടെ ചെറിയ ഞെട്ടിവിറയലുകൾപോലുള്ള പ്രത്യേകതരം തരംഗങ്ങൾ പുതുതായും ഉണ്ടായിരുന്നു.

ഞായറാഴ്ചയും ബുധനാഴ്ചയും ശനിയാഴ്ചയും മാസിഡോണിയയിൽത്തന്നെ വീണ്ടും വീണ്ടും വലിയ ഭൂമികുലുക്കങ്ങളുണ്ടായി. വിട്ടുമാറാത്ത അപസ്മാരരോഗംപോലെ. ബുധനാഴ്ച തുടരെത്തുടരെ രണ്ടുവട്ടം!

പറഞ്ഞത് ഫലിച്ചു എന്ന സന്തോഷമല്ല ചക്രവർത്തിയിൽ കണ്ടത്. അഗാധമായ ദുഃഖവും വേദനയുമാണ്. ഇരുട്ടിൽ നിലയറയിൽ ചാർട്ടുകൾ മാററിക്കൊണ്ടിരിക്കുമ്പോൾ നിലയറയുടെ ഏതോ മൂലയിൽ നില്ക്കുന്ന ചക്രവർത്തി പറഞ്ഞുകൊണ്ടിരുന്നു. ഭൂമിയുടെ ഭാരം വർദ്ധിച്ചിരിക്കുന്നു. ഭൂമിയെ സ്നേഹിക്കുന്നവർ ആരും ഇല്ലാതായിരിക്കുന്നു. ഭൂമിക്ക് ഭയമുണ്ട്. ഭൂമി വിറയ്ക്കുന്നു. സങ്കടംവന്നാലും വിറയൽവരും. വിറയൽ തേങ്ങലാവും. തേങ്ങൽ സഹിക്കവയ്യാതേയും അടക്കവയ്യാതേയുമാകുമ്പോൾ എക്കിട്ടംപോലെയാവും. മുലകുടിക്കുന്ന കുട്ടിയെ മാറത്തടക്കിപ്പിടിച്ച അമ്മ അടക്കവയ്യാതെ തേങ്ങിയാൽ എങ്ങനെയിരിക്കും! അതുതന്നെയാണ് സംഭവിക്കുന്നത്. മനസ്സിലായോ, സാബ്, മറെറാന്നുമല്ല.

ഇരുട്ടിലുയരുന്ന ആ നിമന്ത്രണം തടവറയുടെ തകരമേൽപ്പുരയിൽ വീഴുന്ന ആലിപ്പഴങ്ങൾപോലെയായി.

വെള്ളക്കടലാസിൽ സൂക്ഷ്മബിന്ദുവായി വീഴുന്ന പ്രകാശരശ്മിയിലായിരുന്നു ശ്രദ്ധ.

ആലിപ്പഴം പൊഴിഞ്ഞുകൊണ്ടേയിരുന്നു: നല്ല നിലാവുള്ള രാത്രിയായിരുന്നു. ഞങ്ങൾ അയൽക്കാരായ ആണുങ്ങൾ മുററത്തിരുന്ന് നാട്ടുവിശേഷം പറയുകയായിരുന്നു. അവളും കുട്ടികളും ഉമ്മറത്ത്. ചെറിയകുട്ടി അവളുടെ കാലിൽ കിടന്ന് ഉറങ്ങിയിരുന്നു. പെട്ടെന്നാണ് കാല്ക്കീഴിൽ നിന്നു ഭൂമി വഴുതിപ്പോയത്. ഭയങ്കരമായ ഒരു ഇരമ്പം. മണ്ണിൽവീണ ചാണകക്കുന്തിപോലെയായിപ്പോയി വീട്. അതാണു ഭൂകമ്പം. ഈ കടലാസ്സിൽ കാണുന്ന കറുത്തവരയൊന്നുമല്ല. ദൈവത്തിന് വല്ല കാരുണ്യവുമുണ്ടെങ്കിൽ ഈ ഭൂമിക്ക് അല്പംകൂടി ഉറപ്പുനൽകിക്കൂടെ? വല്ല നഷ്ടവും ഉണ്ടോ? പൂവും കായുമായി നിൽക്കുന്ന മരക്കൊമ്പ് ഏതു കൃഷിക്കാരൻ കുലുക്കിയൊടിക്കും? ബുദ്ധിയുള്ളവരാരെങ്കിലും ചെയ്യുമോ?

മറുപടി കിട്ടണമെന്ന ഉദ്ദേശ്യത്തോടെയല്ല ചക്രവർത്തി ചോദ്യങ്ങൾ ചോദിക്കുന്നതെന്നറിയാം. മൗനം പാലിച്ചു.

മഴക്കാറുണ്ടാകുമ്പോൾ, വിങ്ങലുണ്ടാകുന്നതുപോലെ ഭൂകമ്പത്തിനു മുൻപുള്ള വ്യാമർദ്ദം ചക്രവർത്തിയിലുള്ള ഏതോ ജാഗ്രത്തു് അറിയാൻ കഴിയുന്നുണ്ടാവാം. പക്ഷേ, എവിടെയാണ് ഭൂകമ്പ





മുണ്ടാകാൻ പോകുന്നത് എന്ന് അറിയാൻ കഴിയുന്നില്ല.

ഇതേ ജാഗ്രതയാവാം മറ്റുള്ളവരുടെ മനസ്സിലെ ഭാരത്തെക്കുറിച്ചും ചക്രവർത്തിക്ക് മുന്നറിവു നൽകുന്നത്. ശാസ്ത്രത്തിന്റെ 'രീതിവച്ച്' അളക്കാനോ വിശദീകരിക്കാനോ സാധിക്കുകയില്ല. എന്തിനെക്കുറിച്ചുള്ള ഭാരമാണ് അന്യന്റെ മനസ്സിലെന്ന് ചക്രവർത്തിക്ക് മനസ്സിലാക്കാൻ കഴിയുന്നില്ലെന്നും വ്യക്തമാണ്.

അത്രത്തോളമെത്തിയപ്പോഴം പെട്ടെന്നാണ് തോന്നിയത്: പ്രേമയുടെ മനസ്സിൽ എന്തോ സാരമായ ഭാരമുണ്ട്. ദേവിയുടെ മനസ്സിലുമുണ്ട്. നാനിയുടെ മനസ്സിൽപ്പോലും ഉണ്ട്,

എപ്പോഴം ചിരിച്ചും കളിച്ചും കുടവയർ കുലുക്കി പൊട്ടിച്ചിരിച്ചും ഭക്ഷണം വിളമ്പിത്തന്ന നാരായണൻ ഭട്ടിന്റെ മനസ്സിലും വലിയ ഭാരമുണ്ടായിരുന്നു. എട്ടുമാസക്കാലം സ്ഥിരമായി അയാളുടെ മെസ്സിൽനിന്ന് ഭക്ഷണം കഴിച്ചിട്ടും മനസ്സിലാക്കാൻപറ്റിയില്ല, അയാൾ ഒരു കൊലപാതകിയാണെന്ന്. അറസ്റ്റ് നടന്നപ്പോഴേ അറിഞ്ഞുള്ളൂ.

ഭാര്യയുമായി അടുത്തിടപഴകാൻ ശ്രമിച്ച ഭൂവുടമയെ വെട്ടിനുറുക്കിയിട്ടാണ് അയാൾ മംഗലാപുരത്തുനിന്ന് കള്ളവണ്ടി കയറിയത്. ഉടമസ്ഥനും വിളമ്പുകാരനും ഭക്ഷണം കഴിക്കാൻ വരുന്നവരുടെ അടുത്ത സുഹൃത്തും എല്ലാമായി ആയാൾ ആ മെസ് നടത്തി. ബാക്കി വരുന്ന ഭക്ഷണം പാത്രത്തിലാക്കി ചുമലിലേറ്റി ഹനുമാൻ കോവിലിനു ചുറ്റുമുണ്ടാകാറുള്ള പിച്ചക്കാർക്കു കൊണ്ടുചെന്നു കൊടുത്തു. സ്ഥലത്തെ ഗുണ്ട മറ്റു കടകളിൽനിന്ന് പിരിക്കുന്നതിന്റെ തോതനുസരിച്ചുള്ള 'റൗഡിക്കാശി'ന് ചെന്നപ്പോൾ അവനെ ഇടിച്ച് പല്ല് നാലെണ്ണം കളഞ്ഞു. ആരേയും പേടിക്കാതെ, ബനിയൻ ചുരുട്ടിക്കയറ്റി കുടവയറിന് കാറ്റേല്പിച്ചുകൊണ്ട്, വേനൽക്കാലം മുഴുവൻ വലിയ വേപ്പുമരത്തിന്റെ ചുവട്ടിൽ ഉറങ്ങി.

പണ്ഡരപുരത്തേക്കുള്ള തീർത്ഥാടന ഘോഷയാത്രയിൽ മെസ്സടച്ച് പങ്കുകൊണ്ടു. ദേഹമാകെ കുങ്കുമം പൂശി ആടിപ്പാടിയുള്ള ആ യാത്ര ഒരു കാഴ്ച തന്നെയായിരുന്നു.

ഭക്ഷണം കഴിക്കാൻ ചെല്ലുന്നവർ എത്ര ശകാരിച്ചാലും പുഞ്ചിരിയോടെ കേട്ടുനിന്നു. മറ്റൊരാളിൽനിന്ന് വാടകയ്ക്കെടുത്ത സ്ഥലവും പാത്രങ്ങളും വൃത്തിയായും കേടുവരാതെയും, തന്റേതെന്നപോലെ സൂക്ഷിച്ചു.

ഭട്ടിന്റെ നാടേതെന്നന്വേഷിച്ചവരോട് തലയ്ക്കുമുകളിലേക്ക് വിരൽചൂണ്ടി തമാശയായി ചിരിച്ചു. തെരുവിൽനിന്ന് കണ്ടുകിട്ടിയ രാമു എന്ന പതിന്നാലുവയസ്സുകാരനെ അനിയനാക്കി. ഉഴുന്നുവടയും പരിപ്പുവടയും ഊത്തപ്പവും ബജ്ജിയും എങ്ങനെ ഉണ്ടാക്കാമെന്ന് അവനെ പഠിപ്പിച്ചു. കർണ്ണാടകവും പഠിപ്പിച്ചു.

ജോലിയന്വേഷിച്ചും നഷ്ടപ്പെട്ടും വിഷമിക്കുന്നവരുടെ കണക്കുകൾ മാസക്കണക്കിന് തുറന്നുതന്നെവച്ചു. അവർ രണ്ടാന്തരം പൗരന്മാരാണെന്ന നാട്യമേ കാണിച്ചില്ല. അവരിൽ പലരും മെസ്സിൽത്തന്നെയാണ് കിടന്നുറങ്ങിയത്.

ഒരു ദിവസവും മെസ്സിന് മുടക്കമില്ലായിരുന്നു. മറ്റെല്ലാ ഹോട്ടലുകളും ആഴ്ചയിലൊരുദിവസം അടയ്ക്കുമ്പോൾ നാരായൺഭട്ട് അതൊന്നും കണ്ടില്ലെന്നു നടിച്ചു. ഞായറാഴ്ചയും തുറക്കുമോ എന്നന്വേഷിക്കുന്നവരോട് തിരിച്ചു ചോദിക്കുന്നത് കേൾക്കാം: വേറെ എന്തു ചെയ്യാനാണ്? തലയിൽ പേനുണ്ടായിരുന്നെങ്കിൽ അതും മുട്ടി ഇരിക്കാമായിരുന്നു. അതുമില്ല. പിന്നെ?

കുതിരപ്പന്തയമുള്ള സീസണിൽ ഉച്ചയ്ക്ക് മെസ്സ് അടയ്ക്കും. ഫസ്റ്റ്ക്ലാസിന് ടിക്കറ്റെടുത്ത് എൻക്ലോഷറിൽ കയറും. പന്തയംവയ്ക്കുകയില്ല. കുതിരകളെ കൂക്കിവിളിച്ച് പ്രോത്സാഹിപ്പിക്കും. കൈയിൽ കാശ്ക് കരുതിയിരിക്കും. വാച്ചും പേനയും ക്യാമറയുമൊക്കെ വിറ്റും അവസാനത്തെ പന്തയത്തിൽ ഭാഗ്യം പരീക്ഷിക്കുന്നവരിൽനിന്ന് കിട്ടാവുന്ന ഉരുപ്പടികൾ വാങ്ങും. മെസ്സിലെ പതിവുകാർക്കു കൊണ്ടുവന്ന് വില്ക്കും. കിട്ടുന്ന ലാഭമെടുക്കും. അക്കങ്ങളിൽ ഒതുങ്ങുന്ന എഴുത്തും വായനയും മാത്രമേയുള്ളൂ. രാവിലെ പത്രം വായിച്ചുകേൾക്കണം. നേരത്തെ കാപ്പികുടിക്കാൻ വരുന്ന ആരെയെങ്കിലും പിടികൂടി പത്രം മുന്നിലേക്ക് നീട്ടിവായിക്കാൻ പറയും. തലവാചകങ്ങൾ വായിച്ചുകൊടുത്താൽ മതി.

തന്റെ കൈകളിൽ എന്നെങ്കിലും ഒരു ദിവസം വിലങ്ങുവീഴമെന്ന് ഭട്ടിന് അറിയാമായിരുന്നുവോ? അറിയാമായിരുന്നുവെന്നു കരുതണം. കിട്ടാൻപോകുന്ന ശിക്ഷയെന്തെന്നും അറിവുണ്ടായിരുന്നിരിക്കണം. എന്തായാലും എനിക്ക് ഇനിയൊരു ചുക്കുമില്ല എന്ന മട്ടായിരുന്നു.

കിട്ടുന്ന ലാഭമത്രയും നാട്ടിലെ ഒരു അനാഥാലയത്തിന് അയച്ചുകൊണ്ടിരുന്നു. അവിടെയായിരുന്നു ഭാര്യയും രണ്ട് കുട്ടികളും. പണം മണിയോർഡറായാണ് അയയ്ക്കുക. മണിയോഡർഫോറം പൂരിപ്പിച്ചുകൊടുക്കണം, ആരെങ്കിലും. അയയ്ക്കുന്ന ആളുടെ പേരെഴുതേണ്ടിടത്ത് 'ഒരു മനുഷ്യസ്നേഹി' എന്നാണ് എഴുതേണ്ടത്. മാസത്തിൽ രണ്ടും മൂന്നും തവണ പണമയയ്ക്കും.

ഈ മണിയോർഡറുകളാണ് ഭട്ടിനെ കുടുക്കിലാക്കിയത്. മുൻപില്ലാതിരുന്ന ഒരു മനുഷ്യസ്നേഹി പൊടുന്നനെ എങ്ങനെയുണ്ടായി എന്ന് ആർക്കെങ്കിലും സംശയം തോന്നിയിരിക്കണം. മണിയോർഡർഫോറത്തിന്റെ വഴിപിടിച്ച് അന്വേഷണം നീണ്ടെത്തിയിരിക്കണം.



ഹനുമാനായിരുന്നു ഭട്ടിന്റെ ഇഷ്ടദേവത. എന്നും രാവിലെ തേങ്ങയുടച്ചു നിവേദ്യമർപ്പിക്കും. ഭക്ഷണം മായി പോകുന്നതു കാണാം. സ്പന്ദമാപിനികളുടെ ചാർട്ടുകൾ മാറ്റാൻ പോകുന്ന വഴിയിൽ എതിരേവരും. നമസ്തേ എന്ന് ചിരിക്കും. നിസ്സാരമട്ടിലാണ് പറയുക: കുരങ്ങനെ കാണാൻ പോകുന്നു. അല്ലെങ്കിൽ, വാലുള്ളവനെ തൊഴാൻ പോകുന്നു.

കുടവയറിനുതാഴെ കെട്ടിയ പൈജാമ വൃത്തിയുള്ളതായിരിക്കും. പുതച്ച തവിട്ടുനിറമുള്ള തോർത്ത്. ഈറനും തോർത്തിനും കുറെ താഴെ പൈജാമ. രണ്ടിനുമിടയിൽ കുടവയർ തുള്ളിത്തുള്ളി മുന്നിൽ നടക്കും. മെസ്സിന്റെ ഓഫീസിൽ ഒരു ശ്രീരാമചിത്രമുണ്ട്. ഒരു ചെറിയ വിളക്ക് അവിടെ കെടാതെ കത്തുന്നുണ്ടാവും. എല്ലാ വെള്ളിയാഴ്ചയും അവലും ശർക്കരയും നാളികേരവും ചേർന്നു കലർന്ന പ്രസാദം കിട്ടും. ഊണിന്റെ കൂടെ പായസം അന്ന് ഫ്രീ ഇനമാണ്.

ടിഫിൻ ബോക്സിൽ ഡയനമൈറ്റ് ഒളിച്ചു കടത്തിക്കൊണ്ടിരുന്ന കാലത്ത് ഒരിക്കൽ ഭട്ട് അത് മേശപ്പുറത്ത് തുറന്നുനോക്കുകയുണ്ടായി. സാധനമെന്താണെന്ന മനസ്സിലായില്ലെങ്കിലും അതു തിന്നാൻ ഉള്ളതല്ലെന്ന് ഭട്ട് അറിഞ്ഞു. മയക്കുമരുന്നാണെന്നു കരുതിയിരിക്കണം. ആ അർത്ഥത്തിലാണ് സംസാരിച്ചത്. ഓഫീസിലേക്കു പോകുന്ന വഴിയിൽ ബസ്സിൽ കയറിയതായിരുന്നു. ഒരുദിവസം ഉച്ചകഴിഞ്ഞ് ടിഫിൻ ബോക്സ് മേശപ്പുറത്തു വച്ചിരുന്നു. തടയാൻ കഴിയുംമുമ്പ് ഭട്ട് അതു തുറന്നു. തടയാൻ അസാധാരണമായ താല്പര്യത്തോടെ ശ്രമിക്കുന്നത് കുഴപ്പമാണെന്നു തോന്നി. മെസ്സിൽ വേറെ ആരുമുണ്ടായിരുന്നില്ല.

കാപ്പികുടിച്ചിറങ്ങുമ്പോൾ ഭട്ട് അർത്ഥം വച്ചു ചിരിച്ചു: ദഹിക്കാൻ പ്രയാസമാണെല്ലൊ, സാറെ.

ഒന്നുമറിയാത്തതുപോലെ ചോദിച്ചു: എന്ത്? ഭട്ട് ടിഫിൻ ബോക്സിനു നേരെ വിരൽ ചൂണ്ടി.

ഒരു സുഹൃത്തിന്റെ പെട്ടി ലോഡ്ജിലെത്തിക്കാൻ തന്നയച്ചതാണെന്ന് നിസ്സാരമട്ടിൽ കള്ളം പറഞ്ഞു.

ആരുടേതായാലും അതിനകത്ത് നിലാവിന്റെ ഔഷധമുണ്ടെന്ന് ഭട്ട് ചിരിച്ചു. പതിവില്ലാത്തവിധം ഒരു ഉപദേശവും വന്നു: വേണ്ട, നന്നല്ല.

ആ പറഞ്ഞത് ശരിയാണെന്നർത്ഥത്തിൽ ചിരിച്ച് യാത്രയായി.

ഒരു രാത്രിയിലായിരുന്നു അറസ്റ്റ്. അഞ്ചെട്ടുപേർ അത്താഴം കഴിച്ചുകൊണ്ടിരുന്നു. വൈകുന്നേരം ഊണില്ല. ചപ്പാത്തിയും കറിയും. ചൂടോടെ വിളമ്പിക്കിട്ടും.

അപ്രതീക്ഷിതമായി അവർ കയറിവന്നു. ചപ്പാത്തിപ്പാത്രം ഭട്ടിന്റെ കൈയിൽനിന്ന് വലിയ ശബ്ദത്തോടെ താഴെ വീണു. ഭട്ടിന്റെ പ്രകൃതം പെട്ടെന്നു മാറി. ഒരു ദീനരോദനം തൊണ്ടയിൽ നിന്നുയർന്നതും ഭട്ട് ശരംപോലെ പുറത്തിറങ്ങി ഓടിയതും ഒരുമിച്ച്. പൊലീസുകാർ പിന്നാലെ.

അത്താഴമുപേക്ഷിച്ച് കൈ കഴുകി പുറത്തിറങ്ങാൻ തുടങ്ങുമ്പോൾ അടിമുടി വിറയ്ക്കുന്ന ഭട്ടിനെ ആമംവച്ച് അവർ നടത്തിക്കൊണ്ടുവന്നു.

അത്രകാലവും കണ്ട ഭട്ടാണതെന്നു വിശ്വസിക്കാൻ പ്രയാസമായി. ചുറ്റുമുള്ള ആരേയും ഭട്ടിന് പരിചയമില്ലാത്തതുപോലെ. ഭട്ടിന്റെ കണ്ണുകൾ ചുറ്റുമുള്ള ഒന്നുംതന്നെ കാണുന്നില്ല. കാതുകൾ ഒന്നും കേൾക്കുന്നില്ല.

പൊലീസുകാരുടെ നേതാവാണ് കാര്യം വിശദീകരിച്ചത്. തുറിച്ച കണ്ണുകളുമായി ഭട്ട് തൂണുപോലെ കേട്ടുനിന്നു. അഥവാ, കേൾക്കുന്നുണ്ടായിരുന്നുവോ?

തോളിലിട്ട മുഷിഞ്ഞ ടവ്വലുമായി ഒരു പൈജാമമാത്രം ധരിച്ച ഭട്ടിനെ അവർ പോത്തിനെ... പോലെ തെളിച്ചു നടത്തിക്കൊണ്ടുപോയി.



അര മണിക്കൂറിനകം എല്ലാം കഴിഞ്ഞു. ഭട്ട് പോയി, പക്ഷേ 'ഭട്ടിന്റെ മെസ്സ്' തുടർന്നു.

ദേശികനും കിങ്കോങ്ങും ഭട്ടിന്റെ മെസ്സിലെ പതിവുകാരായിരുന്നു. പിറ്റേന്ന് ഓഫീസിൽവച്ച് മുഴുവൻ വിവരങ്ങളും അറിഞ്ഞപ്പോൾ ദേശികൻ ബോധംകെട്ടുവീണു. അന്നുംതാരാമാത്രെ പൂവും പ്രസാദവും കൊണ്ടുവന്നിരുന്നു.

ചൈനയുമായുള്ള യുദ്ധം കൊടുമ്പിരിക്കൊണ്ടകാലം. താരയുടെ ഭർത്താവ് പട്ടാളത്തിലായിരുന്നു. ടൈപ്പ്റൈറ്ററിന്റെ കീബോർഡിൽ വിരലുകളമായി അവർ സ്വപ്നംകണ്ട് ഇരിക്കാറുണ്ട്.

ദിവസത്തിലൊരിക്കലുള്ള സന്ദർശനവേളയിൽ ഡയറക്ടർ ചോദിക്കും. താരയുടെ ഭർത്താവിന് സുഖംതന്നെയല്ലെ?

താര തല കുലുക്കും.

ചുമരിന്റെ മൂലയിലെ മാറാലമുതൽ ഉദ്യോഗസ്ഥന്മാരുടെ ഉടുപ്പുകളിലെ അഴുക്കുവരെ എല്ലാറ്റിലും ഡയറക്ടറുടെ കണ്ണുചെല്ലും.

മിസ്റ്റർ വരദരാജൻ, നിങ്ങളുടെ പല്ല് കറ പോകുന്നതിന് എത്രയോ മുൻപു തന്നെ നിങ്ങൾ ആ കാൽക്കുലേറ്ററിന്റെ എല്ലാ പല്ലുകളും കളയുമെന്ന് തോന്നുന്നല്ലൊ! എന്നോടുള്ള ദേഷ്യം മുഴുവൻ ആ സാധു യന്ത്രത്തിനോടു വേണോ തീർക്കാൻ!

മിസ്റ്റർ ദേശികൻ, ആ മൂന്ന് ഗോപി വരയ്ക്കാൻ എത്ര സമയമെടുക്കും? ആ കറുത്ത തൊപ്പിക്കകത്ത് എന്താണുള്ളതെന്ന് ഒരു ദിവസം ലോകം അറിയാതിരിക്കില്ല, തീർച്ച.

മിസ്റ്റർ ദേശ്പാണ്ഡെ, താങ്കൾക്ക് പറയാൻ കഴിയുമോ ഇന്ന് എന്താഴ്ചയും ഏത് തീയതിയുമാണെന്ന്? അതു പോകട്ടെ, ഏതു വർഷമാണിത് എന്ന നിശ്ചയമായും പറയാമോ?

മിസ്റ്റർ ബാനർജി, നമ്മൾ പതിനാലു് ബാരോമീറ്ററുകൂടി മദിരാശിക്കയയ്ക്കണമല്ലൊ. അത് ഇന്ന് അയയ്ക്കുന്നുണ്ടോ?

ഉവ്വ്, മാഡം.

വളരെ നല്ലത്.

ഉപരിതലത്തിലെ ഈ നിത്യസ്പന്ദനങ്ങൾക്കിടയിൽ വിങ്ങുന്ന മനസ്സുകൾ ഇരുട്ടിൽ സ്പന്ദിച്ചുകൊണ്ടിരുന്നു. ഡയറക്ടർ തമാശപറഞ്ഞാലും ആരും ചിരിക്കാറില്ല.

നിലയറയിൽ ഏതോ മൂലയിൽ ഒളിച്ചിരുന്ന് ഏതോ കൊച്ചുജീവി നീട്ടി വിളിച്ചുകൊണ്ടിരുന്നു.

മേശവിളക്ക് കെടുത്തിയില്ല. ഇരുട്ടിൽ ആഴുന്നത് അസുഖകരമായിത്തോന്നി.

നിലയറയിൽ രാത്രിയാണെപ്പോഴം. പകലല്ല എന്ന് അറിയുന്നത് നിശാജീവികൾ കരയുമ്പോഴാണ്. (തുടരും)

തോമസ് ജോർജ്

# ഒരു നിഴലിന് എന്തു ചെയ്യാൻ കഴിയും?

വല്യപ്പച്ചനെന്തറിയാം? വല്യപ്പച്ചന് ചുവരിൽ വെറുതെ നിഴലായി ഇരിക്കാനറിയാം. വല്യപ്പച്ചനെന്തറിയാം? വല്യപ്പച്ചന് രാത്രിയിൽ എന്നെയിട്ടു കരയിക്കാനറിയാം...എന്റെ അമ്മയപ്പന്മാരെക്കൊണ്ട് എന്നെ ലക്ഷണംകെട്ടോനേ എന്ന് വിളിപ്പിക്കാനറിയാം. എന്നെ ഒററയ്ക്കിങ്ങനെയിട്ട് നോവിക്കാനറിയാം...അതിന് വല്യപ്പച്ചനെന്തോ ചെയ്തു? വല്യപ്പച്ചനെന്താണു ചെയ്യാതിരുന്നത്! വല്യപ്പച്ചനെന്താണു ചെയ്യേണ്ടതു ചെയ്യേണ്ടതുപോലെ ചെയ്യാതിരുന്നത്! വല്യപ്പച്ചനു രാത്രിയിൽ എന്നെയിട്ടു കരയിക്കാൻ മാത്രമറിയാം.

വല്യപ്പച്ചൻ അടുത്തുവന്ന് എന്നെ വിളിക്കും. ഞാൻ വിളികേൾക്കും. വല്യപ്പച്ചൻ എന്റെ അടുത്തുകിടന്ന് എന്റെ പുറം തടവും. ഞാൻ അതിന്റെ സുഖത്തിലലിഞ്ഞ് പുളകത്തോടെ മയങ്ങും. ദാവീദ്മോനേ—അതാ വല്യപ്പച്ചൻ വിളിക്കുന്നു. ഞാൻ വല്യപ്പച്ചന്റെ തുളവീണ കമ്പിളിപ്പുതപ്പ് തപ്പുന്നു. അത് അടുത്തു കാണുന്നില്ല. എന്റെ കൈ വല്യപ്പച്ചന്റെ നീണ്ടു മെലിഞ്ഞ കൈക്കുവേണ്ടി പരതുന്നു. അതെന്റെ കൈയിൽ തടയുന്നില്ല. ഏതോ ഒരൊഴിഞ്ഞ കിളിക്കൂടിനുള്ളിലേക്ക് എന്റെ വിറയ്ക്കുന്ന കൈ താണുതാണു പോകുന്നു. അകലെ എവിടെയോനിന്ന് ഒരു കിളിയുടെ തേങ്ങൽ ഞാൻ കേൾക്കുന്നു. ഞാൻ കിടക്കയിൽ എഴുന്നേററിരുന്നു നെടുവീർപ്പിടുന്നു. ഞാൻ കാണുന്നത് കൊമ്പുള്ള ചെകുത്താന്മാരെമാത്രം. പിന്നെ ഏതോ കടൽത്തീരത്ത് അനാഥമാക്കപ്പെട്ട ഒരൂന്നുവടി, ഒരു ജോഡി മെതിയടി, ഒരു വെള്ളെഴുത്തു കണ്ണട...

എന്റെ വല്യപ്പച്ചാ, വല്യപ്പച്ചൻ എവിടെയാണ്? എവിടെയാണ്? വല്യപ്പച്ചനെന്തറിയാം? വല്യപ്പച്ചന് എന്നെയിട്ടു കരയിക്കാൻ മാത്രമറിയാം....

—അങ്ങനെ ദാവീദിന്റെ ഒരു രാത്രികൂടി തുടങ്ങി. ദാവീദിന്റെ ഒരു രാത്രികൂടി ഒടുങ്ങി.

വൈദ്യശാലയിൽ തൈലമില്ലയോ? അവിടെ വൈദ്യനുമില്ലയോ? ഉണ്ട്, അവിടെ തൈലമുണ്ട്. അവിടെ വൈദ്യനുമുണ്ട്. തൈലത്തിനു കാശുവേണം. വൈദ്യനും കാശുവേണം. വല്യപ്പച്ചനു കാശില്ല. ദാവീദിനും കാശില്ല. കാശുള്ളത് വല്യപ്പച്ചന്റെ മകനും ദാവീദിന്റെ അപ്പനും മാത്രം. രണ്ടും ഒരാൾതന്നെ. ആ ഒരാൾ പക്ഷേ, കാശിറക്കുന്നില്ല. ഇതിൽ ദാവീദിനുതാങ്ങാനാവാത്ത ദുഃഖമുണ്ട്. അവന്റെ അമ്മ ഒരു കളംവരച്ചു. നല്ല തെളിച്ചമുള്ള വരകളിട്ട്. എന്നിട്ട് അപ്പനോടു പറഞ്ഞു ആ കളത്തിൽ കയറിനിൽക്കാൻ. അപ്പൻ അതിൽ കയറി അങ്ങനെ നിന്നുകൊടുത്തു. അവിടെ നിന്നുകൊണ്ട് അപ്പൻ എപ്പോഴും തലയാട്ടും. തലയാട്ടാൻ അപ്പൻ ബഹു വിരുതൻതന്നെ.

വല്യപ്പച്ചനാര്? വല്യപ്പച്ചൻ ദാവീദിന്റെ വല്യപ്പച്ചൻ. വല്യപ്പച്ചന് ഒരു കൊച്ചു മകൻ മാത്രം: ദാവീദു മോൻ—ഞാൻ നിന്നെ നീന്തു പഠിപ്പിക്കാം. മോനേ—പുഴയിലെ മത്സ്യങ്ങൾക്കൊപ്പം ദാവീദിനെ നീന്തൽ പഠിപ്പിച്ചതാര്? വല്യപ്പച്ചൻ. കാററായ കാററൊക്കെ ചിറകിലൊതുക്കിപ്പറക്കുന്ന ആകാശത്തിലെ പറവയെപ്പോലാകണം നീ ദാവീദു മോനേ എന്നു പറഞ്ഞതാര്?—വല്യപ്പച്ചൻ.

വല്യപ്പച്ചാ, വാ, നമുക്ക് *ബേഥെസ്ദാ കുളത്തിനരികെപ്പോയി ദൂതൻ വെള്ളം കലക്കുന്നതും കാത്തു കിടക്കാം. ഞാൻ വല്യപ്പച്ചനെ താങ്ങി ആദ്യം ആ വെള്ളത്തിലിറക്കാം. മുങ്ങിക്കുളിച്ചു കയറി വരുന്ന വല്യപ്പച്ചനു പിന്നെ തുള്ളിച്ചാടി നടക്കാം. എന്നിട്ടു പഴയതുപോലെ എന്നെ തോളിലേററാം. ചൂരൽവടിയുടെ അററത്ത് പൊന്തൻ ചരടു കെട്ടി വട്ടംചുററി അന്തരീക്ഷം പിളർന്നു വീശി, ചൂളം കേൾപ്പിച്ച് പറമ്പുതോറും നടന്ന് നമുക്കു തുരപ്പനെലികളെ തുരത്താം...വല്യപ്പച്ചാ, ഒന്നെഴുന്നേൽക്ക്—എഴുന്നേററ് എന്റെ കൂടെ വാ—

ദാവീദിന് സ്വപ്നം മതിയായി...

മരയഴികൾക്കുള്ളിലെ പനന്തത്തയുടെ പൂച്ച പൂച്ച വിളിയിലും താഴ്‌വരയിലൂടെ ഒഴുകുന്ന അരുവിയുടെ ഈണം മൂളലിലും കുളത്തിനക്കരെയുള്ള മുളംകാട്ടിലൊളിച്ചിരിക്കുന്ന കുഞ്ഞിക്കാററിന്റെ നാക്കിന്റെ തുഞ്ചത്തു തുള്ളുന്ന പഴങ്കഥ പറച്ചിലും വല്യപ്പച്ചൻ തന്നെത്തന്നെ ഒതുക്കിക്കൂട്ടിയതായി ദാവീദിനു തോന്നി. നോക്കുന്നിടത്തൊക്കെ വല്യപ്പച്ചന്റെ വിരലടയാളവും ഈണവും താളവും മുഖച്ഛായയും ദാവീദ് അറിഞ്ഞു.

വീടിന്റെയും ക്ലാസ്സുമുറിയുടെയും മടുപ്പിനപ്പുറം അവന്റെ പുറം സഞ്ചാരവേളകളിലെല്ലാം വല്യപ്പച്ചൻ ചുണയോടെ നടന്നിരുന്ന പ്രകൃതിയുടെ ഓരോ തുടിപ്പിലേക്കും അവന്റെ കാതുകളും കണ്ണുകളും എറിഞ്ഞുകൊടുക്കാൻ അവൻ ആഗ്രഹിച്ചു. അവനെ അവനാക്കിയത് അവന്റെ വല്യപ്പച്ചനാണെന്ന് അവൻ ആത്മാർത്ഥമായും വിശ്വസിച്ചു. ആററിലേക്കു വേരോട്ടമുള്ള ഒരു മരത്തിന് ഉണങ്ങിപ്പോകുന്നതിനെക്കുറിച്ച് വേവലാതിയില്ല. വല്യപ്പച്ചനോടൊപ്പമുള്ള അവന്റെ ഉൾവീര്യമായിരുന്നു അത്. ഇന്നിപ്പോൾ—വീഴാൻ ഓങ്ങിനില്ക്കുന്ന മതിലിലെ വിള്ളൽപോലെ അവന്റെ മനസ്സ് നീറി എരിയുന്നു.

പണ്ടു പണ്ട് ഉരുൾപൊട്ടലുണ്ടായപ്പോൾ ഏതോ മലയിടുക്കിൽ ശ്വാസമടക്കിപ്പിടിച്ച് രണ്ടു ദിനരാത്രങ്ങൾ വല്യപ്പച്ചൻ കിടന്നുപോയ കഥ. കുടിയേററ പ്രദേശങ്ങളിൽ കടന്നു കയറി രാപകലില്ലാതെ ദേഹണ്ഡിച്ച് വല്യപ്പച്ചൻ മുന്നേറിയ കഥ. ആർക്കുവേണ്ടിയായിരുന്നു അതെല്ലാം?—

ഒരു കിളുന്തു തൈ മുളപ്പിച്ചശേഷം തായ്മരം വേരററു വീണുപോയപ്പോൾ സ്വന്തം ചോരക്കുഞ്ഞിന്റെ കണ്ണു വിരിയുന്നതും കാലു വളരുന്നതും നോക്കി, ഒററയ്ക്ക്, വല്യപ്പച്ചൻ ഊണും ഉറക്കവുമുപേക്ഷിച്ച് കാത്തിരുന്നു. ചുടുചോരയുടെ രുചി മോഹിച്ചാഞ്ഞടുത്ത നരികളെ വെടിവച്ചു വീഴ്ത്തിയിടുകയും മണ്ണു വെട്ടിപ്പിടിച്ച് മെരുക്കിയെടുത്ത് ഊററം കൊള്ളുകയും ചെയ്ത ഒരു മനസ്സിന് മരവിച്ചുപോകാനാകുമോ? സാഹസികതയും ആത്മധൈര്യവും കഠിനാധ്വാനവും—അത് വല്യപ്പച്ചനായിരുന്നു. വെട്ടിയും കിളച്ചും പരുക്കൻ മണ്ണിനെ പരുവപ്പെടുത്തി അതിൽ മരതകം കണ്ട കണ്ണുകളായിരുന്നു വല്യപ്പച്ചന്റേത്. ആർക്കുവേണ്ടിയായിരുന്നു അതെല്ലാം—ഇരട്ടച്ചങ്കുള്ള ഊററൻ എന്നു പലരും വാഴ്ത്തിയ വല്യപ്പച്ചൻ. എന്നിട്ടെന്തായി? വല്യപ്പച്ചൻ പുഴുത്ത് നരകിച്ചു ചത്തു. വല്യപ്പച്ചൻ ഒരു തെരുവുനായയെപ്പോലെ ചത്തു. ഓടിച്ചാടിനടന്നപ്പോൾ വല്യപ്പച്ചന്റെ നേർക്ക് അധിക്ഷേപത്തിന്റെ ഒരു നേരിയ നോട്ടംപോലും അയയ്ക്കാൻ ആർക്കും ആകുമായിരുന്നില്ലല്ലോ. വീണുപോയപ്പോൾ എല്ലാം വീണുപോയി.

അവന്റെ കണ്ണിൽ മൂടലും ഇരുട്ടും നിറഞ്ഞു. ഏതോ ഒരു പീഡകന്റെ അറക്കവാളിന്റെ അപരാധക്കറ. അവന്റെ കണ്ണിൽ വീണ്ടും മൂടലും ഇരുട്ടും മാത്രം. അവന്റെ കളിസ്ഥലങ്ങളിലെല്ലാം സെമിത്തേരികൾ നിറയാൻ തുടങ്ങി. തെച്ചിക്കാട്ടിനുള്ളിൽ കയറി ചുമന്നുതുടുത്ത തെച്ചിപ്പഴം പറിച്ചുകൊടുത്തപ്പോൾ ഒരിക്കലും ഒന്നും മിണ്ടാത്ത, നുണക്കുഴികൾ തെളിച്ചു ചിരിക്കുക മാത്രം ചെയ്യാറുള്ള ത്രേസ്യാക്കുട്ടി സ്നേഹത്തിന്റെ കാസ തുറന്ന് അന്നൊരിക്കൽ പറഞ്ഞു: കേട്ടോ ദാവീദുകുട്ടീ, ഞങ്ങടെ അമ്മ എപ്പോഴും പറയും കുട്ടീടെ വല്യപ്പച്ചന്റെ ഗതി എന്തോരം കഷ്ടമാണെന്ന്. എല്ലാം കുട്ടീടെ അമ്മേടെ പണിയാണെന്ന്.

സ്നേഹത്തിന്റെയും അനുകമ്പയുടേയും ഉച്ചസ്ഥായിയിൽ ദാവീദിനു തോന്നിയിരുന്നു: ഒരു വലിയ മരക്കുരിശ്ശുടക്കുക, വല്യപ്പച്ചനെ അതിൽ കിടത്തുക. പിന്നെ ആണിയടിച്ചു തറയ്ക്കുക, എന്നിട്ട്...അതോർത്തോർത്തവൻ ഞെട്ടി.

മുകളിൽ, ആകാശത്തിൽ, ഇരുൾമേഘങ്ങളുടെ പാറക്കൂട്ടങ്ങൾ തമ്മിൽ കൂട്ടിയടിച്ചു കിടുങ്ങുകയും വെള്ളിച്ചിറകുള്ള ദൈവദൂതന്മാർ പെരുമ്പറ മുഴക്കുകയും ചെയ്ത പണ്ടൊരു നാൾ—കറുകറുത്തൊരു സ്ലേററിൽ സ്വർണ്ണപ്പെൻസിലിട്ടു ദൈവം എന്തൊക്കെയോ എഴുതിക്കാണിച്ചു. വല്യപ്പച്ചനതു വായിക്കാനറിയാമായിരുന്നു. അതിന്റെ അർത്ഥം പറഞ്ഞു തരാനറിയാമായിരുന്നു. വല്യപ്പച്ചന് ദൈവത്തിന്റെ മിക്ക രഹസ്യങ്ങളുംഅറിയാമായിരുന്നു. എന്നിട്ടും വല്യപ്പച്ചൻ നരകിച്ചു ചത്തു—

മേഘസ്തംഭത്തിൽ നിന്നിറങ്ങിവന്ന ഇടിമുഴക്കം ദാവീദിന്റെ ചെവിയിൽ വന്നലച്ചു. അപ്പോൾ സമയം സ്തംഭിച്ചു നിന്നു. അവന്റെ കുഞ്ഞിക്കണ്ണുകൾ ദൈവലിഖിതം കാണാനുഴറി. ഇപ്പോൾ അതാ അവനും അതു വായിക്കാൻ കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ വല്യപ്പച്ചനാണെഴുതുന്നത്: ദാവീദു മോനേ, ഇതാ ഞാൻ വരികയായി?—

വല്യപ്പച്ചൻ മരിച്ച് അടക്കപ്പെട്ടതിന്റെ മൂന്നാംപക്കം.

ദാവീദ് സ്വന്തം കൈത്തണ്ടയിലെ അടിപ്പിണരിൽ വിരലോടിച്ചു. വൈകിട്ട് സ്കൂളിൽനിന്നും വന്നപ്പോൾ വല്യപ്പച്ചന്റെ മുറിയിലെ സാധനങ്ങളെല്ലാം വലിച്ചു പുറത്തിട്ട

പുകയ്യുന്ന—പട്ടാളത്തിൽനിന്നും പിരിഞ്ഞുപോന്ന അമ്മാവൻ അവിടെ കുടിയേറാൻ എത്തിയിരിക്കുന്നതുമവൻ മണത്തറിഞ്ഞു. വല്യപ്പച്ചന്റെ ഓർമ്മയ്ക്കായി അവൻ നിധിപോലെ കാത്തുസൂക്ഷിച്ചിരുന്ന ചൂരൽവടി ആരോ ഒടിച്ചു നുറുക്കി പടിഞ്ഞാറെ മുററത്തിട്ടിരിക്കുന്നു. അതു പററില്ല, അതു തീരെ പററില്ല. അമ്മയുടെ നേർക്ക് അവൻ നിയന്ത്രണം വിട്ട കോപാവേശവുമായി കുതിച്ചു. അമ്മയുടെ വേട്ടയാടൽവേളയിൽ ചങ്കു തകർന്ന് അവൻ വിളിച്ചു പോയി: എന്റെ വല്യപ്പച്ചാ എന്നെ രക്ഷിക്കോ, എന്നെ രക്ഷിക്കോ.

ഏങ്ങലടിയോടെ അവൻ കരഞ്ഞു കരഞ്ഞുറങ്ങി...

വല്യപ്പച്ചൻ ഇതാ പ്രതികാരത്തിനായി ഉറഞ്ഞൊരുങ്ങി എത്തിയിരിക്കുന്നു. ആകാശത്തിന്റെ മോന്തായങ്ങളിൽനിന്ന് അനന്തത തുറന്ന് വെള്ളായം വീശി വല്യപ്പച്ചനിറങ്ങിവന്നിരിക്കുന്നു. അവന്റെ അപ്പനും അമ്മയും ആഘാതത്തിന്റെ ആഴക്കയത്തിൽ വീണിരിക്കുന്നു.

കൗതുകകരമായ ഒരറിവിലേക്കാണു ദാവീദ് നയിക്കപ്പെട്ടതു്. എല്ലാവരും വിടർന്ന മിഴികളോടെ അടക്കം പറഞ്ഞതിന്റെ സത്തെല്ലാം ദാവീദിന്റെ നേർക്ക് നീണ്ടു നീണ്ടു വന്നു. പാതയോരത്തെ മരങ്ങൾ വിരിക്കുന്ന നിഴലും തണലും പുണർന്നുകൊണ്ട് പറക്കുന്ന പൂത്തുമ്പികളെയൊക്കെ മനസ്സിലേററി അവൻ ഒരദ്ഭുതലോകത്തിലേക്ക് ഉയർന്നു. പീതനിറം പൂണ്ട ഒരാകാശത്തിന്റെ തണലിലേക്ക്, എരിഞ്ഞുകത്താൻ തുടങ്ങുന്ന ഒരു സന്ധ്യയുടെ മാത്തേക്ക് ഗ്രാമം മുഴുവൻ ഒഴുകിക്കൂടുന്നതവൻ കണ്ടു.

ഒരൊററ ഞൊടിയിൽ അന്ധാളിപ്പിന്റെ കൂനയിലേക്കവൻ പുതഞ്ഞുവീണു. സല്ക്കാരമുറിയിൽ, ജീവിച്ചിരുന്നപ്പോൾ 'കയറിക്കൂടാ' എന്ന വിലക്കിന്റെ പൊരികണ്ണുകൾമാത്രം തുറിച്ചു നിന്നിരുന്ന സൽക്കാരമുറിയിൽ, പ്രൗഢഗംഭീരനായി അതാ വല്യപ്പച്ചൻ കയറിയിരിക്കുന്നു—നീണ്ടൊഴുകുന്ന വെള്ളിത്താടി, മാടപ്പിറാക്കളെയും ചുംബനപ്പൂക്കളെയും ഒളിപ്പിച്ച തിളങ്ങുന്ന കണ്ണുകൾ. വല്യപ്പച്ചന്റെ പഴയ പ്രൗഢിക്ക് ഒട്ടും മങ്ങലേൽക്കാതെ, ജീവിതത്തിന്റെ ഒടുസമയങ്ങളിലെ മിണ്ടാപ്രാണിയായല്ല, സടകൊഴിഞ്ഞ സിംഹമായല്ല, കുടുംബാധിനാഥനായി. അവനാശിച്ചതുപോലെ. അവനാശിച്ചതുപോലെ. കൂപ്പുകൈ മൊട്ടുകളർപ്പിച്ച് അവനവിടെ നിന്നു. വല്യപ്പച്ചന്റെ കൈകളുടെ തഴുകൽ അവനറിഞ്ഞു. 'എന്റെ ദാവീദുമോനേ' എന്നു വല്യപ്പചൻ വിളിക്കുന്നതവൻ കേട്ടു. 'വല്യപ്പച്ചാ' എന്നു വിളിച്ചു വിളിച്ച് സ്വയം മറക്കാനവൻ കൊതിച്ചു. മൂടിക്കെട്ടിയ മൗനം അവന്റെ മനസ്സിൽ കനത്തു. പിന്നെ കാടിനുള്ളിലരിച്ചുവീണ ഒരു വെയിൽത്തുണ്ടായി മുട്ടുകാലിൽ അവനവിടെയിരുന്നു ധ്യാനിച്ചു.

സൽക്കാരമുറിയുടെ വിശാലതയിൽ വല്യപ്പച്ചന്റെ ആകാരം അങ്ങനെ നിഴലിച്ചുനിന്നു—ആ നീണ്ടൊഴുകുന്ന വെള്ളിത്താടി, ആ തിളങ്ങുന്ന കണ്ണുകൾ...

ഇതാ വല്യപ്പച്ചൻ പ്രതികാരത്തിനായി ഉറഞ്ഞൊരുങ്ങി എത്തിയിരിക്കുന്നു, അവന്റെ അപ്പനും അമ്മയും ആഘാതത്തിന്റെ ആഴക്കയത്തിൽ വീണിരിക്കുന്നു—എല്ലാ നേട്ടങ്ങളെയും തരിശുകളിലേക്കു നയിക്കുന്ന ആത്മാവിന്റെ വിങ്ങൽ അവരെ വീർപ്പുമുട്ടിക്കുകയും ചവിട്ടടികൾക്കിടയിൽ വീണു



പോയ വരണ്ട ഭൂമിയിൽനിന്നും അന്തഃക്ഷോഭത്തിന്റെ ചിന്നംവിളികളവരുടെ നേർക്കുയരുകയും ചെയ്തപ്പോൾ അവർ വിരിച്ചൊരുക്കിയ കിടക്കമുറിയിൽ വല്യപ്പച്ചനുവേണ്ടി ഒരു കട്ടിൽ അലങ്കരിച്ചു. അതിന്റെ തലയ്ക്കൽ രാപകലില്ലാതെ മെഴുകുതിരികൾ കത്തിച്ചുവച്ചു. വെള്ളിക്കുരിശും നാട്ടി. തലയണയ്ക്കുമേൽ വേദപുസ്തകവും വച്ചു. പുരയിടത്തിന്റെ നാലുമൂലയ്ക്കും പുരോഹിതൻ വാഴ്ത്തിയ ഉരുളൻ കല്ലുകൾ കുഴിച്ചിട്ടു. ഒരു ചിത്രമെഴുത്തു വിദഗ്ധനെ വരുത്തി വല്യപ്പച്ചന്റെ ഒരു പൂർണ്ണകായചിത്രം വരപ്പിച്ചു. മാലകൾ ചാർത്തി അതിനു മുമ്പിൽ വിളക്കുകൾ എരിച്ചു നിറുത്തി. നാല്പതുദിവസം പ്രത്യേകം ധൂപപ്രാർത്ഥനകൾ നടത്തി. സല്ക്കാരമുറിയുടെ തറയിൽ ഒരു പാ വിരിച്ച് അതിനെ വല്യപ്പച്ചന്റെ കബറായി സങ്കല്പിച്ച് അതിന്റെ നെറുകയിൽ കുരിശും വശങ്ങളിൽ മെഴുകുതിരികളും കത്തിച്ച് അതിനു ചുററും പുരോഹിതൻ ധൂപക്കുററി വീശി നടന്ന് പരേതാത്മാവിന്റെ നിത്യശാന്തിക്കായി പ്രാർത്ഥിച്ചു—അതുവഴി കുടുംബസമാധാനത്തിന്റെ തിരുമിഴി തുറക്കപ്പെടണമേ എന്നവർ അതിയായി കൊതിച്ചു. അതുവഴി തങ്ങളുടെ മനസ്സിന്റെ ഇരുളറകളിൽ മുക്രയിടുന്ന അസ്വാസ്ഥ്യത്തിന് അറുതി വരണമേ എന്നവർ വിതുമ്പലോടെ പ്രാർത്ഥിച്ചു. ചുവരിൽ ചമഞ്ഞിരുന്നു തുറുനോട്ടമയയ്ക്കുന്ന വല്യപ്പച്ചന്റെ നിഴലിനു താഴെയിരുന്നു ദാവീദിന്റെ അമ്മയപ്പന്മാർ എരിപൊരികൊണ്ടു. വിഭ്രാന്തിയുടെ ഏതോ നിമിഷങ്ങളിൽ, അപകടത്തേക്കാൾ രൂക്ഷമായ ഏതോ അപകട ഭീതിയിൽ തിളച്ച്, ആകാശത്തേക്കു നോക്കി നെടുവീർപ്പിട്ടുകൊണ്ട് അവർ മുരണ്ടു: 'കർത്താവേ, കർത്താവേ, സത്യമായും ഞങ്ങൾ മുട്ടിപ്പായി അപേക്ഷിക്കുന്നു; ആകാശം ചായിച്ചിറങ്ങി വന്ന് ഈ പാനപാത്രം അവിടുന്നു ഞങ്ങളിൽനിന്നു നീക്കിത്തരേണമേ, ഈ നിഴലിനെ അവിടുന്നു മായിച്ചുകളയേണമേ...ജീവിച്ചിരിക്കെ അദ്ദേഹത്തോടു ഞങ്ങൾ ചെയ്ത അപരാധങ്ങളൊക്കെ പൊറുത്തു തരേണമേ' —

എല്ലാ പള്ളികളുടെയും നേർച്ചപ്പെട്ടികൾ അവരുടെ മനസ്സിലൂടെ കടന്നുപോയി. അവരുടെ ശരീരങ്ങൾ പെരുന്നാൾ മഹാമഹങ്ങളുടെ തിക്കിലും തിരക്കിലും പെട്ട് ഞെരിഞ്ഞു പോയി...

നീല നിലാവു പുതച്ച് രാത്രി ഇറങ്ങിവന്നു. നാല്പത്തിഒന്നാംദിവസം. ചുവരിന്റെ മിനുത്ത തലത്തിൽനിന്നും നിഴൽ നിശ്ശേഷം നീങ്ങിപ്പോയിരിക്കുന്നു. അവഗണനയുടെ പ്രതീകമായി ഒരു ചാട്ടപ്രഹരമായി ഇത്രനാളും സ്തബ്ധമായിതിളങ്ങിയ നിഴൽ എല്ലാ ബഹുമാനങ്ങളും ഏററുവാങ്ങിയ ഒരാത്മാവായി തിരിച്ചു പോയിരിക്കുന്നു.

അന്നത്തെ പത്രത്തിൽ കട്ടിക്കറുപ്പിന്റെ നെടുങ്കൻ വലയത്തിനുള്ളിൽ വല്യപ്പച്ചൻ. താഴെ ഒരു കുറിപ്പും: 'ഞങ്ങളുടെ എല്ലാമെല്ലാമായ അപ്പന്റെ പാവനസ്മരണയ്ക്ക്'—

—എന്തൊരുഗ്രൻ മരണാനന്തര ബഹുമതി. ഒട്ടും മോശമില്ല. ഒട്ടും മോശമില്ല. ദാവീദിന്റെ മുന്തിരിക്കണ്ണുകളിൽ മഴവില്ലുവിരിഞ്ഞു.

---

* ബേഥെസ്ദാകുളം—ബൈബിളിൽ പരാമൃഷ്ടം; ഒരു ദൈവദൂതൻ വന്ന് വെള്ളം കലക്കിയശേഷം ആദ്യം കുളത്തിലിറങ്ങുന്ന രോഗി സുഖപ്പെടുമെന്ന വിശ്വാസം.





എം. സുധാകരൻ

# നക്ഷത്രങ്ങൾ

പൊട്ടിപ്പൊളിഞ്ഞ ഒരു പഴയ കെട്ടിടത്തിൽ ഞങ്ങളിരിക്കുന്നു.

ഞാനും ഇന്ദുവും. ഇന്ദു ട്രെയിൻ യാത്ര കഴിഞ്ഞു് ക്ഷീണിച്ചു തളർന്നാണു വന്നതു്. അവളുടെ മിഴിത്തുമ്പുകൾ നിറയെ വഴിയോരങ്ങളിലെ കാററു മുഴുവനടിച്ചു കയറി, അരികുകൾ ചുവന്നിരുന്നു. ഇടയിടെ നെററിയിലേക്കൂർന്നു വീഴുന്ന മുടിച്ചുരുളുകൾ പിന്നിലേക്കൊതുക്കി അവൾ എന്നെ നോക്കിയിരുന്നു. ഞാനവളേയും.

ഞങ്ങൾ ഏറെ ദിവസമായി പിണക്കത്തിലായിരുന്നു. കാരണമില്ലായ്മകളെ കാരണങ്ങളാക്കി വളർത്തിയായിരുന്നു മിക്കപ്പോഴും ഞങ്ങളുടെ പിണക്കം. പിണക്കമെന്നു പറയുന്നതിനേക്കാൾ നല്ലതു് സൗന്ദര്യപ്പിണക്കം എന്നു പറയുന്നതാവും. പക്ഷെ, ഇത്തവണത്തെ പിണക്കം അങ്ങനെയായിരുന്നില്ല. ഈ പിണക്കം ഞങ്ങൾക്കിടയിൽ ഒരു വലിയ മതിൽ സൃഷ്ടിക്കുമെന്നും, ഞങ്ങൾ അകന്നേപോവുമെന്നും ഞാൻ ശരിക്കും ഭയപ്പെട്ടിരുന്നു.

ഒരുദിവസം അവൾ എന്നെത്തേടി, ഞങ്ങളുടെ കെട്ടിടത്തിലേക്കു വന്നതായിരുന്നു. അപ്പോൾ ഞാനവിടെയില്ലായിരുന്നു. അന്ന് എന്നത്തേയുംപോലെ അവൾ വരുമെന്നു് ഒരു വെളിപാടുണ്ടായിരുന്നിട്ടും ഞാനെവിടെയോ ധൃതിപ്പെട്ടു പോയതായിരുന്നു. ഞാൻ തിരിച്ചു വരുമ്പോൾ അവൾ നിരത്തിലൂടെ ശിരസ്സുകുനിച്ച് ഏതൊക്കെയോ ചിന്തകളിലാണ്ടു നടന്നുപോവുകയായിരുന്നു. അവളെക്കണ്ടയുടനെ, നടുനിരത്തിൽ ഓട്ടോ നിറുത്തി ഞാനവളുടെ അടുത്തേക്കു നടന്നുകൊണ്ടു പറഞ്ഞു:

''വരൂ...''

ഞാൻ പിന്നെ തിരിഞ്ഞു നോക്കിയില്ല. എനിക്കു എന്റേതായ ചില ചട്ടക്കൂടുകളുണ്ടായിരുന്നു. ഒന്നാമതു് എന്റെ വിദ്യാർത്ഥികൾ. അവൾക്കാണെങ്കിൽ എപ്പോഴും ഭീതിയും. അവളുടെ ഭീതിക്കും, എന്റെ അസ്വാതന്ത്ര്യത്തിനും പുറമേ—ഞങ്ങളുടെ കെട്ടിടത്തിനു് നേരെ എതിർവശമുള്ള കടയിൽ എന്നുമെപ്പോഴും രണ്ടു മൂന്നു വൃത്തികെട്ട കിഴവന്മാരുണ്ടായിരുന്നു. ചട്ടയുള്ള, കണ്ണടധാരിയും, കുററിത്തലമുടിയും വൃത്തികെട്ട ചെരിഞ്ഞ നോട്ടവുമുള്ള എപ്പോഴും കാക്കി ധരിക്കുന്ന ഒരു കിഴവൻ. പരസ്പരം തിരിച്ചറിയാൻ കഴിയാത്തവിധം സാമ്യമുള്ള—ഓരോ പെൺകുട്ടിയേയും കാമത്തോടെ ഒട്ടുകണ്ണിട്ടു നോക്കുന്ന രണ്ടു കിഴവന്മാർ.

ഞാനെന്റെ മുറിയിലെത്തി തിരിഞ്ഞു നോക്കി. അവൾ എനിക്കു പിന്നിൽ ഇല്ലായിരുന്നു. അവൾ എന്നെ അനുധാവനം ചെയ്യുന്നുണ്ടെന്നു് ഞാൻ ധരിക്കുക—എന്നിട്ടു സർവ്വപ്രതീക്ഷകളോടെയും തിരിഞ്ഞു നോക്കുമ്പോൾ പിന്നിൽ അവളില്ലാതിരിക്കുക. ഇത്തരമൊരവസ്ഥയിൽ എന്തൊരു വൈകാരിവസ്ഥയായിരിക്കുമുണ്ടാവുകയെന്നു് പറയുക വിഷമമാണു്. പ്രാകൃതവും മൃഗീയവുമായി സ്നേഹിക്കപ്പെടാനദമ്യമായി ആഗ്രഹിക്കുന്ന ഞാൻ—

അപ്പോൾത്തന്നെ ഞാനവൾക്കു എന്റെ രോഷങ്ങൾ മുഴുവനെഴുതിയറിയിച്ചു. പിന്നീടു ഏറെ ദിവസങ്ങൾക്കു ശേഷം—ഇന്നാണവൾ വന്നതു്.

ഏറെ നേരം ഞങ്ങൾക്കതുകൊണ്ടുതന്നെയാവണം—ഒന്നും സംസാരിക്കാൻ കഴിഞ്ഞില്ല. എവിടെ തുടങ്ങണം?

''ഇന്ദു...എന്താ ഒന്നും മിണ്ടാത്തെ...''

''ഞാനുമതുതന്നെ ചോദിക്കാനിരിക്ക്യാ...''

അവളുടെ മൂടിക്കെട്ടിയ മുഖം തെളിഞ്ഞു. അവൾ ഇനി തുരുതുരെ സംസാരിച്ചു തുടങ്ങും. ഒരു പക്ഷേ മിക്കപ്പോഴും അവൾ പറയുന്നതൊക്കെ ഞാൻ കേട്ടിരിക്കാറാണു പതിവു്. വിഷയ ദാരിദ്ര്യമനുഭവപ്പെടുമ്പോൾ ഞങ്ങൾ അന്യോന്യം നോക്കിയിരിക്കും. അവൾക്കാണെങ്കിൽ ഏറെ നേരം അങ്ങനെ നോക്കിയിരിക്കാൻ പററില്ല. അവളപ്പോൾ വെറുതെ — ഒന്നുകിൽ സാരിവലിച്ചു നേരെയാക്കും—അതുമല്ലെങ്കിൽ സാരിയുടെ ഞൊറിവുകളിൽ തെരുപ്പിടിക്കും. പലപ്പോഴും അത്തരം സന്ദർഭങ്ങളിൽ എനിക്കുതോന്നും അവളെയൊന്നു ക്ഷോഭിപ്പിക്കണമെന്നു്. അവൾ ക്ഷോഭിക്കുമ്പോൾ മുഖമാകെ തുടുക്കും. മിഴിത്തുമ്പുകൾ കലങ്ങും.

''ഇന്ദു നിന്റെ അച്ഛൻ...'' ഞാൻ തുടങ്ങിയതാണു്. (അവളുടെ അച്ഛനെപ്പററി പറഞ്ഞാലാണവൾക്കുടനെ ദേഷ്യം വരിക) അതിനു മുൻപേ അവൾ പറഞ്ഞു:

''രാഹുൽ...വേണ്ടാട്ടോ...ഞാൻ പോവും.''

''എന്നാ എന്തെങ്കിലും പറയൂ ഇന്ദൂ–'' ഞാൻ പറഞ്ഞു.

''നിങ്ങൾക്കൊന്നും പറയാനില്ലാ?''

''ഉം—എനിക്കു് കേൾക്കാനാ ഇഷ്ടം.''

''പറയുന്നു് പറഞ്ഞാ ഞാനെന്തു പറയാനാ. ങ്ഹാ...പിന്നെ ഇന്നലെ എന്റെ അനിയത്തി എന്നെ എത്രയാ തല്ലീന്നോ?''

''എന്തിനു്?''

''അവൾക്കു് ദേഷ്യം വന്നിട്ടു്. ദേഷ്യം വന്നാൽ അവളാരെയാ തല്ലാന്നറിയോ? ഒന്നിനു് നാലടി. എന്റെ കവിളു കണ്ടോ രാഹുൽ. ഏറെ അടി കിട്ട്യപ്പോ ഞാൻ ചോദിച്ചു—മോളൂ—നിനക്കു് ഞാനല്ലാതെ വേറാരാ...ഉള്ളതു്—അതൊരടവാണു്. എന്നാലവൾ തല്ലു നിർത്തുംന്നു് എനിക്കറിയാം.''

''പിന്നെ...?''

''പിന്നെ...കുന്തം...''

''ദേഷ്യം പിടിക്കാതെന്റെ മോളേ...''

''ങ്ഹ രാഹുൽ...ഞാനിന്നു് വരുമ്പോ...വണ്ടീൽ നിന്നു് ഒരുത്തൻ എന്റെ കാലേൽ ചവിട്ടി. എത്രയാ ചവിട്ട്യേന്നോ...യ്യോ...എനിക്കു് വേദനിച്ചിട്ടു്. ഒന്നു...ഞാൻ കൊടുത്തേനേ...''

''പിന്നെന്തേ ചെയ്തില്ല:''

''വേണ്ടാന്നു് വച്ചിട്ടാ?''

''നൊ:..നീ അതാസ്വദിക്കുകയായിരുന്നു.''

''രാഹുൽ...ഞാൻപോവും കേട്ടോ...''

''ഇന്ദൂ...സത്യം പറയുമ്പോ—നിനക്കെന്തിനാ ദേഷ്യം പിടിക്കുന്നതു്.''

അവൾ മുഖം രണ്ടു കൈകളിലുറപ്പിച്ചു മുഖം വീർപ്പിച്ചിരുന്നു. മനസ്സിന്നടിയിലെവിടെയോ എന്റെ വാക്കുകൾ അവളെ നൊമ്പരപ്പെടുത്തിയെന്നെനിക്കറിയാമായിരുന്നു. ഒരുപക്ഷേ, എനിക്കെതിരെ എന്തായുധം പ്രയോഗിക്കാമെന്നോർക്കുകയാവും അവൾ. അതെ ഞാൻ പ്രതീക്ഷിച്ചപോലെ—തെല്ലിട കഴിഞ്ഞപ്പോൾ അവൾ പറഞ്ഞു:

''രാഹുൽ ഞാനൊന്നു പറയട്ടെ?''

''ഉം...''

''എന്റെ ക്ലാസ്സിൽ ഒരു ശശിയുണ്ടു്. ഇന്നലെ അവനെന്നോടു പൊട്ടുതൊടാൻ പറഞ്ഞു. മിനിഞ്ഞാന്നു് നീലസാരിയണിയാൻ പറഞ്ഞു. പിന്നെ ഇന്നു്...''

അവൾ പറഞ്ഞതു് ഞാൻ തീരെ ശ്രദ്ധിച്ചില്ല.

''രാഹുൽ...അവനെ കാണാനെന്തു ഭംഗ്യാന്നറിയോ?''



ഞാനപ്പോഴും ഒന്നും മിണ്ടിയില്ല. അപ്പോഴവൾ പിണക്കം നടിച്ചിരുന്നു. ഞാനൊരു സിഗരററിനു് തീ കൊളുത്തി, വലയങ്ങളായി പുക പുറത്തേക്കു വിട്ടുകൊണ്ടിരുന്നു.

''പോകാമായിരുന്നില്ലേ—ആ തെണ്ടീടെക്കൂടെ...'' എന്റെ മനസ്സു് അങ്ങനെ ചോദിക്കാനപ്പോഴൊക്കെ ആയിരം തവണ മന്ത്രിച്ചതാണു്. പക്ഷേ, ഞാനൊന്നും പറഞ്ഞില്ല. മനസ്സിനെ ഞെരിക്കുന്ന എല്ലാ വേളകളിലും—രോഷമൊതുക്കാൻ, വേദനയൊതുക്കാൻ...നിസ്സംഗതനടിച്ചു് ഞാനൊരു സിഗരററിനു് തീ കൊളുത്തുകമാത്രം ചെയ്യുന്നു.

ഞാൻ മൗനിയായിരിക്കവേ അവൾ പറഞ്ഞു:

''രാഹുൽ—ദിവസോം—എനിക്കിപ്പോൾ കിസ്സ് കിട്ടുന്നു.''

അതെ ഇപ്പോൾ ശരിക്കും ഞാൻ വിളറിപ്പോയിരുന്നു. ലോകത്തിലെ ഒരു പെൺകുട്ടിയിൽനിന്നും ഒരുപക്ഷേ ഒരു യുവാവും കേൾക്കാനിഷ്ടപ്പെടാത്തതു്—സ്നേഹിക്കുന്ന പെൺകുട്ടിയിൽനിന്നു തന്നെ കേൾക്കേണ്ടിവരിക. ഒരുപക്ഷേ, എന്നെ ദേഷ്യംപിടിപ്പിക്കാൻ പറഞ്ഞതാവും. ഒന്നും പ്രകടിപ്പിക്കരുതെന്നു് ഞാനാഗ്രഹിച്ചതാണെങ്കിലും ഞാനാകെ വിളറിപ്പോയിരുന്നു. അപ്പോഴവൾ കൈകൾ രണ്ടും കൂട്ടിയിടിച്ചു് ഉറക്കെ ചിരിച്ചു.

''ഇന്ദൂ–പതുക്കെ ചിരിക്കു്–എന്റെ കുട്ടികൾ.''

''രാഹുലിന്റെ കുട്ടികൾക്കറിയില്ലേ-രാഹുലിനെ ഞാൻ ദിവസോം ഇങ്ങനെ കാണാൻ വന്നിട്ടു്.''

''നോ...''

''വാട്ടു് നോൺസെൻസ് രാഹുൽ—കുട്ടികൾ അറീല്ലെന്നോ? അതോ രാഹുലിനു് ഏതെങ്കിലും കുട്ടികളോടു്...''

''ബ്ലഡി...സ്റ്റോപ്പ്...ഇററ്.'' എനിക്കപ്പോൾ വല്ലാതെ ദേഷ്യം പിടിച്ചിരുന്നു. ചിലപ്പോഴൊക്കെ അവൾ ഇങ്ങനെയാണു്. സിഗരററുപാസ്സുററുകൾ നുറുക്കിയെറിയുക, കാണുന്നതൊക്കെ വലിച്ചെറിയുക. ഒരിക്കൽ സിഗരററു പാസ്സുററു് അവൾ നുറുക്കിയെറിയാൻ തുനിഞ്ഞപ്പോൾ ഞാനവളുടെ കൈ കടന്നു പിടിച്ചു. അവൾ എന്നിട്ടും വല്ലാത്ത വാശിയോടെ അതു നുറുക്കിക്കളഞ്ഞു. അവൾ എന്നെത്തന്നെ നോക്കിക്കൊണ്ടു പറഞ്ഞു:

''രാഹുൽ...ചിലപ്പോഴവൻ കിസ്സ് ചെയ്താൽ ശരിയാവില്ല. അപ്പോൾ ഞാൻ പറയും—ശരിയായില്ല കുട്ടാ—കെട്ടിപ്പിടിച്ചു കിസ്സ്ചെയ്യ്—എന്നു്.''

''ഇന്ദൂ പ്ലീസ് സ്റ്റോപ്പ്.''

അവൾ വീണ്ടും ചിരിച്ചു. അവളുടെ ചിരി അപ്പോൾ എന്നെ വെറുപ്പിന്റെ ഉന്മത്തമായ ഒരവസ്ഥയിലേക്കെത്തിക്കുകയായിരുന്നു. എന്റെ ദേഷ്യം കണ്ടാവാം അവൾ പറഞ്ഞു:

''രാഹുൽ...യു ആർ സോ സെന്റിമെൻറൽ...കുട്ടൻ രണ്ടു വയസ്സുകാരൻ പയ്യനാ...''

''ങ്ഹാ...മതി—അല്ലേലും—നീയെന്തുചെയ്താലെനിക്കെന്താ? നീയെന്റെ യാരാ...? ഞാൻ നിന്റെയാരാ...?''

''ഞാനാരുമല്ല, രാഹുലിന്റെ ആരുമല്ല.'' അപ്പോഴവളുടെ ശബ്ദത്തിനു് ആർദ്രതയുടെ നനവുണ്ടായിരുന്നു, നൊമ്പരത്തിന്റെ ഛായയുണ്ടായിരുന്നു.

''നോ...നോ...''

''രാഹുലിനെന്നോടു സ്നേഹമില്ല.''

"My love is like to ice."

''But–രാഹുൽ–my love is like red, red rose.''

ആരുടെയോ കടമെടുത്ത വാക്കുകൾക്കു്—അവളും കടമെടുത്തുതന്നെ—തിരിച്ചടിച്ചു; എഴുന്നേററു. അവൾ പോവാനൊരുങ്ങി. അവൾ എന്നെയൊന്നു നോക്കി സാരി നേരെയാക്കി നടക്കാൻ തുടങ്ങി. എനിക്കപ്പോൾ എവിടെയോ വല്ലാത്ത വേദന അനുഭവപ്പെട്ടു.

''ഇന്ദൂ—പ്ലീസ് ഇരിക്കൂ...''

''നോ—ഞാൻ പോവാ—''

''എന്നാ നാളെ വരോ...?''

''നൊ...''



SINDU



''മററന്നാം...''
''നൊ...''
''നാലാന്നാം''
''നൊ...''

''എന്നാ...നാലാന്നാളിൻെറ പിറേറന്നാം.''

''നൊ.''

''എന്നാ—പോട്ടേ്ടാ...ഇനിവരണ്ട'' ഞാൻ രോഷത്തോടെ പറഞ്ഞു, അവൾ ഒരിളംചിരിയോടെ എന്നെ നോക്കി അവിടെത്തന്നെയിരുന്നു.

''എൻെറ പെണ്ണേ...നിൻെറ അപ്പൂപ്പനും അവിടെയിരിക്കും''—എന്ന് എനിക്കു മനസ്സിൽ തോന്നിയതാണ്. പക്ഷേ പറഞ്ഞില്ല. പറഞ്ഞാൽ നിശ്ചയമായും അവൾ പൊട്ടുളയുമായിരുന്നു.

അവൾ പോകാൻ എഴുന്നേററു നടന്നപ്പോഴാണെന്നു തോന്നുന്നു എസ് ഐ. യെ കണ്ടത്. ഞങ്ങളുടെ കെട്ടിടത്തിൻെറ നേരെ എതിർവശത്തായിരുന്നു എസ്. ഐ. യുടെ വീട്. കറുത്തുതടിച്ച അയാൾ വരാന്തയിൽ നില്ക്കുന്നുണ്ടായിരുന്നു. തടിച്ചമീശ തടവിക്കൊണ്ട് അയാൾ ഇങ്ങോട്ടു നോക്കുകയായിരുന്നു.

''നോക്കൂ. രാഹുൽ എസ്. ഐ.''

എസ്. ഐ. യെ ചൂണ്ടി അവൾ പറഞ്ഞു.

''ഒരെ...പോടീ... ഇതൊക്കെ നമ്മുടെ സിവിൽ റൈററ്സിൽപ്പെട്ടതാ. നിനക്കങ്ങോരെ പേടിയാണോ?''

''ഏയ്...എസ്. ഐ. എന്താ എൻെറ അമ്മാവനാ?''

''പിന്നെ?''

''ഞാൻ വെറുതെ പറഞ്ഞതാ രാഹുൽ.''

അവൾ എന്തോ ആലോചിക്കുകയായിരുന്നു. ഞാനപ്പോൾ അവളെ ആകെ നിരീക്ഷിക്കുകയായിരുന്നു. അവളുടെ കഴുത്തിൽ തൂങ്ങിയാടുന്ന ലോക്കററിൽ എൻെറ ശ്രദ്ധപതിഞ്ഞു. ജോർജ് വാഷിംഗ്ടണിൻെറ ചിത്രം.

''ഇന്ദു...'' ഞാൻ വിളിച്ചു. അവൾ ഏതോ ചിന്തയിൽനിന്ന് ഞെട്ടിയുണർന്നിട്ടെന്നപോലെ എൻെറ മുഖത്തേക്കു നോക്കി—

''ഇതെന്തിനാ ജോർജ് വാഷിംഗ്ടൺ-ൻെറ തല ലോക്കററിൽ തൂക്കിയിട്ടിരിക്കുന്നത്.''

''എൻെറ അച്ഛൻെറ പാവന സ്മരണയ്ക്ക്...അച്ഛന് കമ്പമായിരുന്നു ജോർജ് വാഷിംഗ്ടണിനും. കമ്പമായിരുന്നു...പിന്നെ രാഹുലിനും രണ്ടുവർഷം കൊണ്ട് മുഴുകമ്പമായിരിക്കും ഇല്ലേ...?''

ഞാൻ അറിയാതെ എൻെറ തലയിലൂടെ വിരലോടിച്ചുപോയി. അവളാകട്ടെ ഏതോ ചിന്തയിൽ തലകുത്തി വീണുപോയിരുന്നു. എന്താണവൾ ആലോചിക്കുന്നത്? ഏതു സ്വപ്നം? ഏതു സ്വപ്നത്തെയാണവൾ താലോലിക്കുന്നത്?

പൊടുന്നനവെ ആകെ മാറി സഗൗരവം അവൾ മൊഴിഞ്ഞു:

''രാഹുൽ...ഞാനാലോചിക്യാ—നമുക്ക എക്സിമോകളെപ്പോലെ ഒരു വീടു വേണം. എത്ര ദിവസായി ഞാനാലോചിക്കുന്നതെന്നോ? എന്നാ നമ്മെയാരും കാണില്ല. അതിനുള്ളിൽ നമ്മൾ രണ്ടുപേർ മാത്രം—ഇന്നലെ രാത്രി മുഴുവൻ ഞാനതാ ആലോചിച്ചത്.''

''വേണ്ട ഇന്ദു. എനിക്ക് മഞ്ഞിൻതുള്ളികൾ കാണണം. പ്രഭാതങ്ങൾ കാണണം. കിളികളുടെ പാട്ടുകൾ കേൾക്കണം. ഇലകളുടെ മരണവും പുൽക്കൊടിത്തുമ്പുകളും കാണണം. ആകാശവും നക്ഷത്രങ്ങളും കാണണം. പ്രപഞ്ചത്തിലെ ഓരോകണ്ണീർത്തുള്ളികളും എൻേറതാവണം.''

''അപ്പോൾ രാഹുലിന് ഞാനാരെപ്പോലെയാ?''

''എൻെറ ഇന്ദു-എനിക്കൊരു മഞ്ഞിൻതുള്ളി, ഒരു പ്രഭാതം-ഒരു പുൽക്കൊടിത്തുമ്പ്-ഒരു ശലഭം-ഒരു കിളി.''

അവളുടെ മുഖമാകെ കറുത്തു. ഇല്ല. ഞാൻ പറഞ്ഞതിൻെറ അർത്ഥമോ ആഴമോ ഉൾക്കൊള്ളാനവൾക്ക് കഴിഞ്ഞിട്ടില്ല. അവൾക്കു മനസ്സിലായിരുന്നെങ്കിൽ അവൾ പരിഭവിക്കില്ലായിരുന്നു.

അവളുടെ വിരലുകളിൽ പതുക്കെ തൊട്ടുകൊണ്ട് ഞാൻ പറഞ്ഞു:

''ഇന്ദു—Love that never hold can be for the gentle wind close move silently, invisibly.''

''വേണ്ട...എനിക്കു കേൾക്കേണ്ട... സ്നേഹത്തെക്കുറിച്ചൊരുപാടു ഗീതങ്ങൾ എനിക്കുമറിയാം. ബേൺസും ബ്ലേക്കുമൊക്കെ എനിക്കുമറിയാം—'' അവൾ മുഖം വെട്ടിച്ചുകൊണ്ടു പറഞ്ഞു. ഇനി ഞാനെന്തു പറഞ്ഞാണിവളെ സമാധാനിപ്പിക്കുക? തെല്ലിട—അടക്കിപ്പിടിച്ച നൊമ്പരത്തോടെ അവൾ പറഞ്ഞു.



''രാഹുൽ എനിക്കു വേണ്ടത് സ്നേഹമാണ്...സ്നേഹം ഇരുട്ടാണ്—സ്നേഹം സ്വാർത്ഥമാണ്—അതുകൊണ്ടാണ ഞാൻ പറഞ്ഞത്, രാഹുൽ നമുക്കു എസ്കിമോകളെപ്പോലൊരു വീടുവേണമെന്ന്.''

''ഇന്ദു നമ്മുടെ വീട്ടിൽ നമുക്കന്യോന്യം കാണാനെങ്കിലും വെളിച്ചംവേണ്ടേ?''

''വേണം.'' അവൾ പറഞ്ഞുകൊണ്ടു തന്നെ വാനിററി ബാഗു തുറന്നു. ഒരു തീപ്പെട്ടിക്കൂടു കൈയിലെടുത്തു. അവളെന്താണ് ചെയ്യുന്നതെന്ന് ഞാൻ സസൂക്ഷ്മം നോക്കിയിരിക്കയായിരുന്നു. തീപ്പെട്ടിക്കൂട്ടിനുമീതെ'' ''മുറിവ്'' എന്നെഴുതിവച്ചിരുന്നു. ഞാനൊന്നും മനസ്സിലാവാതെയിരിക്കുമ്പോൾ അവൾ തീപ്പെട്ടിക്കൂട് എനിക്കുനേരെ നീട്ടിക്കൊണ്ടു പറഞ്ഞു:

''ഇതാ നമ്മുടെ നക്ഷത്രങ്ങൾ.''

''കാണട്ടെ.''

''ങുഹും—രാത്രി ഉറങ്ങാതിരുന്നു പിടിച്ചതാ?''

''ഇന്ദു എന്താണിത്.''

അവൾ ഞാൻ പറഞ്ഞത് ശ്രദ്ധിക്കാതെ തീപ്പെട്ടി ചെവിയോടു ചേർത്തു വച്ചു. അവളുടെ മുഖം കലുഷമാവുന്നതെനിക്കു കാണാമായിരുന്നു. അവൾ ധൃതിയിൽ തീപ്പെട്ടിക്കൂടു തുറന്ന് മേശമേൽ മുട്ടി—

—കുറേ മിന്നാമിനുങ്ങുകൾ. എല്ലാം ചത്തിരിക്കുന്നു. കണ്ണീരോടെ അവൾ അവയെ നോക്കി പിറുപിറുത്തുകൊണ്ടിരുന്നു.

''രാത്രി എന്തുമാത്രം വെളിച്ചമായിരുന്നു അവയൊത്തുക്കിവച്ചിരുന്നത്—നോക്കൂ...രാഹുൽ നോക്കൂ—എല്ലാം എന്നെ പററിച്ചുകളഞ്ഞു.''

''ഡോൺട് ബി സില്ലി...ഇന്ദു.'' ഞാൻ പറഞ്ഞു.

അവൾ എൻെറ നെഞ്ചിൽ തല ചേർത്തുവച്ചു വിതുമ്പിക്കൊണ്ടിരുന്നു. ജാലകത്തിലൂടെയും, വാതിലിലൂടെയും ധാരാളം കണ്ണുകൾ അപ്പോഴകത്തേക്കു വീഴുന്നത് ഞാൻ നിസ്സഹായനായി കണ്ടുകൊണ്ടു നിന്നു.



# പുള്ളിപ്പുലികൾ വെള്ളിനക്ഷത്രങ്ങൾ



## ജോർജ്ജ് ഓണക്കൂർ

പുള്ളിപ്പുലികൾ പതുങ്ങിനടക്കുന്ന കൊടുംകാട്ടിൽ നക്ഷത്രനിരീക്ഷണം നടത്താൻ നിയോഗിക്കപ്പെട്ട ഏതാനും മനുഷ്യജീവികൾ. അവരുടെ ദുരന്തഗാഥയിലൂടെ മനുഷ്യാവസ്ഥയുടെ ഭീകരപരിണാമത്തെക്കുറിച്ച് സമഗ്രബോധം സൃഷ്ടിക്കുകയാണ് സി. രാധാകൃഷ്ണൻ. നക്ഷത്രങ്ങളുടെ പ്രകാശം തേടിയെത്തിയ ആ ചെറുപ്പക്കാർ ഒരു കൂട്ടമാണ്. പക്ഷേ, ആനന്ദിന്റെ നോവലിലെ ആൾക്കൂട്ടംപോലെ അസ്തിത്വമില്ലാതെ അലയുകയല്ല. അവർക്ക് മുഖമുണ്ട്. മനസ്സിൽ പ്രതീക്ഷയുണ്ട്. കാട്ടിലെത്തുമ്പോൾ തങ്ങൾ പുറംതള്ളപ്പെട്ടിരിക്കുന്നുവെന്ന തോന്നലില്ല. പുതിയ ഒരു ലോകം കണ്ടെത്താമെന്നും ഗവേഷണത്തിലൂടെ അറിവുകൾ വളർത്തിയെടുക്കാമെന്നും അവർ മോഹിക്കുന്നു. അത് ഒരു വ്യാമോഹമായിരുന്നെന്നു തിരിച്ചറിയുമ്പോഴേക്ക് അവർക്ക് ജീവിതം നഷ്ടപ്പെട്ടുകഴിഞ്ഞു. കാല്പനിക ദുരന്തത്തിലേക്കാണ് അവർ സ്വയമറിയാതെ നയിക്കപ്പെട്ടത്.

അപ്പു ജനിച്ചത് ഒരു നാട്ടിൻപുറത്താണ്. വയൽപ്പൂക്കളുടെ സൗന്ദര്യംപോലെ അയാളുടെ പ്രതീക്ഷകൾ അനുക്ഷണം വിടരുകയും കൊഴിയുകയും ചെയ്തു. ഉന്നത നിലയിൽ പഠിച്ചിറങ്ങിയിട്ടും ഉപജീവനമാർഗ്ഗം ലഭ്യമാകാതെ കുഴങ്ങിയ അയാൾ അസ്വസ്ഥമായ യുവത്വത്തിന്റെ പ്രതീകമാണ്. ഒടുവിൽ യാദൃച്ഛികമായി ഒരു വരം ലഭിച്ചു. അമ്മയുടെ പ്രാർത്ഥനയാകാം. അമ്മമ്മയുടെ അനുഗ്രഹമാകാം. അനിയത്തിക്കു പിറക്കാനിരിക്കുന്ന കുട്ടിയുടെ ഭാഗ്യവുമായിക്കൂടെന്നില്ല. എന്തായാലും കൈയിലെത്തിയ മഞ്ഞക്കടലാസ് ആഹ്ളാദത്തിന്റെ അലകൾ ഉയർത്തി. ആ മനോഹരനിമിഷത്തിലും അമ്മയുടെ കണ്ണുകൾ നനഞ്ഞു. വേർപാടിന്റെ ദുഃഖം, ഒരു കാട്ടുമുക്കിലേക്കാണ് യാത്ര. അച്ഛനും കൂടെ പുറപ്പെട്ടു. തീവണ്ടിയിലെ നീണ്ടയാത്രയ്ക്കുശേഷം എത്തിപ്പെട്ടതോ?

''ബസ് ഞരങ്ങിമൂളി ഹെയർപ്പിൻ വളവുകൾ അരിച്ചുകയറുമ്പോൾ യാത്രയ്ക്ക് അവസാനമില്ലെന്നുതോന്നി. വായുമർദ്ദവ്യത്യാസംമൂലം ചെവികൾ കൊട്ടിയടച്ചു. ചെങ്കുത്തായ മലയോരങ്ങൾ വെട്ടിയിറക്കി ഉണ്ടാക്കിയ നിരത്ത് അററമില്ലാതെ വളഞ്ഞുപുളഞ്ഞു നീണ്ടു. ഒരു വശത്ത് വന്മലയുടെ മുറിഞ്ഞമുഖത്ത് ശുദ്ധജലം കിനിയുന്ന കരിമ്പാറമതിൽ. മറുവശത്ത് ചെങ്കുത്തായ താഴ്‌വാരത്തിൽ ചക്രവാളംവരെ കാടിന്റെ പച്ച. പോകപ്പോകെ തണുപ്പിന്റെ സൂചിമുനകൾ കുത്തുമൂർത്തുവന്നു.''

അച്ഛൻ തിരക്കി:

—''അപ്പുഴേയ്, താൻ ഇവടെ നിക്ക്ണോ? അതോ, എന്റെകൂടെ തിരികെപ്പോര്ണോ?'' [പുറം 64]

അപ്പുവിന് തിരികെപ്പോവുക സാദ്ധ്യമല്ല. അത് അപ്പുവിന്റെ മാത്രം സ്ഥിതിയല്ല. ഏതോ മുജ്ജന്മ നിയോഗത്താലെന്നപോലെ പുള്ളിപ്പുലികൾ നിറഞ്ഞ ആ കാട്ടിൽ എത്തിപ്പെട്ടവരുടെ മുഴുവൻ വിധിയാണ്. ഭ്രാന്തിലോ ആത്മഹത്യയിലോ അവസാനിക്കുന്ന ജീവിതം. ആ വനാന്തരത്തിന്റെ ദുരൂഹതയ്ക്കുള്ളിൽ മനുഷ്യൻ മരവിച്ചുനില്ക്കുന്നു. ആരും അന്യോന്യം തിരിച്ചറിയുന്നില്ല. പകയും ഭയവും ഭരണം നടത്തുന്നു.

നക്ഷത്രനിരീക്ഷണ കേന്ദ്രത്തിലെ ലൈബ്രേറിയൻ വേണു, പാൽക്കാരൻ ഗോപിയുടെ ഭാര്യയെ സ്വന്തമാക്കി. ഭാര്യയേയും പുതിയ ഭർത്താവിനേയും ഗോപിതന്നെ കൊന്നു പകതീർത്തു. സ്വാതന്ത്ര്യവും മനുഷ്യജീവിതവും തമ്മിൽ പൊരുത്തപ്പെടുന്നില്ലെന്ന അറിവാണ് മൂർത്തിയെ ആത്മഹത്യയിൽ എത്തിച്ചത്. മുറിക്കുള്ളിൽ സദാ നഗ്നനായി കഴിഞ്ഞുപോന്ന അയാൾ അനായാസമായി ജീവിതത്തിന്റെ ഉടുപ്പ് അഴിച്ചുമാററി. പുലിയോട് ഏററുമുട്ടി മൃത്യുവരിക്കുന്നു വെങ്കിട്ടരാമൻ. സീനിയർ ഒബ്സർവർ സുപ്പു ഒരു തമാശ കാട്ടി. സുബ്രഹ്മണിയുടെ തീസിസിന് നോബൽസമ്മാനം ലഭിച്ചുവെന്ന് കള്ള ടെലഗ്രാമയച്ചു. പാവം സുബ്രഹ്മണി. ജിയോ ഫിസിക്സിൽ അതോറിററിയായ ആ ശാസ്ത്രജ്ഞന്റെ തല തിരിഞ്ഞു. വട്ടിളകി. കുററം ഏററുപറഞ്ഞ സുപ്പുവിനെ സുബ്രഹ്മണിയുടെ ഭാര്യ ശപിച്ചു. അതു താങ്ങാനാവാതെ സുപ്പുവും അഭയം കണ്ടെത്തിയത് ആത്മഹത്യയിലാണ്. തണുപ്പിൽനിന്നു രക്ഷ നേടാൻ അല്പം മദ്യമുപയോഗിക്കുക ശീലമാക്കി പുനീത. സഹഗവേഷകനും അസിസ്റ്റന്റ് ഡയറക്ടർ ഭൃഗുവിന്റെ ബന്ധുവുമായ ഖാണ്ഡേക്കർ ഒററുകൊടുത്തു. ഗവേഷണഫെലോഷിപ്പ് ഉപേക്ഷിച്ച് പുനിത പലായനം ചെയ്യേണ്ടിവന്നു. നിരീക്ഷണാലയത്തിലെ എ.ഡി., ഭൃഗു ചൂഷണോത്സുകമായ അധികാരിവർഗ്ഗത്തിന്റെ പ്രതീകമാണ്. സമർത്ഥരായ ഗവേഷകരുടെ നിഗമനങ്ങൾ സ്വന്തം പേരിൽ പ്രസിദ്ധംചെയ്ത് അയാൾ പണവും പ്രശസ്തിയും നേടുന്നു. ആ ആൾപ്പുലിയുടെ കൂർത്ത നഖങ്ങൾക്കിടയിൽ രക്തമൊഴുക്കി പിടയുന്ന മനുഷ്യരുടെ നിര. അവർക്ക് പ്രതിഷേധിക്കണമെന്നുണ്ട്. പക്ഷേ അത് ആത്മഹത്യയ്ക്കുസമമാണ്.

അത്തരമൊരു നിസ്സഹായതയ്ക്കിടയിലും പൊരുതാൻ ശ്രമിക്കുന്നു അപ്പു. ആ കഥാപാത്രത്തെ കേന്ദ്രമാക്കിയാണ് നോവലിന്റെ ഇതിവൃത്ത സംവിധാനം. തന്റെ ഗവേഷണഫലംകൊണ്ട് മുതലെടുക്കാനൊരുങ്ങിയ ഭൃഗുവിനെ അയാൾ നേരിട്ടു. സ്ഥലം മാററവും താക്കീതു മുണ്ടായി. ലൈബ്രറിയിൽ നിന്നു പുസ്തകമെടുക്കാനുള്ള അവകാശം പോലും നിഷേധിക്കപ്പെട്ടു. അപ്പുവിനെ സഹായിക്കാൻ സ്റ്റെനോഗ്രാഫറായ സിസിൽതൊട്ട് നിരീക്ഷണകേന്ദ്രത്തിന്റെ ഡയറക്ടർ വരെ സന്നദ്ധരായി. പക്ഷേ, ഒടുവിൽ അയാൾക്കും ഒരു സ്ഥലംമാററം ആവശ്യമായിത്തീർന്നു. പുള്ളിപ്പുലികളുടെ ലോകത്തുനിന്ന് ഒരു പിന്മാററം.

മദ്രാസിൽവച്ചുനടന്ന ഇന്റർവ്യൂ സമയത്താണ് അപ്പു ആദ്യമായി മായയെ കണ്ടുമുട്ടിയത്. ആറുപേരടങ്ങുന്ന സംഘത്തിൽ മറെറാരു പെൺകുട്ടി കൂടിയേ ഉണ്ടായിരുന്നുള്ളൂ; സരസ്വതി. അവൾ അച്ഛന്റെ നിഴൽപററി നിന്നപ്പോൾ മായ പുരുഷസംഘത്തെ നേരിട്ടു.

മായാ സർക്കാർ എന്ന പേരുകേട്ടപ്പോൾ കേശവൻ മുറുമുറുത്തു:

''ഇതേതാണ്ട കൂടിയ സൈസാണല്ലോ തേവരേ! കേന്ദ്ര സർക്കാരിനെക്കാൾ വലിയ ചെങ്കീരി!'' [പുറം 21]

ആ ചെങ്കീരി ഒടുവിൽ ഒരു ദിവസം യാതൊരു ഔപചാരികതയും കൂടാതെ അപ്പുവിന്റെ കിടക്കറയിലേക്ക് കടന്നുചെന്നു; തണുത്തുറയുന്ന ദിനരാത്രങ്ങളിൽ പുരുഷസഹജമായ വികാരങ്ങൾ അപ്പു എങ്ങനെ അമർത്തിവയ്ക്കുന്നുവെന്ന അന്വേഷണവുമായി. സ്റ്റെഫ്ററി വാൽവിന്റെ പ്രവർത്തനത്തെക്കുറിച്ചു പറഞ്ഞ് അപ്പു ചാരിത്ര്യശുദ്ധി തെളിയിച്ചു. കുത്തും കോമയുമില്ലാതെ മായ ചോദ്യങ്ങൾ തുടർന്നുകൊണ്ടിരുന്നു. അവളുടെ തുറന്ന പ്രകൃതം പ്രകടിപ്പിക്കാനാവാം നോവലിസ്റ്റിന്റെ യത്നം. വായനക്കാരുടെ നെററി ചുളിയുന്നത് കടുത്ത സദാചാരബോധംകൊണ്ടു മാത്രമല്ല. സെക്സിന്റെ പ്രതിപാദനം നിഷിദ്ധമാണെന്ന വിചാരത്താലുമല്ല. ഔചിത്യഭംഗമാണ് യഥാർത്ഥകാരണം. നോവലിന്റെ കാല്പനിക സ്വഭാവത്തിനും ഭംഗിക്കും നിരക്കാത്ത വിവരണങ്ങൾ ഞെട്ടലല്ല, ഒരുതരം അറപ്പാണ് അതു സൃഷ്ടിക്കുന്നത്.

ഏകാന്തതയുടെ ദുസ്സഹത ഒഴിവാക്കാൻ താൻ ഗർഭം ധരിക്കാനാഗ്രഹിക്കുന്നുവെന്ന് മായ അപ്പുവിനെ അറിയിക്കുന്നു. പക്ഷേ ആ ആഗ്രഹം നിറവേററുക സാദ്ധ്യമല്ല. അതിന്റെ കാരണവും മായയ്ക്ക് അറിയാം. അവൾ ഒരു ഹോമോ ആണ്. ഒരാൺകുട്ടിയുടെകൂടെ കിടന്നുറങ്ങുന്ന കാര്യം ചിന്തിച്ചാലുടനെ അവൾക്കു ഭ്രാന്തു പിടിക്കുമത്രേ. മായയെ ആരെങ്കിലും ബലാത്സംഗം ചെയ്യേണ്ടിവരുമല്ലോ എന്നായി അപ്പുവിനു സംശയം. മായയും അത് അംഗീകരിക്കുന്നു. എങ്കിലും അവിടെയുമുണ്ട് ഒരു പ്രതിസന്ധി. മായയുടെ വാക്കുകളിൽ:

''—എനിക്ക് അടിസ്ഥാനപരമായി സ്വീകാര്യനായ ഒരാളായിരിക്കണം അതു ചെയ്യുന്നത്. അങ്ങനെയൊരാൾ ബലം പ്രയോഗിച്ച് ക്രൂരമായി പ്രവർത്തിക്കുകയും വേണ്ടേ? ഒരു കാട്ടാളൻ അടിസ്ഥാനപരമായി എനിക്കെങ്ങനെ സ്വീകാര്യനാവും. ഇല്ല. നടപ്പില്ല.'' [പുറം 180.]

നിരങ്കുശമായ സ്വാതന്ത്ര്യവാഞ്ഛ മായയെ വഞ്ചിച്ചു. ആർക്കും രക്ഷപ്പെടാനാവില്ലെന്ന വിധിയുടെ സാമാന്യനിയമം അവളെ വരിഞ്ഞുമുറുക്കി. ഒരു പുരുഷപ്പുലി അവളുടെ മാംസത്തിൽ നഖങ്ങൾ താഴ്ത്തി. കാലാവസ്ഥാവിഭാഗത്തിൽ ജോലിചെയ്യുന്ന പാണ്ഡ്യൻ എന്നു പേരുള്ള മദ്ധ്യവയസ്കനായ ഗുഹ്യരോഗി—

പാണ്ഡ്യന്റെ താമസസ്ഥലത്തിനു അരികെ നിന്ന് ഏതാനും ചിത്രങ്ങൾ എടുക്കുകയായിരുന്നു മായ. അയാളുടെ ക്ഷണം സ്വീകരിച്ച് മായ വെറുതെ അകത്തു ചെന്നു. അവളുടെ മുടിയിൽ അല്പം തനിക്കു തരാമോ എന്ന് അയാൾ കുട്ടിയെപ്പോലെ കെഞ്ചി. പാണ്ഡ്യന്റെ തകരപ്പെട്ടിയിൽ വിറകുകാരിപ്പെണ്ണുങ്ങളുടെ മുറിച്ചെടുത്ത മുടിയും, പറിച്ചെടുത്ത ലോലാക്കുകളും, മൂക്കുകുത്തിയുമുണ്ടത്രേ. മായയ്ക്കു തടയാൻ കഴിയുംമുമ്പ് അയാൾ അവളുടെ മുടി സ്വന്തമാക്കി. പിന്നെ ഇര കണ്ട പുലിയെപ്പോലെ ഒരു ചാടി വീഴലും.

വേദനിക്കുന്ന മനസ്സോടെ അപ്പു മായയെ ശാസിച്ചു. ചികിത്സാവിധികൾ സ്വീകരിക്കാൻ നിർബന്ധിച്ചു. പക്ഷേ അവൾ തന്ത്രപൂർവ്വം ഒഴിഞ്ഞുനിന്നതേയുള്ളൂ, ജീവിതത്തിൽ ഇനിയൊന്നും പ്രതീക്ഷിക്കാനില്ലെന്ന നിസ്സഹായതാബോധത്തിനു അവൾ വിധേയയായി. ഒരു മെഴുകുതിരിയായി കത്തിയെരിയണം. അതിനിടയിൽ കഴിവുപോലെ ഇരുട്ടിനെ കീറിമുറിക്കണം.

സരസ്വതിയെ കബളിപ്പിച്ചുകഴിഞ്ഞത സാം ഭൃഗുവിന്റെ സ്വന്തമാളാണ്. ആരും നടാതെ സമൃദ്ധമായി വളർന്ന ചൊറിയൻ ചെടി. അയാൾ സരസ്വതിയെ തേർവലിക്കുന്ന കുതിരയാക്കി. ഒടുവിൽ വിദേശത്തുപോകാൻ സ്കോളർഷിപ്പ് ഒത്തു കിട്ടിയപ്പോൾ അവളെ വേണ്ട. ഒരു പണച്ചാക്കിന്റെ മകളെ മതി. ദുഃഖത്തിന്റെ കാട്ടിൽ സരസ്വതിയെ വലിച്ചെറിഞ്ഞ് ആ പുലി അങ്ങനെ രക്ഷപ്പെടരുതെന്ന് മായ തീർച്ചയാക്കി. അവൾ അയാളെ വലവീശിപ്പിടിച്ചു. വിഷവിത്തുകൾ നല്കി. അയാളുടെ സന്തതി പരമ്പരകൾക്ക് കൈമാറാൻവേണ്ടി.

അപ്പുവിന് മായ ഒരു പ്രഹേളികയായി അനുഭവപ്പെട്ടു. അവൾ വിവരിച്ച പൂർവ്വവൃത്താന്തം കൂടുതൽ ഞെട്ടലുണ്ടാക്കി. ഒൻപതാം വയസ്സിൽ അവളെ അൻപതുകാരനായ ഡ്രൈവർ ബോധം കെടുംവരെ ബലാത്സംഗം ചെയ്തത്രേ. അന്നേ മനസ്സിന്റെ താളം തെററിയതാവാം. ഏകാന്തതയുടെ ഇരുട്ടിൽ അകപ്പെട്ടപ്പോൾ പിടിച്ചു നില്ക്കാനായില്ല. ഉള്ളു പിടച്ചു. എന്തൊക്കെയോ വികൃതികൾ കാട്ടി.

അവസാനം ഒരു കണ്ണുകെട്ടിക്കളിക്ക് മായ താല്പര്യം കാട്ടുന്നു. അപ്പുവിനോടൊപ്പം. തോററും ജയിച്ചും കളി തുടരവേ പെട്ടെന്ന് മായയെ കാണാതായി. തന്റെ തോല്‌വി വിളിച്ചറിയിച്ചിട്ടും അപ്പുവിന്റെ മുന്നിൽ അവൾ വീണ്ടും പ്രത്യക്ഷയായില്ല.

''മരണഗർത്തത്തിൽ കണ്ണുനട്ട്, നിലത്തമർന്നു കിടക്കുന്ന മൂടൽമഞ്ഞിനു മുകളിലുയർന്ന് നിലാവിൽ പുതഞ്ഞുനില്ക്കുന്ന മരക്കൊമ്പിൽ കൂനിക്കൂടിയിരിക്കുന്ന തന്തക്കഴുകൻ വിളികേട്ട് തലതിരിച്ചുനോക്കി. വിസ്താരം കേട്ടുകഴിഞ്ഞ് വിധിയെന്തെന്നാലോചിക്കുന്ന ന്യായാധിപനെപ്പോലെ, അലോസരത്തിൽ അപ്രിയത്തോടെ, അഗാധതകളിൽ വീണ്ടും സൂക്ഷ്മദൃഷ്ടികളുറപ്പിച്ചു. തൂവലുകൾ പാതിയും കൊഴിഞ്ഞ ചിറകുകൾ അയഞ്ഞുതൂങ്ങി വിടർന്നു.

നേരേ താഴോട്ട്.

താഴെനിന്ന് കൂടിക്കുഴഞ്ഞുരുണ്ടുയർന്നു വരുന്ന മൂടൽ മഞ്ഞിൽ കാരണവർ നഷ്ടപ്പെട്ടു.

അഗാധതയുടെ നിതാന്തമൂകതയിൽ ചിറകടികൾ പോലും കേട്ടില്ല.

ദിഗന്തങ്ങൾ പൊട്ടുമാറ് അലമുറയിട്ടു:
മായാ...ാ...ാ...! ഞാൻ...തോററു.''
(പുറം 444)

പൂർണ്ണപരാജയം ഏററുവാങ്ങിയ അപ്പു ആ ദുഃഖഭൂമിയോട്, ശ്മശാനത്തോട് എന്നേക്കുമായി യാത്ര പറയുന്നു.

അതിഭാവുകത്വം കലർന്നിട്ടുണ്ടാവാം. എങ്കിലും അപൂർവ്വതയുടെ ചാരുതയുൾക്കൊള്ളുന്ന ഛായാചിത്രമാണ് മായാ സർക്കാരിന്റേത്. ആധുനിക നഗര സംസ്കാരത്തിന്റെ ദുരന്തങ്ങൾ പേറുന്ന നായിക. അപ്പുവിന് ഒരു സാക്ഷിയാകാനേ കഴിയുന്നുള്ളൂ. നോവലിസ്റ്റ് തന്റെ ചിന്തകളുടെ ഭാരം ആ കഥാപാത്രത്തിന്റെമേൽ വച്ചുകെട്ടുന്നതുകൊണ്ട് അയാൾ കുറച്ചൊന്നുമല്ല കുഴങ്ങുന്നത്.

അന്തരീക്ഷ സൃഷ്ടിക്ക് ആവശ്യമായതിലുപരി കരുക്കൾ നിരത്തി വയ്ക്കാൻ നോവലിസ്റ്റ് ബദ്ധപ്പെട്ടത് ഒരു ദുസ്സാമർത്ഥ്യമായിത്തോന്നാം. നോവലിന്റെ ശില്പഭംഗിയെന്നത് ഇടയ്ക്കിടെ ശിഥിലമാകുന്നുണ്ട്. വാക്കുകളുടെ തിരഞ്ഞെടുപ്പുപോലെ കഥാസന്ദർഭങ്ങളും ശാസ്ത്രീയവിശകലനങ്ങളും ഒരു ത്യാജ്യഗ്രാഹ്യവിവേചനത്തിന് വിധേയമാക്കാമായിരുന്നു. അക്കാര്യത്തിൽ ദുർവ്യയം കാട്ടി എന്ന തോന്നൽ എനിക്ക് ശക്തിയായുണ്ട്. അപ്പുവിനെ കവിതക്കാരനാക്കാൻ കഥാന്ത്യത്തിൽ ശ്രമം നടത്തിയതുകൊണ്ട് പാത്രസൃഷ്ടിയിൽ എന്തു മെച്ചമുണ്ടായി?

സി. രാധാകൃഷ്ണന്റെ ഭാഷ പൊതുവേ ശക്തമാണ്. കാല്പനികസൗന്ദര്യമാർന്നതാണ്. ഈ നോവലിൽ പ്രത്യക്ഷമാകുന്ന ചില വാൽവുകൾ ആ ചാരുത ചോർത്തിക്കളയുന്നത് തടയേണ്ടതായിരുന്നു. കഥാപാത്രങ്ങളുടെ സംഭാഷണശൈലിയിൽ പൊടുന്നനെ മാററം സംഭവിച്ചത് ശ്രദ്ധക്കുറവുകൊണ്ടാകാം. മരതകം തമിഴിൽനിന്ന് എത്ര പെട്ടെന്നാണ് മലയാളത്തിലേക്ക് ചാടിക്കളിക്കുന്നത്!

ചില ന്യൂനതകൾ അനുഭവപ്പെട്ടത് മറച്ചുവച്ചിട്ടില്ലെന്നേയുള്ളൂ. നോവലിന്റെ മഹത്വത്തെ നിസ്സാരമാക്കാൻ കരുത്തുള്ള വൈകല്യങ്ങളല്ല അവയൊന്നും തന്നെ. മരണം ഒളിച്ചുകളിക്കുന്ന ഭീകരഭൂമിയുടെ സൂക്ഷ്മവും സമഗ്രവുമായ ചിത്രം ഹൃദ്യമായി ആവിഷ്കരിക്കാൻ രാധാകൃഷ്ണനു കഴിയുന്നുണ്ട്. പാൽക്കാരൻ ഗോപിയും, ഹോട്ടൽക്കാരൻ ഗുണ്ടുമണിയും, സൂര്യനിരീക്ഷകൻ വെങ്കിടിയും, സുപ്പുവും, സുബ്രഹ്മണിയും, സരസ്വതിയും, സിസിലുമൊക്കെ മനസ്സിന്റെ താളുകളെ നിറംപിടിപ്പിക്കുന്നു. സ്നേഹം എന്ന മനോഹരവികാരത്തെ വ്യത്യസ്തതലങ്ങളിലൂടെ നിരീക്ഷിക്കാനും അതിന്റെ നക്ഷത്രഭംഗികൾ പ്രകാശിപ്പിക്കാനും നോവലിസ്റ്റ് ബദ്ധശ്രദ്ധനാണ്. സ്വാർത്ഥമതികളായ മേലുദ്യോഗസ്ഥന്മാർ രാഷ്ട്രപുരോഗതിക്ക് തടസ്സം സൃഷ്ടിക്കുന്നു. ആ സാമൂഹ്യദുരന്തത്തിൽപ്പെട്ടുഴലുന്ന സാധാരണ മനുഷ്യരുടെ ദുഃഖങ്ങൾ ചിത്രീകരിച്ച് നിസ്സഹായമായിത്തീരുന്ന ആധുനിക ജീവിതാവസ്ഥ വെളിപ്പെടുത്താനും മറന്നിട്ടില്ല. അതിനെതിരെ ഉണരാൻ വെമ്പുന്ന പുതിയ മനുഷ്യത്വത്തിന്റെ സൂചനയാണ് ഈ നോവൽ സംഭാവന ചെയ്യുന്ന സത്താവിശേഷം.

---

**പുള്ളിപ്പുലികളും വെള്ളിനക്ഷത്രങ്ങളും (നോവൽ) സി. രാധാകൃഷ്ണൻ.**

**സാഹിത്യ പ്രവർത്തക സഹകരണ സംഘം, കോട്ടയം. വില 40.00**

### ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

27

ഫാക്ടറി കോംപ്ലക്സിന് തൊട്ട് ഏതാനും ഏക്കർ സ്ഥലം ഭാവി വിപുലീകരണത്തിനായി അക്വയർ ചെയ്തിരിക്കുന്നു. ചെറിയ കുന്നുകളും ധാരാളം മാവുകളും കാട്ടുചെടികളും ആയി വെറുതെ കിടന്നിരുന്ന സ്ഥലം ലാൻഡ്സ്കേപ് ചെയ്തെടുത്ത് ഒരു പിക്നിക് സ്പോട്ടായി വളർത്തിയെടുത്തിരിക്കുന്നു. അവിടവിടെ വർണ്ണഭംഗിയുള്ള ബോഗൻവില്ലകൾ നട്ടുപിടിപ്പിച്ചിട്ടുണ്ട്. ഉരുളൻ കല്ലുകൾ പെറുക്കിക്കൂട്ടിയ കൃത്രിമക്കുന്നുകളുടെ ചരിവുകളിൽ വളർച്ച മുരടിച്ച കള്ളിച്ചെടികൾ. പൊട്ടുകളും പടുത്ത് സിമിൻറിട്ട് ത്രികോണാകൃതിയിലുള്ള ജലശേഖരം. അതിൻെറ മൂന്നു മൂലകളിൽ ജലപുഷ്പങ്ങൾ വിതറുന്ന നീർധാരകൾ. സ്റ്റേറ്റ്ഗസ്റ്റാൺ പാകിയ 'സിഗ് സാഗ്' വഴിക്കിരുവശത്തും ഷേഡുകൾ പിടിപ്പിച്ച വഴിവിളക്കുകൾ.

കാംപസ്സിലെ ഭാര്യമാർ കൊല്ലന്തോറും നടത്താറുള്ള ഭർത്തൃദിനം ആഘോഷിക്കാൻ തിരഞ്ഞെടുത്തത് ഈ സ്ഥലമാണ്. തികച്ചും അനൗപചാരികമായ അന്തരീക്ഷം. വഴിവിളക്കുകളുടെ അരണ്ട വെളിച്ചം. പുൽത്തകിടിയിൽ വിരിച്ച ഡറികളിലിരുന്ന് ഡിന്നർ. കർട്ടനും സ്റ്റേജുമില്ലാതെ കുട്ടികൾ നടത്തുന്ന ഫാൻസിഡ്രസ്സ്. നൃത്തനൃത്യങ്ങൾ. ഭർത്താക്കന്മാർക്കും ഭാര്യമാർക്കും വേറെയും കൂട്ടായും കലാപരിപാടികൾ. മത്സരങ്ങൾ. ലക്കി ഡിപ്. അങ്ങനെ...

ഭർത്താക്കന്മാരും ഭാര്യമാരുമല്ലാത്തവർ മാന്യാതിഥികളായെത്തിയിട്ടുണ്ട്. ഹരി, വെങ്കട്ട്, രമ, ലില്ലി, അനി... ജലധാരകൾക്കരികെ വിരിച്ച ഡറിയിൽ ഒററയ്ക്കിരുന്ന് ഹരി എല്ലാം വീക്ഷിച്ചു. ജി.എം.-ൻെറ ശ്രീമതി, എല്ലാം ചിട്ടയിൽ സംവിധാനം ചെയ്തിരിക്കുന്നു. കാംപസ്സിലെ ഫസ്റ്റ്ലേഡിയെന്ന ബഹുമതി അവർക്കാണല്ലോ. കറുപ്പും വെളുപ്പും ചതുരങ്ങളുള്ള ഒരു വെളുത്ത വോയൽസാരി ധരിച്ച് അവർ എല്ലായിടത്തും ഓടി നടക്കുന്നു. ഭക്ഷണം പാകംചെയ്യുന്ന ഷാമിയാനയിലും വിളമ്പിക്കൊടുക്കുന്നിടത്തും കരയുന്ന കുട്ടികളെ ആശ്വസിപ്പിക്കാനും ഒററതിരിഞ്ഞും കൂട്ടായും ഇരിക്കുന്ന ആളുകളോട് കുശലം പറഞ്ഞും ഒരു തറവാട്ടമ്മയെപ്പോലെ ഓടി നടക്കുന്നു അവർ.

അവരെ സഹായിക്കാൻ മററു ഭാര്യമാർ—ശ്രീമതി ഷേണായ്, ഉമ, എലിസബത്ത്.

ബഹളംവയ്ക്കുന്ന കുട്ടികൾക്കിടയിൽ അവരോടൊപ്പം അതേ ഉല്ലാസഭാവത്തോടെ കളിക്കുകയും, വികൃതി കാട്ടുന്നവരെ ശാസിക്കുകയുംചെയ്ത് കുട്ടികളെ നിയന്ത്രിക്കുന്ന ഷേണായ്. തെല്ലകലെ, ഒരു കുററൻമാവിൻെറ നിഴലിൽ, മയങ്ങുന്നു. അവർ അവരുടേതായ ലോകത്തിൽ ആമഗ്നരാണ്. ചുററും നടക്കുന്ന ഒന്നും അവർ കാണുന്നില്ല. അറിയുന്നില്ല. പരസ്പരം രഹസ്യം പറയുകയും പൊട്ടിച്ചിരിക്കുകയും ചെയ്യുന്ന അവരെ തൻെറ സൗന്ദര്യബോധത്തിൻെറ തുലാസിൽ തുലനംചെയ്യാൻ വൃഥാ ശ്രമം നടത്തി. ആരാണവരിൽ കൂടുതൽ സുന്ദരി? അഴകിൻെറ ആകത്തുകയിൽ അവർ പരസ്പരം മത്സരിക്കുന്നു.

ഒരു തീരുമാനത്തിലെത്താൻ കഴിയുന്നതിനുമുമ്പ് അശരീരി—

ഹലോ ഹരി...

ശബ്ദത്തിൻെറ മുരടത്തം പരിചിതമായിരുന്നു. പക്ഷേ, ആളെ കണ്ടില്ല. പച്ചച്ചായം തേച്ച ഡ്രമ്മിൽ വളർത്തിയ ഈന്തിൻതൈയിൻെറ നിഴലിൽനിന്ന് വെങ്കട്ട് പെട്ടെന്ന് പ്രത്യക്ഷപ്പെട്ടു.

ഹലോ വെങ്കട്ട്...

വെങ്കട്ട് ഡറിയിലിരുന്നു. പിന്നെ ചിറികോട്ടി വിരൂപമായ ചിരി—

ഫീലിങ് ഏ ബിററ് ഓഡ് എമംഗ് ദ കമ്പനി ഓഫ് ഹസ്ബൻറ്സ്...?

ഒരു ചോദ്യമെന്നതിലേറെ ഒരു പ്രസ്താവനയായിരുന്നു അത്...

ഹരി തമാശയായി പറഞ്ഞു—ലെററസ് പുട്ട് ഓൺ എ ഡിജക്ററഡ് ലുക്ക് സോ ദാററ് ദീസ് ഹസ്ബൻറ്സ് വിൽ നോട്ട് ഫീൽ ജെലസ് ഒഫ് അസ്.

വെങ്കട്ട് പൊട്ടിച്ചിരിച്ചു. അപ്പുറത്ത് കുലുങ്ങിച്ചിരിച്ചിരുന്ന ലില്ലിയും അനിയും പെട്ടെന്ന് തിരിഞ്ഞുനോക്കി.

വെങ്കട്ട് അവരെ ക്ഷണിച്ചു—

ഹലോ ലില്ലി...ഹലോ അനി... വൈ ഡോൺട് യൂ ജോയൻ അസ്?

അവർ ഏഴന്നേററ് ജലധാരകളെ വലംവച്ച് ഹരിയുടേയും വെങ്കട്ടിൻെറയും അടുത്ത് ഡറിയിലിരുന്നു.

അനി ഹരിയെ നോക്കി. ചിരകാല സൗഹൃദഭാവത്തിൽ—വി ഹാവിൻറ് മെററ്. ബട്ട് ലില്ലി ഹാസ് സ്പോക്കൺ സോമച്ച് എബൌട്ട് യൂ...അയാം ആൾമോസ്റ്റ് ഇൻ ലൗ വിത്ത് യൂ...

മറെറാരു കൂട്ടച്ചിരി. ഹരിക്ക് ഒന്നും പറയാൻ കഴിയുന്നതിനുമുമ്പ് വെങ്കട്ട്—

ഡോൺട് വേയ്സ്റ്റ് യുവർ ടൈം ഓൺ ഹിം...ഹീ ഈസ് എ കൺഫേംഡ് ബാച്ചലർ...യു മേ ട്രൈ യുവർ ലക്ക് വിത്ത് മി...വി വിൽ മേക്ക് എ ഗുഡ് പെയ്ർ...ദ ബ്യൂട്ടി ഏൻറ് ദ ബീസ്റ്റ്...

അനി കൃത്രിമ ദുഃഖം നടിച്ച് ഹരിയെ നോക്കി—വൈ ദിസ് ഹാൻറ്സം ജെൻറിൽമാൻ ഹാസ് ടേക്കൺ ദ ഹാർഡ് കോഴ്സ് ഒഫ് ബാച്ചലർഹുഡ്?

ഹരി തിരുത്തി—

ദാററീസ് ദ ഈസി വേ മൈ ഗേൾ...

ഡറിയിൽ വീണ നീണ്ട നിഴൽ കണ്ട് ഹരി തലയുയർത്തി...

രമ...

നാലു പേരും ഒതുങ്ങിയിരുന്ന് രമയ്ക്കിരിക്കാൻ സ്ഥലമുണ്ടാക്കി...

വെങ്കട്ട് കണ്ണടയിലൂടെ സൂക്ഷിച്ചു





നോക്കി അദ്ഭുതംകൊണ്ടു—

രമ ഓർ ഉമ...?

കടലാസും, പാഡും, പെൻസിലും എല്ലാവർക്കും വിതരണം ചെയ്ത് അനിയും ലില്ലിയും രമയും പ്രോത്സാഹിപ്പിച്ചപ്പോൾ ഹരിയും വെങ്കട്ടും ഒരു കൂട്ടരചനയ്ക്ക് മുതിർന്നു.

മൈക്കിൽ—വൺ...ടൂ...ത്രീ...സ്റ്റാർട്ട്...

പുരുഷന്മാരുടെ തൂലികത്തുമ്പിൽ സ്ത്രീനാമങ്ങൾക്ക് ജീവൻവച്ചു. ഹരി എഴുതാൻ തുടങ്ങി...

അനിത...അമൃത...അമ്മിണി...

അർച്ചന...അവർണ...അലമേലു.....അനുപമ...

അകാരത്തിൽത്തന്നെ ക്വാർട്ടർ സെൻചുറി കഴിഞ്ഞപ്പോഴേക്കും മുന്നറിയിപ്പ് കിട്ടി. ഒരു മിനിററ് കഴിഞ്ഞിരുന്നു.

ഹരിയുടെ പെൻസിൽ ചലിച്ചുകൊണ്ടേയിരുന്നു.

ഭാരതി, ഭാമ, ബിമല, ബിജു...ബിയാട്രിസ്.

ക്ലിയോപാട്ര... ചിന്നമ്മ... ചീരു .... ചിരുത.

ഡോളി... ഡയാന.... ദീനാമ്മ... ഡിംപിൾ.

മിനിററ് രണ്ടു കഴിഞ്ഞു.

എലിസബത്ത്...ഏലിയാമ്മ...എമ്മ...എമിലി...

ഫെലിസിററി... ഫിലോമിന...ഫാത്തിമ...

F. വിട്ടേയ്ക്കൂ... G യിൽ തുടങ്ങു...

അനി ധൃതികൂട്ടി.

ജ്ഞാനാംബാൾ... ഗീത... ഗുണവതി...

H. ലേക്ക് കടക്കൂ...ഇത്തവണ ധൃതി രമയ്ക്കായിരുന്നു.

ഹിഡുംബിനി... ഹേമ... ഹൈമവതി...ഹസീന...ഐറിസ്...ഈശ്വരി.

മൂന്നു മിനിററ് കഴിഞ്ഞു.

ജ്വാകലിൻ...ജോളി...ജാനകി...

കല്യാണി...കാവേരി...കിരൺ...

ലൈല...ലോല...ലീല...

മണ്ഡോദരി...മഹേശ്വരി...മഞ്ജു...

നാലു മിനിററ്...

നാണി, നാരായണി, നീലം, നിത്യ...

ഓമന...

പരമേശ്വരി...പായൽ...പാരിജാതം

Q വിട്ട് R-ൽ തുടങ്ങു...

രമയ്ക്ക് ക്ഷമകെട്ടു. അവൾ ആവർത്തിച്ചു പറഞ്ഞു—

എഴുതൂ...രമ...രമ...

പക്ഷേ, ഹരിക്കെഴുതാൻ കഴിയുന്നതിനു മുമ്പ് വിസിൽ മുഴങ്ങി. ആരോ ഹരിയുടെ കൈയിൽ നിന്ന് കടലാസ് വാങ്ങി.

രമയുടെ മുഖം വാടിയത് ഹരി ശ്രദ്ധിച്ചു.

അനിലും ലില്ലിയും ആരംകൂട്ടത്തിലലിഞ്ഞു് ഗൂഢാന്വേഷണം നടത്തി. ആരും നൂറു പേരു് തികച്ചിട്ടില്ല. ഹരിയാവട്ടെ നൂററി ഇരുപത്തേഴ് പേരെഴുതിയിരുന്നു. ഹരിക്ക് സമ്മാനം തീർച്ച.

മത്സരഫലം അനൗൺസ് ചെയ്തുകൊണ്ട് ജി. എം.ൻെറ ശ്രീമതി പറഞ്ഞു—

നൂററിഇരുപത്തേഴ് പേരെഴുതി, അവിവാഹിതനായ ഹരി എല്ലാ ഭർത്താക്കന്മാരെയും തോല്പിച്ചിരുന്നു.

നീണ്ട കരഘോഷം....ഹിയർ....ഹിയർ...വിളി...

രണ്ടാം സമ്മാനം എൺപത്തേഴ് പേരെഴുതിയ എൻെറ ശ്രീമാൻ...

ചുററും കൈയടിയുയർന്നു. ഫേവററിസം കാണിച്ചുവോ എന്ന് ആരോ ചോദിച്ചു...എൺപത്തേഴ് പേരിൽ മഷിവച്ചു നോക്കിയിട്ടും തൻെറ പേരു കണ്ടില്ലെന്ന് ശ്രീമതി...പക്ഷഭേദം കാണിച്ചില്ലെന്നു് ഇതിൽക്കൂടുതൽ തെളിവെന്തുവേണം?

അഭിനന്ദനങ്ങളുടെ തിരക്കൊഴിഞ്ഞപ്പോൾ ഹരിയും രമയും തനിച്ചായി... രമയുടെ കണ്ണുകൾ ഈറനായിരുന്നു...

എന്തുപററി രമ? എനിക്കു ഒന്നാം സമ്മാനം കിട്ടിയതിൽ രമയ്ക്ക് സന്തോഷമില്ലേ?

ആ ലിസ്ററിൽ എൻെറ പേരില്ലായിരുന്നു. അവൾ, കുററപ്പെടുത്തുന്ന സ്വരത്തിൽ.

പി കഴിയുന്നതിനു മുമ്പ് ടൈം ഔട്ടായില്ലേ?

ആർ—ലെത്താതെ രമയുടെ പേരെഴുതുന്നതെങ്ങനെ? മൗനം. ആ കണ്ണുകളിൽ ഈർപ്പം പരന്നു. ഇളംകാററ് അവളുടെ അളകങ്ങളെ അലോസരപ്പെടുത്തി. അവൾ വിരൽത്തുമ്പുകൾകൊണ്ട് മുടിയൊതുക്കി...

എന്നും എൻെറ അവസരം വരുന്നതിനുമുമ്പ് വിളക്കണയുന്നു. അല്ലെങ്കിൽ തിരശ്ശീല വീഴുന്നു. അല്ലെങ്കിൽ സമയം കഴിയുന്നു. എന്നും എൻെറ ഊഴം വൈകി മാത്രം എത്തുന്നു.

ജലധാരകളിൽനിന്നുതിരുന്ന വെണ്മയുള്ള മുത്തുകളെ നോക്കി ഹരി വെറുതെയിരുന്നു.

രമ അകലെ ആകാശച്ചെരുവിൽ ദൃഷ്ടികൾ നട്ട് എന്തോ അന്വേഷിച്ചു. താരാപഥത്തിലെവിടെയോ തിളങ്ങുന്ന ആ ഇരട്ടകളെവിടെയാണ്?

(തുടരും)

# കാനായിയുടെ യഥാതഥം

പി. വി. കൃഷ്ണൻ





ചിത്തിരതിരുനാൾ

**തി**രുവനന്തപുരത്തിന്റെ ഹൃദയത്തിൽ രണ്ടു പൂർണ്ണകായ പ്രതിമാശില്പങ്ങൾകൂടി. വി. ജെ. ടി. ഹാളിനു മുന്നിൽ പട്ടം. പി. എം. ജി. ജങ്ഷനിൽ നേതാജി. രണ്ടിനും ജീവൻ നല്കിയതു് നമ്മുടെ കാനായി കുഞ്ഞിരാമനും.

ആദ്യമേ പറഞ്ഞുവയ്ക്കട്ടെ. ഈ യഥാതഥ സൃഷ്ടികളുടെ ചുമതല അമൂർത്ത രചനകളിലൂടെ പ്രസിദ്ധിയിലേക്കുയർന്ന ശില്പിയായ കുഞ്ഞുരാമനെ ഏല്പിച്ച പ്രതിമാ കമ്മിററിക്കാരെ അഭിനന്ദിക്കണം. കാരണം, കുഞ്ഞിരാമൻ യഥാതഥം ചെയ്താൽ എങ്ങനെയിരിക്കും എന്നു് പലർക്കും സംശയവും ഭയവുമായിരുന്നു. ലക്ഷങ്ങൾകൊണ്ടുള്ള കളിയല്ലേ? പട്ടവും നേതാജിയും മുക്കോല പെരുമാളിന്റെയും ഫെർട്ടിലിററിയുടെയും പിൻതുടർച്ചക്കാരായിപ്പോയാലോ? മലമ്പുഴയിലെ കുസൃതി വന്നുപോയാലോ? കുഞ്ഞിരാമന്റെ കരവിരുതു് അറിയാത്തവർക്കു് നേരെ ശ്വാസംവീണതു് പട്ടത്തിന്റെ ആദ്യമോഡലിന്റെ ചിത്രം പത്രങ്ങളിൽ വന്നു കണ്ടപ്പോഴാണു്.

—കാനായി ഇങ്ങനെ അധഃപതിക്കരുതായിരുന്നു. പണത്തിനുവേണ്ടി വ്യക്തികളുടെ യഥാതഥ പ്രതിമകൾ നിർമ്മിച്ചു് കാനായി ഇവിടത്തെ സർഗ്ഗ കലാകാരന്മാരെ അവഹേളിച്ചിരിക്കുന്നു. കാനായിയുടെ അടുത്ത സുഹൃത്തുക്കളുടെയും കലാകാരന്മാരുടെയും വിമർശനം.

കാനായി എന്തിനു് ഇതിനു് ഒരുങ്ങി? സർഗ്ഗവേദനയുടെ തീനാമ്പുകൾ തുളുമ്പുന്ന അമൂർത്ത രചനകൾ മാത്രമല്ല, ജീവനും വ്യക്തിത്വവും തുടിക്കുന്ന യഥാതഥ പൂർണ്ണകായപ്രതിമകളും തനിക്കു സാധിക്കുമെന്നു് ജനങ്ങളെ ബോദ്ധ്യപ്പെടുത്താനോ? പ്രശസ്തിയുടെ ഉന്നതങ്ങളിൽ നിന്നകാലത്തും പല പ്രതിമാ കമ്മിററിക്കാരും കുഞ്ഞിരാമനെ വിശ്വസിച്ചു് പ്രതിമാനിർമ്മാണം ഏല്പിക്കാൻ ഭയന്ന പശ്ചാത്തലം ഓർക്കണം. പതിന്നാലുവർഷത്തെ കാത്തിരിപ്പിനു ശേഷമാണു് കുഞ്ഞിരാമന്റെ കൈകളിൽ പട്ടവും നേതാജിയും വരുന്നതു്.

തിരുവനന്തപുരത്തെ പ്രതിമകളുടെ കഥ നമുക്കറിയാവുന്നതല്ലേ. മിക്കവാറും പ്രതിമകൾ മദ്രാസിൽനിന്നുള്ള ഇറക്കുമതികളാണിവിടെ. ഇററാലിയൻ ശില്പി നിർമ്മിച്ച മാധവരായരും റോയ് ചൗധുരി പണിതീർത്ത ചിത്തിരതിരുനാൾ പാർക്കിലെ രാജാവിന്റെ പ്രതിമയും മനോഹരങ്ങളാണു്. ബാക്കി മിക്കവാറും തമിഴന്റെ ഛായയിൽ വാർന്നുവീണവ. കുമാരനാശാൻ തമ്മിൽ ഭേദമെന്നു് പറയാം. പബ്ലിക്കു് ലൈബ്രറിയുടെ മുന്നിലെ ഉള്ളൂർ പ്രതിമ പരമ ദയനീയമായാണു് നമ്മെ നോക്കുന്നതു്. ഡീറെറയിൽസ് തീരെയില്ലാത്ത, മഹാകവിയുടെ വ്യക്തിത്വത്തിന്റെ നിഴലാട്ടമില്ലാത്ത വിളറി നിർജ്ജീവമായ മുഖം. കാസ്റ്റിംഗിലെ കൃത്രിമം മൂലമാവണം അകാലത്തിൽ പ്രതിമയുടെ ഒരുകണ്ണു് നഷ്ടപ്പെട്ടു. അതിന്റെ സ്ഥാനത്തു് വിളക്കിച്ചേർത്ത പുതിയ കണ്ണു്. തമിഴ്നാട്ടിലെ പ്രതിമകൾക്കു പൂശാറുള്ള അലുമിനിയം ചായംകൂടിയായപ്പോൾ ''ഭേഷാ''യി. അയ്യങ്കാളിയുടെ പ്രതിമയ്ക്കു് കൈകളുടെ അനുപാതം പോലും തെററാണു്.

പട്ടം (കാനായി)



ആശാന്റെ, ഉള്ളൂരിന്റെ, അയ്യങ്കാളിയുടെ ചെറുതുരുത്തിയിൽ വള്ളത്തോളിന്റെ, ഗുരുവായൂർ കേശവന്റെ എല്ലാം പ്രതിമകൾ നിർമ്മിക്കാനുള്ള അവസരങ്ങൾ വന്നപ്പോഴെല്ലാം കുഞ്ഞിരാമന്റെ പേരു നിർദ്ദേശിക്കപ്പെട്ടിരുന്നുവെന്ന സത്യം പലർക്കുമറിയില്ല. അവസാന നിമിഷത്തിൽ ഗുരുവായൂർകേശവനടക്കം ഇടഞ്ഞുമാറി. കുഞ്ഞിരാമനെ ഏല്പിക്കാൻ ഒരു കമ്മിററിക്കാർക്കും ധൈര്യമുണ്ടായില്ല എന്നതാണു് സത്യം. കാരണം മുമ്പു പറഞ്ഞതുതന്നെ. ഏതായാലും ആദ്യമായി ഐ. എൻ. എ ക്കാർ മുന്നോട്ടുവന്നു. നേതാജിയുടെ പ്രതിമ. പട്ടം താണുപിള്ള ട്രസ്റ്ററും കുഞ്ഞിരാമനിൽ വിശ്വാസം കണ്ടെത്തി. അതുകൊണ്ടു് തിരുവനന്തപുരത്തിനു് അഭിമാനിക്കാവുന്ന രണ്ടു പ്രതിമകൾ കിട്ടി.

പോർട്രെയിററ് ശില്പരചനയിൽ കുഞ്ഞിരാമനെ വെല്ലാൻ ആരുമില്ലെന്നു് ഈ പ്രതിമകൾ വിളിച്ചോതുന്നു.

നേതാജി (കാനായി)




മോഡലും മോൾഡും നിർമ്മിക്കുമ്പോൾ മാത്രമല്ല, കാസ്റ്റിംഗിന്റെ ഓരോ ഘട്ടത്തിലും ശ്രദ്ധാപൂർവ്വവും ശ്രമകരവുമായ മേൽനോട്ടം കുഞ്ഞിരാമനു് നിർബന്ധമാണു്. നേതാജിയുടേയും പട്ടത്തിന്റെയും അനവധി ചിത്രങ്ങൾ മാത്രമല്ല, അവരുടെ ജീവചരിത്ര ഗ്രന്ഥങ്ങളും വിശദമായി പഠിച്ചശേഷമാണു് കുഞ്ഞിരാമൻ ആരംഭിക്കുന്നതു്. നേതാജിയുടെ കളിമണ്ണിലുള്ള മാതൃക നിർമ്മിക്കാൻ മൂന്നുമാസമെടുത്തു. അതു് കമ്മിററി അംഗീകരിച്ചശേഷമാണു് പ്ലാസ്ററർ ഓഫ് പാരീസ് മോൾഡും മെഴുകിൽ രൂപവും എടുത്തതു്. അററകുററങ്ങൾ തീർത്തും മിനുക്കുപണികൾ നടത്തിയും മാസങ്ങൾ പോയി. വെങ്കലത്തിൽ ശില്പം വാർന്നുവീണപ്പോഴും ഒന്നര വർഷം.

കമ്മിററിക്കാരെ മുന്നിൽ കണ്ടു കൊണ്ടാവണം പട്ടത്തിന്റെയും നേതാജിയുടെയും വ്യക്തിത്വം ആവിഷ്കരിക്കുന്നതിനെക്കാളേറെ രൂപത്തോടു് സത്യസന്ധത പുലർത്തുകയാണു ചെയ്തിട്ടുള്ളതു്. കണ്ണമ്പള്ളിയും ക്യാപ്ററൻ ലക്ഷ്മിയും അഭിപ്രായപ്പെട്ടതുപോലെ കാനായിയുടെ നേതാജി ഇന്ത്യയിലെ നേതാജി പ്രതിമകളിൽ വച്ചേററവും നല്ലതാണു്. വിളംബരമുഹൂർത്തിലുള്ള നേതാജിയുടെ ഭാവം ഗംഭീരമായിട്ടുണ്ടു്. ലോകത്തിൽ കുഞ്ഞിരാമൻ കൈവരിച്ച ടെക്സ്ചർ ഇഫക്ററ് എടുത്തുപറയണം. കാക്കിയുടുപ്പിന്റെ പരുപരുപ്പും ശരീരഭാഗങ്ങളുടെ ദൃഢതയുംമിനുപ്പും ഒക്കെ.

റിയലിസ്ററിക്ക് ശൈലിയിലൂടെ പൂർണ്ണമായ പ്രതിമകൾ നിർമ്മിക്കുന്ന സർഗ്ഗകലാകാരൻ, തന്റേതായി എന്തെങ്കിലും സംഭാവന നൽകുന്നുണ്ടോ?

രൂപാവിഷ്കരണം സത്യസന്ധമായി നിർവ്വഹിക്കുന്ന എന്നതിൽക്കവിഞ്ഞൊന്നുമില്ല. കമ്മിററിക്കാരുടെ ഇംഗിതമനുസരിച്ചും കാണുന്ന ജനങ്ങൾക്കു് ഇഷ്ടപ്പെടാനും വേണ്ടിയുള്ള അത്തരം സൃഷ്ടികളിൽ തന്റേതായി ഒന്നും ചെയ്യാൻ കഴിയില്ലെന്നതാണു് സത്യം. ലോകപ്രസിദ്ധ ശില്പിയായ റോസിനെക്കുറിച്ചു് ഒരു കഥയുണ്ടു്. ഏതോ കമ്മിററിക്കാർക്കു വേണ്ടി റോസിൻ ഒരു പ്രതിമ ചെയ്തപ്പോൾ അതിൽ ഇത്തിരി 'റോസിൻ' കലർന്നുപോയതിനാൽ കമ്മിററിക്കാർ പ്രതിമ സ്വീകരിച്ചില്ല. അതിന്നു് മ്യൂസിയത്തിലാണു്.

—കാനായി പറഞ്ഞു.

നമ്മുടെ കലാകാരന്മാർ ഒരു കാര്യമോർക്കണം. സമൂഹത്തിന്റെ ഭാഗമായി കലാകാരൻ ജീവിക്കുന്ന കാലത്തോളം എല്ലാ ശൈലികൾക്കും പ്രസക്തിയുണ്ടു്. ഒരു ശൈലിയോടും അയിത്തം പാടില്ല. ഭാവന മാത്രം പോരാ, ഏതു് മീഡിയവും കൈകാര്യം ചെയ്യാനുള്ള ക്രാഫ്ററ് കൂടി വശമാക്കണം.

പഠിക്കുന്ന കാലത്തു് റോയ് ചൗധരിയുടെ ശില്പങ്ങളായിരുന്നു കാനായിക്കു് പ്രചോദനം. ഗുരുധൻപാലും. ആവശം കെ. സി. എസ്. പണിക്കരുമായിരുന്നു. ലണ്ടനിൽ ശാസ്ത്രീയമായി പ്രതിമാ ശില്പരചന പഠിച്ച കാനായി, പട്ടത്തിലൂടെ നേതാജിയിലൂടെ, യഥാതഥ പൂർണ്ണകായ പ്രതിമകളും തനിക്കു നിർമ്മിക്കാൻ കഴിയുമെന്നു് വിളിച്ചു പറയുകയാണു്.



ദിവാൻ മാധവരായർ
(ഒരു ഇററാലിയൻ ശില്പി തീർത്തതു്)

രണ്ടു് വാക്കുകൂടി പറഞ്ഞു് ഇതവസാനിപ്പിക്കട്ടെ.

ആൾ രൂപം സ്ഥാപിക്കുന്നതുകൊണ്ടു നമ്മുടെ സാംസ്കാരിക രംഗത്തു് ഒരു ഗുണവും ഉണ്ടാകുന്നില്ല, പകരം മഹാന്മാരുടെ പേരിൽ ശില്പം, ചിത്രം, നൃത്തം, സാഹിത്യം, സംഗീതം മുതലായ കലകൾക്കു് പ്രചോദനം നൽകുന്ന സാംസ്കാരിക കേന്ദ്രങ്ങളെന്ന നിലയ്ക്കു് സ്മാരകങ്ങളുയരട്ടെ. ആ കേന്ദ്രത്തിൽ സ്വന്തം കലചെയ്യാൻ അവസരം ലഭിക്കുന്നതാണു് ഒരു ശില്പിയെ സംബന്ധിച്ചേടത്തോളം ഏറെ ആഹ്ലാദകരം.

## കെ. സുരേന്ദ്രൻ

# ജീവിതവും ഞാനും

## 13

**1947** മദ്ധ്യത്തോടടുത്തു 'മംഗളോദയ'ത്തിൽനിന്നും വന്ന പി. സി. കുട്ടികൃഷ്ണൻെറ ഒരു കത്തു്:-

റഫ: നമ്പർ 484

തൃശ്ശൂർ,
11.12.'22

ശ്രീമൻ,

തമ്മിൽ പരിചയമില്ല, എങ്കിലും ലേഖനങ്ങൾ വായിച്ചിട്ടുണ്ടു്. മി. കുററിപ്പുഴ താങ്കളെ പരിചയപ്പെടുത്തിക്കൊണ്ടു് ഒരു കത്തെഴുതുകയുണ്ടായി. താങ്കൾ മംഗളോദയം മാസികയുടെ ഒരെഴുത്തുകാരനായിരിക്കുന്നതു് ഞങ്ങൾക്കു് വളരെ സന്തോഷകരമായിരിക്കും. കത്തു കിട്ടിയാൽ ഒരു ലേഖനം അയച്ചുതരുമെങ്കിൽ നന്നായിരുന്നു.

മംഗളോദയം അതിൻെറ കഴിവനുസരിച്ചുള്ള പ്രതിഫലം തരുന്നതാണു്. ഒരു മറുപടി പ്രതീക്ഷിച്ചുകൊണ്ടു്-

പി. സി. കുട്ടികൃഷ്ണൻ,
(മാനേജിങ്ങ് എഡിററർ)

മംഗളോദയവുമായുള്ള ബന്ധം അന്നത്തെ നിലയിൽ എനിക്കു കിട്ടിയ ഒരു കയററമായിരുന്നതുകൊണ്ടാണു് അന്യഥാ പ്രാധാന്യമില്ലാത്ത ഈ കത്തു് ഇങ്ങനെ ഉദ്ധരിച്ചതു്.

കൂട്ടത്തിൽ പറയട്ടെ, ഞാൻ ആവശ്യപ്പെട്ടിട്ടൊന്നുമല്ല കുററിപ്പുഴ ഇങ്ങിനെ എനിക്കുവേണ്ടി മംഗളോദയത്തിനു് എഴുതിയതു്. ഒരു പക്ഷേ മറെറാരു സംഗതിവശാലുണ്ടായ പ്രകോപനം എനിക്കനുകൂലമായ ഒരു തരംഗം കുററിപ്പുഴയിൽ ഉണ്ടാക്കിയതാകാൻ മതി എന്നു് ഇപ്പോൾ ഊഹിക്കുന്നു.

അന്നു് മഹാകവി ജി. ശങ്കരക്കുറുപ്പിൻെറ പത്രാധിപത്യത്തിൽ, സാഹിത്യപരിഷത്തിൻെറ മുഖപത്രമായ 'പരിഷദ്ദ്വൈമാസികം' വളരെ ഭംഗിയായി നടന്നുകൊണ്ടിരിക്കുകയാണു്. ടാഗോർ തൻെറ പണവും സ്വാധീനവും പിൻബലമാക്കി ശാന്തിനികേതനം വളർത്തിയതുപോലെ 'ജി'യും പരിഷത്തിനെ പരിണമിപ്പിച്ചുകൊണ്ടുവന്നു എന്നു് പറയുന്നതു് ഒട്ടും അതിശയോക്തിയായിരിക്കില്ല. കേരളത്തിൽ അങ്ങോളമിങ്ങോളമുള്ള എല്ലാ ജനവിഭാഗങ്ങളിലും രാഷ്ട്രീയ വലയങ്ങളിലും ജീക്കു് സ്വാഗതമുണ്ടായിരുന്നു. ഒന്നാമതു് അദ്ദേഹത്തിൻെറ എടുപ്പും കഴമ്പുമുള്ള കവിത, പിന്നെ വശ്യമായ വാഗ്‌വിലാസം, തിളങ്ങുന്ന വ്യക്തിത്വം, പ്രകോപനമറിയാത്ത മധുരമായ പെരുമാററം—ഇങ്ങനെ പലതുകൊണ്ടും ജി, കാവ്യലോകത്തിലെന്നപോലെ സാമൂഹ്യതലത്തിലും സ്വാധീനമുള്ള ഒരു പ്രതിഭാസമായിരുന്നു. ആ സ്വാധീനം നിരന്തരമായി തിരിച്ചുവിട്ടാണു് പരിഷത്തിനെ പ്രവർത്തനക്ഷമമായ ഒരു സ്ഥാപനമാക്കിത്തീർത്തതും ദ്വൈമാസികത്തെ അതിൻെറ ജീവൻ നിറഞ്ഞ നാവാക്കി മാററിയതും.

ഈ പരിഷദ്ദ്വൈമാസികത്തിൽ ഒന്നുരണ്ടുമാസങ്ങൾക്കു മുമ്പു് എൻെറ ഒരു ലേഖനം വന്നിരുന്നു. അതിൻെറ പത്രാധിപസമിതി അംഗമായിരുന്ന എസ്. ഗുപ്തൻ നായർ നിർദ്ദേശിച്ചിട്ടാണു ഞാൻ അയച്ചതു്. ആ ലേഖനത്തെ കുററിപ്പുഴ ഒരു കത്തിൽ അഭിനന്ദനപൂർവ്വം സ്പർശിച്ചപ്പോൾ, ഞാൻ വന്നവാക്കിനെഴുതി പ്രതിഫലമോ തന്നില്ല, പത്രത്തിൻെറ വൗച്ചർ കോപ്പിപോലും അയച്ചുകിട്ടിയില്ലെന്ന എൻെറ ഈ സാന്ദർഭിക പ്രസ്താവമാകട്ടെ, കുററിപ്പുഴയെ വല്ലാതെ ക്ഷോഭിപ്പിച്ചുവെന്നും പണവും മാസികയും ഉടനെ അയയ്ക്കേണ്ടതിൻെറ ഔചിത്യം ചൂണ്ടിക്കാണിച്ചുകൊണ്ടു് അന്നുതന്നെ ജീക്കു് എഴുതിയെന്നും പിന്നെ വന്ന കത്തിൽ നിന്നു മനസ്സിലായി. ക്ഷാരം നിറഞ്ഞ ആ കത്തു് എൻെറ കൈവശമുണ്ടെങ്കിലും ഇവിടെ ഉദ്ധരിക്കുന്നില്ല. ഏതായാലും താമസിയാതെ ജീയുടെ മധുരമായ ഒരു കത്തും പാരിതോഷികമായി അയച്ച പത്തുരൂപയും മാസികയും ഒക്കെ എനിക്കു കിട്ടി. ഇതു് ദ്വൈമാസികയുമായും അതിൻെറ മഹാനായ പത്രാധിപരുമായുമുള്ള ഒരു നല്ല ബന്ധത്തിൻെറ തുടക്കമായും ഭവിച്ചു. എന്നല്ല, ഒന്നു രണ്ടു ലക്കങ്ങൾ കഴിഞ്ഞപ്പോൾ പ്രതീക്ഷിച്ചതിൽകവിഞ്ഞ പ്രാധാന്യവും എനിക്കവിടെ കിട്ടി. ഇതാ ജീ യുടെ ഒരു നീണ്ട കത്തിൽനിന്നും പ്രസക്തമായ ഏതാനും വരികൾ;

എറണാകുളം 12-2-'23,

സുഹൃത്തേ,

സദയം അയച്ച ലേഖനം. ചിങ്ങം-കന്നി ലക്കത്തിലെ പ്രഥമലേഖനമതാണു്. വിശ്വസാഹിത്യം എന്ന Head-Line കൊടുത്തു് അതു ചേർത്തിട്ടുണ്ടു്. ആ പങ്ക്തിയിലേക്കു് ഓരോ ലേഖനം ഓരോ ലക്കവും തരിക. പരിഷത്തിൻെറ ശക്തിക്കൊത്ത പാരിതോഷികവും നിങ്ങളുടെ ലേഖനം അർഹിക്കുന്ന ആദരവും എന്നും ഉണ്ടായിരിക്കും. ചിങ്ങം-കന്നി ലക്കം തുലാം ഒന്നാം വാരത്തിൽത്തന്നെ പുറത്തുവരുന്നതാണു്. രണ്ടു ഫാറം അച്ചടിച്ചു കഴിഞ്ഞു. അടുത്ത ലക്കത്തിലേക്കുള്ള ലേഖനം തയ്യാറാക്കാൻ അടുത്ത അവസരം ഉപയോഗിക്കണമെന്നപേക്ഷിക്കുന്നു.

പറഞ്ഞുതുടങ്ങിയതു് മംഗളോദയത്തിൽനിന്നുവന്ന കത്തിൻെറ കാര്യമാണല്ലോ. പരിഷത്തിൽനിന്നു് എൻെറ നേർക്കുണ്ടായി എന്നു തോന്നിയ അവഗണനയാവണം മംഗളോദയവുമായി എന്നെ അടുപ്പിക്കുവാൻ കുററിപ്പുഴയെ പ്രേരിപ്പിച്ചതു്. ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ മംഗളോദയവുമായുള്ള ബന്ധം ഒരു കയററംതന്നെയാണെന്നും എനിക്കു തോന്നി. അതിനു മുമ്പു് ദ്വൈമാസികത്തിൽ എനിക്കു് പ്രവേശനം കിട്ടിയതു് നേരുതന്നെ. ദ്വൈമാസികം തീർച്ചയായും സർവ്വാദൃതവും സാഹിത്യപുഷ്കലവുമായ ഒരു പ്രസിദ്ധീകരണമായിരുന്നു. എന്നാലും മംഗളോദയത്തിൻെറ പുരോവീക്ഷണവും ആശയസമ്മർദ്ദവും വ്യക്തിത്വവും ഒന്നു പ്രത്യേകമായിരുന്നു. മുണ്ടശ്ശേരിയുടെ ഊർജ്ജസ്വലമായ നേതൃത്വത്തിലും ചങ്ങമ്പുഴയുടെയും പിന്നെ പി. സി. കുട്ടികൃഷ്ണൻെറയും ഓജസ്കരമായ പരിപാലനത്തിലും ഒരു ദശവത്സരത്തോളം 'സാഹിത്യരണം' നടത്തിയിരുന്ന മംഗളോദയം ശ്രദ്ധിച്ചിട്ടുള്ളവർ, അത്തരം ഒരു മാസിക പിന്നെയൊന്നുകൊണ്ടു് ഇവിടെ ഉണ്ടായില്ല എന്നു് വേദനിക്കുന്നുണ്ടാകും. മതതരത്തിൽ നോക്കിയാൽ പിന്നെ ഉണ്ടാവാൻ സാദ്ധ്യതയില്ല എന്നും തോന്നിപ്പോകുന്നു. ഒരിക്കൽ മാത്രം പൂക്കുന്ന ചെടിയുടെ പൂ പോലെയായിരുന്നു അന്നത്തെ മംഗളോദയം. ആവർത്തിക്കാൻ ഇടയില്ലാത്ത പല സാഹചര്യങ്ങളുടേയും മേളനഫലം. ഒന്നാമതു് ആ കാലഘട്ടം—ഒരു യുഗപ്പകർച്ചയുടെ ഘട്ടം. പുരോഗമന സാഹിത്യം പാഴ്പ്പുക്കളുടെ കൗമാരപ്രായം താണ്ടി യൗവ്വനത്തിൻെറ ഫലസമൃദ്ധിയാർന്ന ദശ. പു. സാഹിത്യംതന്നെ രാഷ്ട്രീയവും സാമൂഹികവുമായ പുതുവീക്ഷണത്തിൻെറ കാരണവും കാര്യവുമായിരുന്നു. സാഹിത്യവേദി എന്നത്തേതിനേക്കാളും വിശാലതരമായിരുന്നു. ഇന്നു് ചെറുപ്പക്കാർ രാഷ്ട്രീയത്തിൻെറ തകർന്നുകൊണ്ടിരിക്കുന്ന ബാങ്കിൽ നിക്ഷേപിക്കുന്ന താല്പര്യം അന്നു് സാഹിത്യത്തിലാണു് ചെലവഴിച്ചിരുന്നതു്. പ്രധാന കൃതികൾ പ്രതീക്ഷിക്കപ്പെടുകയും സ്വകാര്യമേളനങ്ങളിൽ ചർച്ചചെയ്യപ്പെടുകയും ചെയ്തിരുന്നു. അങ്ങനെ യുഗപ്പകർച്ചയോടൊപ്പം സഹൃദയലോകത്തിൻെറ സാഹിത്യബോധവും പതഞ്ഞുപൊങ്ങിക്കൊണ്ടിരുന്നു. പതഞ്ഞുപൊ



ങ്ങിക്കൊണ്ടിരുന്ന ഈ സാഹിത്യബോധത്തിന് ചർച്ചാപരമായ നേതൃത്വം നല്കുകയാണ് മംഗളോദയം ചെയ്തതു്. സാഹിത്യത്തിലും സാഹിത്യ നിരൂപണത്തിലും വിശ്വസിക്കുന്ന പത്രം, എഴുത്തുകാർ, വായനക്കാർ—ഇവയാണ് മംഗളോദയത്തെ മംഗളോദയമാക്കിയ പ്രത്യേക ഘടകങ്ങൾ.

ഇന്ന് ആ അന്തരീക്ഷവുമില്ല, ഏകതാനമായ സാഹിത്യബോധവുമില്ല, അത്തരം ഒരു മാസികയുമില്ല.

മംഗളോദയത്തിന്റെ രൂപത്തിനുമുണ്ടായിരുന്നു അതിന്റേതായ പ്രത്യേകത. പ്രധാനമായും, ആദ്യമായും കൊടുത്തിരുന്നതു് പുസ്തകനിരൂപണമാണ്. ഏററവും ശ്രദ്ധേയമായ നാലോ അഞ്ചോ കൃതികളുടെ സവിസ്തര നിരൂപണങ്ങൾ. കേസരി ബാലകൃഷ്ണപിള്ള, മുണ്ടശ്ശേരി, കുട്ടികൃഷ്ണമാരാരു്, കററിപ്പുഴ, എൻ. വി. കൃഷ്ണവാരിയർ, എസ്. ഗുപ്തൻ നായർ, സി. ജെ. തോമസ് ഇങ്ങനെ എട്ടോ പത്തോ സ്ഥിരം നിരൂപകരുണ്ട് മംഗളോദയത്തിന്. ഈ കേസരീവലയത്തിലേക്കാണ് ഞാനും കടത്തിവിടപ്പെട്ടതു്. ഇന്നത്തെ പ്രധാന കവികളുടേയും കഥാകാരന്മാരുടേയും ത്രസിക്കുന്ന ഘട്ടമായിരുന്നു അതു്. അവരുടെ പുതുതായിറങ്ങുന്ന ഓരോ കൃതിയും ഓരോ സംഭവങ്ങളായിരുന്നു. അവയിലേക്ക് ആഴത്തിലിറങ്ങി ഉത്സാഹത്തോടെ വിശകലനം ചെയ്യുന്ന നിരൂപണങ്ങളുമായിറങ്ങുന്ന മംഗളോദയവും പ്രതിമാസ സംഭവങ്ങളായിരുന്നു.

ഒരു പുസ്തക നിരൂപണത്തിന് അന്ന് അഞ്ചു രൂപയാണ് പ്രതിഫലം. സകലർക്കും ഒരേനിരക്ക്. അന്നത്തെ അഞ്ചു രൂപ, വിശേഷിച്ച് ലാഭമില്ലാത്ത മംഗളോദയത്തിന്റെ അഞ്ചുരൂപ, കറവാണെന്ന് അന്നാർക്കും തോന്നിയില്ല.

മംഗളോദയത്തിലും ദ്വൈമാസികത്തിലും മററും എഴുതിക്കൊണ്ടിരുന്ന ആ കാലത്തു് മാതൃഭൂമി വാരികയിൽ നിന്നും എനിക്ക് ഒരു ക്ഷണം കിട്ടി. പി. കെ. രാമൻ എന്നൊരാളാണ് വാരികയ്ക്കുവേണ്ടി എഴുതിയതു്. എഴുത്തു വന്നപ്പോൾ എനിക്ക് ഒരു സംശയം, മാതൃഭൂമിയിൽ എഴുതാമോ എന്ന്. കാരണം ഓർക്കുമ്പോൾ ഇന്ന് ചിരിക്കണോ കരയണോ എന്നറിയുന്നില്ല. മാതൃഭൂമി അന്ന് ഒരു 'വലതുപക്ഷ' പത്രമല്ലേ? ഞാൻ അന്ന് 'ഇടതുപക്ഷ'ക്കാരനായിരുന്നു. അതിന്റെ മനസ്സാക്ഷിക്കുത്തു്! അന്ന് എം. എ. വിദ്യാർത്ഥിയായിരുന്ന കെ. എസ്. നാരായണപിള്ള വളരെ അടുപ്പമുള്ള ചങ്ങാതിയായിരുന്നു. കെ. എസ്. പറഞ്ഞു, സുരേന്ദ്രൻ മാതൃഭൂമിക്ക് എഴുതണം, എഴുതരുതു് എന്ന് ഞാൻ പറയില്ല എന്ന്. അവർ പറയുന്നതല്ലല്ലോ നമുക്ക തോന്നുന്നതല്ലേ എഴുതുന്നതു്?...പിന്നെ എസ്. ഗുപ്തൻനായർ പറഞ്ഞു, കൂടുതലെഴുതുകയും കുറച്ചു പത്രങ്ങളോട് ബന്ധം പുലർത്തുകയും ചെയ്യുന്ന സുരേന്ദ്രന് നല്ലതാണ് മാതൃഭൂമിയുമായുള്ള ബന്ധം എന്ന്.

അങ്ങനെ ഞാൻ മാതൃഭൂമിക്ക് എഴുതി. 'മനുഷ്യൻ—എത്ര മനോഹരമായ പദം!' എന്ന ആദ്യലേഖനംതന്നെ കുറച്ചൊക്കെ ശ്രദ്ധിക്കപ്പെട്ടുവെന്നു തോന്നി. പതിനഞ്ചുരൂപയും അയച്ചുതന്നു അവർ പ്രതിഫലമായി. ഈ മനോഹരമായ പദപ്രയോഗം ഓരോരുത്തർ സൗകര്യംപോലെ വലിച്ചിഴച്ച് മേനി മങ്ങിയതു കാരണം ഒടുവിൽ സമാഹാരത്തിൽ ചേർത്തപ്പോൾ 'ജനതയിൽ വിശ്വസിക്കുക' എന്നപേരാണ് ലേഖനത്തിനുകൊടുത്തതു്.

ഞാൻ കൂടുതൽ എഴുതുന്നതിനെക്കുറിച്ച് ഗുപ്തൻനായർ സൂചിപ്പിച്ചല്ലൊ. ശരിയാണിതു്. എന്റെ 'ഔട്ട്പുട്ട്' ശരാശരിയേക്കാൾ കവിഞ്ഞുനില്ക്കും. ഒരുപക്ഷേ, കുറെയേറെ കവിഞ്ഞുനില്ക്കും. ഇങ്ങനെ ഏറെ എഴുതപ്പെടുന്നതു് എളുപ്പത്തിൽ എഴുതാൻ കഴിയുന്നതുകൊണ്ടാവണം എന്നൊരു നിഗമനത്തിന് ഇവിടെ പ്രസക്തിയുണ്ട്. എങ്കിൽ അതു് ഒട്ടും ശരിയല്ലെന്ന് ഇവിടെ വ്യക്തമാക്കാൻ ആഗ്രഹിക്കുന്നു. സത്യം പറഞ്ഞാൽ എഴുത്തുവരുന്നതു്—എഴുതാനുള്ള സാമഗ്രികൾ വരുന്നതു്—എളുപ്പത്തിലാണ്, സ്വാഭാവികമായാണ്, അനിവാര്യമായാണെന്ന്തന്നെയും പറയണം. അനിവാര്യമായെന്ന് പറഞ്ഞതു്—എഴുത്താണ് എന്റെ ജീവിതം, ആനന്ദമാർഗ്ഗം എന്നതുകൊണ്ടാണ്. പ്രകൃതിയിൽ നിന്നു കിട്ടുന്ന ശക്തിയുടെ വിനിയോഗമാണല്ലോ ജീവിതം. ജീവന്റെ ആഴത്തിലുള്ള ഉറവകൾക്ക് മോചനം ലഭിക്കുമ്പോഴാണ് ആനന്ദം അനുഭവപ്പെടുന്നതു്...കാമിനീകാമുകന്മാർ മേളിക്കുമ്പോൾ, കുഞ്ഞിനെ ചുംബിക്കുമ്പോൾ, പ്രാർത്ഥനയിൽ ലയിക്കുമ്പോൾ, പാടത്തും പണിശാലയിലും സൃഷ്ടിക്കുമ്പോൾ—ഒക്കെ ആനന്ദത്തിന്റെ ഓരോ വേഷത്തിലുള്ള അനുഭവങ്ങളാണ് ലഭിക്കുന്നതു്...

എനിക്കാണെങ്കിൽ സാമൂഹ്യപ്രവർത്തനം വളരെ പരിമിതമായ അർത്ഥത്തിലേയുള്ളു. സാക്ഷിയായി മാറിനില്ക്കാനാണ് ഞാൻ ഇഷ്ടപ്പെടുന്നതു്. സാമൂഹ്യമായ പദവികളും എന്നെ ആകർഷിക്കാറില്ല. ഏതു പദവിക്കും അതിന്റേതായ പതിനെട്ടാം പടി കാണും; അസ്വാതന്ത്ര്യങ്ങളും അഭിനയങ്ങളുംവേണ്ടിവരും. മറിച്ച്, മററാരോടും ഉത്തരവാദപ്പെടാതെ, മററുള്ളവർക്കുവേണ്ടി മാന്യതയണിയാതെ, മനഃസാക്ഷിയുടെ മുമ്പിൽ അനന്യചിന്തനായി നടക്കാനുള്ള സർവ്വതന്ത്രസ്വാതന്ത്ര്യതയാണ് ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നതു്...

ഒരു ചെറിയ സംഭവം ഇവിടെ ഓർമ്മയിൽ വരുന്നു. ഒരിക്കൽ ഞാനും ഒരു യുവസാഹിത്യകാരനുംകൂടി വൈകിട്ട് അധികം തിരക്കില്ലാത്ത നിരത്തിലൂടെ നടക്കുകയായിരുന്നു. ഇടയ്ക്ക് സുഹൃത്തു പറഞ്ഞു, എഴുതിത്തീർത്ത ഒരു കഥ കൈയിലുണ്ട്, പതുക്കെ നടന്നാൽ വായിക്കാമെന്ന്. ഓഹോ. അയാൾ വായിച്ചുതുടങ്ങി. കുറെ ചെന്നപ്പോൾ റോഡിന്റെ ഒരു വശത്തു് കരിങ്കല്ലുകൾ കുന്നുപോലെ കൂട്ടിയിട്ടിരിക്കുന്നു. ഞങ്ങൾ അതിന്റെ ഉച്ചിയിൽ സ്ഥലം പിടിച്ച് സുഖമായിരുന്നു വായന തുടർന്നു. അപ്പോൾ ആ വഴി കടന്നുവന്ന എന്റെ സുഹൃത്തു് പ്രൊ: പി. ജി, കെ. പണിക്കർ എന്നെകണ്ട്, അല്പം നിന്ന് രംഗനിരീക്ഷണം നടത്തിയതിനു ശേഷം ചിരിച്ചുപറഞ്ഞു: ''സുരേന്ദ്രൻ, ഐ എൻവി യൂ.!''

പ്രൊഫ: പണിക്കർ പറഞ്ഞതിൽ പകുതി കളിയുണ്ടാവാമെങ്കിലും പകുതി കാര്യവും കാണും. കാരണം അദ്ദേഹത്തിന് ഇങ്ങനെ ഒന്നിരിക്കാൻ ഒക്കുകില്ലല്ലോ. സമുദായം കസേരയിട്ട് ഒരു പ്രത്യേകസ്ഥാനത്തു ഇരുത്തിയിരിക്കുന്ന അദ്ദേഹത്തിന് ആ സ്ഥാനം പ്രതീക്ഷിക്കുന്നതായ മാന്യതയുടെ ചിട്ടകൾ പാലിച്ചേ പററൂ. മന്ത്രവാദിക്ക് കളത്തിനുള്ള പ്രാധാന്യമുണ്ട് ഇത്തരം സ്ഥാനങ്ങളുടെ മാന്യതാ പരിവേഷത്തിനും. അതുപോലെ ഡോക്ടർ, ന്യായാധിപൻ, നേതാവ്, വക്കീൽ, കച്ചവടക്കാരൻ—ഇങ്ങനെ സമൂഹവുമായി നേരിട്ടു ബന്ധപ്പെടുകയും സമൂഹത്തിന്റെ സൽഭാവത്തിൽ പ്രവർത്തിക്കുകയും ചെയ്യുന്ന എല്ലാവർക്കും അവരുടേതായ പെരുമാററച്ചട്ടങ്ങൾ ദീക്ഷിക്കണം, പൊയ്മുഖങ്ങൾ പുലർത്തണം, മേലങ്കികൾ അണിയണം.

എന്നാൽ എഴുത്തുകാരൻ ഇതിന് ഒരു വ്യത്യസ്തതയാണ്—ഒരു പക്ഷേ, എഴുത്തുകാരൻ മാത്രമാണ് ഇതിന് ഒരു വ്യത്യസ്തത. അവന്റെ തൊഴിലിന് അവന് ആരുടെയും മുമ്പിൽ നല്ലപിള്ള ചമയേണ്ട; ആരുടേയും സർട്ടിഫിക്കററു വേണ്ടാ. അവൻ അവന്റെ ഇടപാടുകാരുമായി നേരിട്ട് ബന്ധപ്പെടുന്നതു തന്നെയില്ല. അവൻ എങ്ങനെ ജീവിച്ചാലും അവർക്ക് വഴക്കമില്ല—അവൻ എഴുതുന്ന കൃതികൾക്ക ജീവനുണ്ടായിരിക്കണമെന്ന് മാത്രമേയുള്ളു. ഇല്ലെങ്കിൽ അവൻ അറിയാതെ തന്നെ അവൻ പിൻതള്ളപ്പെട്ടുപോകുമെന്നു മാത്രം.

ഇവിടെയാണ് എഴുത്തുകാരന്റെ കടപ്പാട്. അവന്റെ കുരിശു്. ജീവനുള്ള പുസ്തകമെഴുതണമെങ്കിൽ അവൻ സാമൂഹ്യജീവിതത്തെയല്ല, ശാരീരിക ജീവിതത്തെയല്ല, ഈ പൊതികളുടെ ഉള്ളടക്കമായ ആന്തരിക ജീവിതത്തെത്തന്നെ കാത്തുസൂക്ഷിക്കണം. അവനിലുള്ള ശിശുവിനെ, പ്രാകൃതികത്വത്തെ, നിഷ്കളങ്കതയെ, ആസക്തിയെ, അനാസക്തിയെ, സ്വാതന്ത്ര്യതയെ...ഒററവാക്കിൽ പറഞ്ഞാൽ അവന്റെ മന:സാക്ഷിയെ. ശുദ്ധമായ മന:സാക്ഷിയാണ് പ്രതികരണത്തിനുള്ള കഴിവ് നിലനിർത്തുന്നതു്, സംഘർഷാത്മകത വളർത്തുന്നതു്, ജീവസ്സിനെ കവിഞ്ഞൊഴുക്കുന്നതു്.

ഞാൻ പറഞ്ഞുവരുന്നതു് എഴുത്തുകാരന് അന്തർമ്മുഖ ജീവിതമാണ് ബഹിർമ്മുഖ ജീവിതത്തേക്കാളും പ്രധാനമെന്നാണ്. ഇങ്ങനെ ബഹിർമ്മുഖ ജീവിതം കുറവായതുകൊണ്ട് അവിടേക്ക് ചോർന്നുപോകാത്ത ജീവശ്ശക്തികൂടി ആവിഷ്ക്കരണ മാർഗ്ഗംതേടി പുറത്തേക്കു തള്ളിവരുന്നു. ഈ ജീവശ്ശക്തിയെ ആവിഷ്കരിക്കാൻ എനിക്ക് കൈവന്നിട്ടുള്ള ഉപാധിയാണ് എഴുത്തു്. അതുകൊണ്ടാണ് എഴുതാനുള്ള കാര്യങ്ങൾ അനിവാര്യമായി വരുന്നെന്ന് മുകളിൽ പറഞ്ഞതു്.

ഇങ്ങനെ എഴുതാനുള്ള കരുക്കൾ സ്വാഭാവികമായും അനിവാര്യമായുമാണ് വരുന്നതെങ്കിലും എഴുത്ത് എന്ന കർമ്മം എളുപ്പമുള്ളതല്ലെന്നാണ് മുകളിൽ പറഞ്ഞതു്. അതെ, എന്നെ സംബന്ധിച്ചിടത്തോളം അതു് ക്ലേശകരമായ ഒരു പ്രവർത്തനമാണ്. എന്നാൽ പിന്നെ എന്തിനിതിനു പോകുന്നു എന്നു ചോദിച്ചാൽ, എന്തിനീ വലിയ വയറും ചുമന്ന് വേദനിച്ചു പെററ് ഉറക്കമൊഴിഞ്ഞ് കുഞ്ഞിനെ വളർത്തുന്നു എന്ന് ഒരു തള്ളയോട് ചോദിക്കുമ്പോൾ കിട്ടുന്ന ഉത്തരം തന്നെ പറയാം—ഈ ക്ലേശം തന്നെയാണ് എന്റെ സുഖവുമെന്ന്. എഴുത്തുകാരനേയും മാതാവിനേയും താരതമ്യപ്പെടുത്തി ഞാൻതന്നെ മുമ്പ് പറഞ്ഞിട്ടുള്ളതുകൊണ്ട് ഒരു പുതിയ ഉപമ മനസ്സിൽ വരുന്നതു കൂടി ഇവിടെ കൊടുക്കാം. അതായതു് ഒരു ബാധ കിട്ടിയാലത്തെപ്പോലെയാണ് എഴുത്തുകാരന്റെ അവസ്ഥയെന്ന്. ഞാൻ പറയുന്ന ആ കാലഘട്ടത്തെ സംബന്ധിച്ചിടത്തോളം ഈ ഉപമ വിശേഷിച്ചും ശരിയാണ്. അന്ന് ലേഖനമാണല്ലോ എഴുതുക. ഒരാശയം മനസ്സിൽ കേറിക്കഴിഞ്ഞാൽ പിന്നെ ഊണിലും ഉറക്കത്തിലും അതുതന്നെയായിരിക്കും. ആപ്പീസിൽ പണിയെടുക്കുമ്പോഴും വീട്ടിൽ ജോലി ചെയ്യുമ്പോഴും ആളുകളോട് വർത്തമാനം പറയുമ്പോഴും നടക്കുമ്പോഴും എന്നു വേണ്ടാ ഓരോ നിമിഷവും മനസ്സിൽ ഉണ്ടായിരിക്കും. കുറെ ചിന്തിച്ച് മനസ്സിൽ വേണ്ടത്ര ഞെരുക്കമായിക്കഴിഞ്ഞാൽ, പിന്നെ പററിയ ഒരു തുടക്കത്തിനുവേണ്ടിയായിരിക്കും തിരയൽ. തുടങ്ങിയാൽ ഒരു വാചകം അടുത്ത വാചകവും, ഒരാശയം അടുത്ത ആശയവും ഒരു ഖണ്ഡിക അടുത്ത ഖണ്ഡികയും സൃഷ്ടിച്ചുകൊണ്ട് ഒഴുകണമെന്നാണ് ആഗ്രഹം. അപ്പോൾ അതിനു പററിയ കേന്ദ്രത്തിൽനിന്നുവേണം തുടങ്ങാൻ. തുടങ്ങിയാൽപ്പിന്നെ വീട്ടിൽവച്ചും ആപ്പീസിൽവച്ചും ഒക്കെയായി അതു് എഴുതിത്തീർക്കും. ആദ്യത്തെ രചനയിൽ തുടർന്ന് വളരെ തിരുത്തലുകൾ ഉണ്ടാകും. ആശയസ്ഫുടത, അപശ്രുതിയില്ലായ്മ, അനർഗ്ഗളത ഇവയൊക്കെ വർദ്ധിപ്പിക്കാനാണ് ശ്രമം. വീണ്ടും പകർത്തും. വീണ്ടും മിനുക്കും. എല്ലാം തീർന്ന് പത്രത്തിനയച്ചുകഴിയുമ്പോൾ ബാധ ഒഴിഞ്ഞ ഒരു സ്വതന്ത്രതയും ഹൃദയലാഘവവുമാണ്.

ഇതൊക്കെ കുറച്ചു സമയത്തേക്കേ വേണ്ടൂ—അഥവാ, കുറച്ചു സമയത്തേക്കേ ഉള്ളൂ. കാരണം, ഒരു ബാധ ഒഴിയുമ്പോൾ മറെറാന്ന് ആവേശിക്കുന്നു. എപ്പോഴും പല പ്രമേയങ്ങൾ കുറിപ്പുകളോടെ എന്റെ നോട്ടുബുക്കിൽ കാണും. ഇവയൊക്കെ എന്റെ ചിന്താജീവിതത്തിൽനിന്നും പൊഴിഞ്ഞുകൊണ്ടിരിക്കുന്ന ബീജങ്ങളാണെന്നു പറയാം. അങ്ങനെ എന്റെ ചിന്താജീവിതത്തിന്റെ പ്രതിഫലനവും പുനരാവിഷ്കാരവുമാണ് എന്റെ രചനാജീവിതം...

(തുടരും)





# സാഹിത്യവാരഫലം

“അവന്” ആഹ്ലാദമില്ലായിരുന്നു. ഏകാകിയായവൻ ആഹ്ലാദിക്കുന്നതേയില്ല. അവൻ ഇണയെ കിട്ടാൻ ആഗ്രഹിച്ചു. അന്യോന്യം ആശ്ലേഷിക്കുന്ന പുരുഷനും സ്ത്രീയുമായി അവൻ മാറി. ഈ ശരീരം രണ്ടായി അവൻ വിഭജിച്ചു. അതിൽനിന്നു ഭർത്താവും ഭാര്യയും ഉണ്ടായി. അതുകൊണ്ടു യാജ്ഞവല്ക്യൻ പറഞ്ഞു ഈ ശരീരം ഒരാളിന്റെ തന്നെ പകുതിയാണ്; പിളർന്ന പയറിന്റെ രണ്ടു ഭാഗങ്ങളിൽ ഒന്ന് എന്നപോലെ. അതിനാൽ ഈ ശൂന്യസ്ഥലം ഭാര്യയാൽ നിറയ്ക്കപ്പെട്ടിരിക്കുന്നു. അവൻ അവളോടുകൂടി ചേർന്നു. അതിൽനിന്ന് മനുഷ്യരുണ്ടായി” (ബൃഹദാരണ്യകോപനിഷത്ത് 1—4—3. സ വൈനൈവ രേമേ…എന്നു തുടങ്ങുന്ന ഭാഗം)

സൃഷ്ടിയോടു ബന്ധപ്പെട്ട ശക്തിക്കു ദൈവികത്വമുണ്ടെന്നു ഋഷിമാർപോലും വിശ്വസിച്ചിരുന്നു എന്നതിന് ഈ ഭാഗം തെളിവുനല്കുന്നു. അതുകൊണ്ട് സെക്സ് എന്ന വാക്കുകേട്ടാൽ ചുവപ്പു കണ്ട നാടൻ കാളയെപ്പോലെ ആരും വിരണ്ട് ഓടേണ്ടതില്ല. “ഈ കൈയാണു ശത്രുക്കളെ കൊന്നത്; ബ്രാഹ്മണർക്ക് ആയിരക്കണക്കിനു പശുക്കളെ നല്കിയതു്; വീരന്മാരെ നിഗ്രഹിച്ചതു്; സുന്ദരികളുടെ നീവീബന്ധമഴിച്ചതു്. അവരുടെ ചീർത്ത മുലകൾ ഞെരിച്ചതും നാഭീദേശവും തുടകളും ഗുഹ്യഭാഗവും തലോടിയതും ഈ കൈതന്നെ. ഈ കൈയാണ് അവരുടെ ഉടുതുണിമാററിയതു്” എന്ന് വിലപിച്ചു മഹാഭാരതത്തിലെ ഒരു നായിക. ഭർത്താവിന്റെ തകർന്ന കൈ കണ്ടാണ് അവളുടെ ഈ വിലാപം. ഋഷിമാർക്ക് ഇതൊക്കെ ആകാമെങ്കിൽ നമ്മുടെ സാഹിത്യകാരന്മാർക്കും സെക്സിന്റെ വർണ്ണനയാകാം. പക്ഷേ, അതു് വിലക്ഷണങ്ങളായ ശാരീരികബന്ധങ്ങളിലേക്ക് വരരുതെന്നേയുള്ളു. അതു സംഭവിച്ചാൽ വായനക്കാരന് ക്ഷോഭമുണ്ടാകും. രക്തം കൂടുതൽ പ്രവഹിക്കും തലച്ചോറിലേക്ക്. ആ ക്ഷോഭം മാനസികമായ ഇളക്കമുണ്ടാക്കും. ഒരു വ്യക്തിക്കു് അസ്വസ്ഥതയുളവാക്കാൻ മറെറാരു വ്യക്തിക്ക് അധികാരമില്ല. പിന്നെ സെക്സിന്റെ തേജസ്സ് പ്രകാശിപ്പിക്കാം. ഖസാക്കിന്റെ ഇതിഹാസത്തിൽ ആ തേജസ്സേയുള്ളു. ഹെൻട്രിമില്ലറുടെ നോവലുകളിൽ വൾഗർ സെക്സാണുള്ളതു്. ഫ്രാൻസിൽ പ്രഖ്യാതമായ അശ്ലീലരചനയാണ് The Story of O. കാമുകനെ രസിപ്പിക്കാനായി ഒരു സ്ത്രീ എഴുതിയ ഈ ഗ്രന്ഥത്തിൽ എഴുതിയവരുടെ ലൈംഗികങ്ങളായ ഫാൻറസികളാണ് അധികം. തന്റെ വൈരസ്യം അസഹനീയമായപ്പോൾ അതിൽനിന്നു രക്ഷനേടാനായി ഈ ഗ്രന്ഥമെഴുതിയെന്ന് അവർ പറഞ്ഞിട്ടുണ്ട്. ഞാൻ ഇതെന്നല്ല ഏതു തരത്തിലുള്ള ഗ്രന്ഥവും വായിക്കാറുണ്ട്. വായിച്ചാൽ മനുഷ്യത്വത്തിന്റെ ഒരു സ്പന്ദമെങ്കിലും എവിടെയെങ്കിലും കാണാതിരിക്കില്ല. Story of O എന്ന നോവലിൽ അതുണ്ട്. ബതായി എഴുതിയ Story of The Eye എന്ന അശ്ലീലനോവലിൽ അതു കൂടുതലായി കാണാം. ഈ സ്പന്ദം ഒട്ടുമില്ലാത്തതു് മനോരമ ആഴ്ചപ്പതിപ്പിൽവരുന്ന കഥകളിലാണ്. മനോരമ ആഴ്ചപ്പതിപ്പ് എന്ന് എടുത്തു പറഞ്ഞെങ്കിലും അതിനെമാത്രം ലക്ഷ്യമാക്കിയല്ല ഞാനിങ്ങനെ എഴുതുന്നതു്. മ എന്ന അക്ഷരത്തിൽ തുടങ്ങുന്ന ഏതു വാരികയിലെ കഥയിലും ഈ ന്യൂനത ദർശിക്കാം. 6–ാം ലക്കം മനോരമ ആഴ്ചപ്പതിപ്പിൽ തങ്കച്ചൻ ആമ്പല്ലൂർ എഴുതിയ “മൂതിയുടെ കാലൊച്ച കേട്ടു്” എന്ന കഥാദുർമ്മുഖിയെ കണ്ടപ്പോഴുണ്ടായ ജുഗുപ്സ മനസ്സിന്റെ ഉപരിതലത്തിൽ നിന്നപ്പോൾ അതു് അച്ചടിച്ചുവന്ന വാരികയുടെ പേരു് തൂലികത്തുമ്പിലൂടെ കടലാസ്സിൽ വീണുവെന്നേയുള്ളു. ഒരു പൈങ്കിളിക്കഥയാണിതു്. പക്ഷേ വാക്കുകളുടെ ബാഹുളത്തിൽ, ക്ലീഷേയുടെ അതിപ്രസരത്തിൽ അതിന്റെ പൈങ്കിളിസ്സ്വഭാവംപോലും വ്യക്തമാകുന്നില്ല. നിശ്ചേതനമായ, ദാരുമയമായ ഒരു രചന.

* * *

‘ചുവപ്പു കണ്ട നാടൻ കാളയെപ്പോലെ’ എന്നു മുകളിൽ എഴുതിയെങ്കിലും ചുവന്ന തുണി കണ്ടാൽ കാള വിരണ്ടോടുകയില്ല. ഓട്ടം എന്നതു് അന്ധവിശ്വാസമാണ്. ചുവന്ന തുണി കാണിച്ചാൽ കാള ഇടിക്കാൻ വരുന്നതുപോലെ വെള്ളത്തുണി കാണിച്ചാലും അതു് ഇടിക്കാൻവരും. (Claudia de Lys എഴുതിയ The Giant Book of Superstitions എന്ന പുസ്തകത്തിൽ നിന്നാണ് ഈ അറിവ് എനിക്കു കിട്ടിയതു്.)

## ഉദ്ദേശ്യശുദ്ധിയാൽ…

ഖൊമൈനിയുടെ നാട്ടിൽ ആളുകളെ വെടിവച്ചു കൊല്ലുന്നതിന്റെയും തൂക്കിക്കൊല്ലുന്നതിന്റെയും പടങ്ങൾ ‘റൈറം’, ‘ന്യൂസ് വീക്ക്’ ഈ വാരികകളിൽ വന്നിട്ടുണ്ട്. കബന്ധങ്ങളുടെ ചിത്രങ്ങളും കാണാം. അവയൊക്കെ നോക്കേണ്ടതായി വരുമ്പോൾ ഞാൻ പുറങ്ങൾ വേഗം മറിക്കാറാണുപതിവ്. ഏന്തോ അസ്വസ്ഥത. വധശിക്ഷ ശരിയാണെന്ന് ഫ്രഞ്ചെഴുത്തുകാരൻ കമ്യുവിന്റെ അച്ഛൻ കരുതിയിരുന്നു. ഒരുദിവസം ഒരു കുററക്കാരന്റെ തലവെട്ടുന്ന രംഗം അദ്ദേഹം കണ്ടു. ഉടനെ ഛർദ്ദിക്കുകയുംചെയ്തു. സംസ്കാരത്തിന്റെയും പരിഷ്കാരത്തിന്റെയും മൂല്യങ്ങൾ ഉയർത്തിപ്പിടിക്കേണ്ട വാരികകൾ വധത്തിന്റെയും മൃതദേഹങ്ങളുടെയും ചിത്രങ്ങൾ പരസ്യപ്പെടുത്തിക്കൂടാ. 12–ാം ലക്കം മംഗളം വാരികയിൽ ഒരു കൊച്ചു കുഞ്ഞിന്റെ അററുപോയ തല ചേർത്തുവച്ച പടവും തലയില്ലാത്തപടവും ഉണ്ട്. അവ കണ്ട് എനിക്ക് എന്തെന്നില്ലാത്ത അസ്വസ്ഥത ജനിച്ചു. ലോകത്തു് എന്തെല്ലാം ക്രൂരകൃത്യങ്ങൾ നടക്കുന്നു! അവയുടെയെല്ലാം പടങ്ങൾ പരസ്യപ്പെടുത്തുന്നതു് വലിയ ദ്രോഹകൃത്യമാണ്. രോഗാത്മമായ മനസ്സുള്ളവരെ ഇത്തരം ചിത്രങ്ങളും അവയോടുബന്ധപ്പെട്ട വർണ്ണനങ്ങളും ആകർഷിക്കുമെന്ന് എനിക്കറിയാം. അരോഗമായ മനസ്സുള്ളവരെ ഇതു് ഛർദ്ദിപ്പിക്കുകയും ചെയ്യും. ഈ സമുദായദ്രോഹത്തിൽനിന്നു വാരികകൾ അകന്നുനില്ക്കണമെന്നാണ് എന്റെ അഭിലാഷം.

* * *

ബർനാഡ് ഷായുടെ “മനഃഫാക്ച്ചേഡ് ട്രാജഡി”യായ Saint Joan–ൽ ജോൺ ഒഫ് ആർക്കിനെ അഗ്നിയിൽ എരിച്ചു കൊല്ലാൻ വാദിക്കുന്നവരിൽ പ്രധാനൻ ഒരു പുരോഹിതനാണ്. (Chaplain de Stogumber) Light your fire…My voices were right എന്നു പറഞ്ഞ ജോണിനെ അവർ കുററിയിൽ കെട്ടി എരിച്ചു. അതു കണ്ട ആ പുരോഹിതൻ പശ്ചാത്താപവിവശനായി ഹിസ്റ്റീരിയ പിടിച്ചവനെപ്പോലെ ഓടിവരുന്ന ഒരു രംഗമുണ്ട് നാടകത്തിൽ. വധവും മൃതദേഹവും ഒരുമാതിരിയുള്ളവരെയെല്ലാം ഞെട്ടിക്കും. വധത്തിനു പ്രേരണ നൽകിയവനെപ്പോലും ഞെട്ടിക്കുമെന്ന് ഷാ പരോക്ഷമായി അഭിപ്രായപ്പെടുന്നു.

## പട്ടത്തുവിള

വായനക്കാർക്ക് ചിരപരിചിതങ്ങളായ വിഷയങ്ങൾ—വസ്തുക്കൾ—ഇവ ചെറുകഥയിൽ വർണ്ണിക്കണമെന്നില്ല. മേശപ്പുറത്തു് പുസ്തകം കിടക്കുന്നു എന്നു പറഞ്ഞാൽ മതി. തേക്കിൻതടി കാട്ടിൽനിന്നു വെട്ടിക്കൊണ്ടുവന്ന് അറുത്തെടുത്തു പലകകളാക്കിയതിനുശേഷം ആശാരിയെ വിളിച്ചു. അയാൾ ഉളി തേച്ചു മിനുസപ്പെടുത്തി എന്നിട്ട് പലക ചവിട്ടിപ്പിടിച്ചുകൊണ്ട് ഉളി അതിലമർത്തി…. ഇമ്മട്ടിൽ മേശ നിർമ്മിച്ചതു മുഴുവൻ പറയണമെന്നില്ല. എന്നാൽ മേ…ശ്പു…പു…കി…. എന്ന് അക്ഷരങ്ങൾ എഴുതിയാലും മതിയാവുകയില്ല. ഒരു സ്ത്രീക്കു മറെറാരു സ്ത്രീയോടു തോന്നിയ ‘ജലസി’യാണ് കഥയുടെ വിഷയമെങ്കിൽ ‘ജലസി’ എന്ന വികാരം വായനക്കാരുടെ അനുഭവമായിത്തീരത്തക്ക വിധത്തിൽ ഉചിതങ്ങളായ പദങ്ങൾകൊണ്ട് ഉചിതമായ രീതിയിൽ ആവിഷ്കാരം നിർവ്വഹിക്കണം. ഇല്ലെങ്കിൽ അതൊരു വ്യർത്ഥരചനയായി ഭവിക്കും. പട്ടത്തുവിള കരുണാകരൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ “മറെറ സ്റ്റെപ്പ്” എന്ന ചെറുകഥയുടെ ന്യൂനത ഇതുതന്നെയാണ്. ഒരു പുരുഷനും സ്ത്രീയും എവിടെയോ പോകാൻ വെയിററിങ് ഹോളിൽ വന്നിരിക്കുന്നു. സ്ത്രീ ബാത്ത്റൂമിൽപോയ സമയത്തു് അയാൾക്കു പരിചയമുള്ള വേറൊരു സ്ത്രീയുമായി എന്തോ ചിലതു സംസാരിക്കുന്നു. ബാത്ത്റൂമിൽനിന്നു മടങ്ങിയെത്തിയ സ്ത്രീക്ക് അസൂയ. ഇത്രയും കാര്യങ്ങൾ പറയാൻ ഒരുതരം ‘ഷോർട്ട് ഹാൻഡ്’ ഭാഷയാണ് കഥാകാരൻ ഉപയോഗിക്കുന്നതു്. അതിനാൽ ഭാവം ആവിഷ്കരിക്കപ്പെടുന്നില്ല. അന്യോന്യബന്ധമില്ലാത്ത കുറെ വാക്യങ്ങളുടെ സമാഹാരമായി കഥ ആഴ്ചപ്പതിപ്പിന്റെ താളുകളിൽ കിടക്കുന്നു. സാമാന്യം വണ്ണമുള്ള ഒരു മരത്തിന്റെ ചുവട്ടിൽനിന്നു ക്രമേണ മുകളിലേക്കു കണ്ണ് അയയ്ക്കൂ. തടി കനം കുറഞ്ഞു കുറഞ്ഞു വരുന്നു. കൊമ്പുകളിലേക്കു ചെല്ലുമ്പോൾ പിന്നെയും കനം കുറഞ്ഞു. ചില്ലയിലേക്കു ചെന്നാൽ നമ്മുടെ ചെറുവിരലിന്റെ കനമേ ഉള്ളു. ഇലയിലേക്കു പോയാലോ? അതിന്റെ നടുവിലത്തെ ഞരമ്പിൽക്കൂടി സഞ്ചരിച്ച് അററത്തു ചെന്നാലോ? ഒരു ബിന്ദുവിൽ നിൽക്കുന്ന പ്രതീതി. ഈ പ്രതീതിയാണ് കരുണാകരന്റെ കഥ വായിച്ചപ്പോൾ എനിക്കുണ്ടായതു്. ഓരോ അടി കയറുമ്പോഴും വിശാലതയുടെ അനുഭൂതി ജനിപ്പിക്കും കലാസൃഷ്ടി. നല്ല മിനിക്കഥകൾപോലും ഈ അനുഭവം ജനിപ്പിക്കും. ഇന്നത്തെ നിലയിൽ പട്ടത്തുവിള കരുണാകരന്റെ ഈ ചെറുകഥ വ്യർത്ഥരചനയാണ്.

* * *

പദ്യവും ഗദ്യവും എഴുതുന്ന സച്ചിദാനന്ദൻ ഇംഗ്ലീഷ് അധ്യാപകനാണ് വടക്ക് ഏതോ കോളേജിൽ. അതുകൊണ്ട് ഇംഗ്ലീഷിൽ ചോദ്യവും ഇംഗ്ലീഷിൽ മറുപടിയും.

Question: Mr. Krishnan Nair, did you get Through Sachidanandan's article in the Matrubhoomi Weekly? (No.1)

Answer:- I don't think I can. His Malayalam language is not an instrument of clear expression. It is only a ghost-like system. Awful, Sir, awful.

Question: You start an offensive against a well-known Poet and Prosaist.

Answer:-It is inaccurate to say so. I am in favour of clarity and decency. Sachidanandan is only a verbal juggler. He is neither a Poet nor a Prosaist.

* * *

അതാ ചിത്രശലഭംപോലെ പാറുന്നതെന്താണ്? കുട്ടികൃഷ്ണമാരാരുടെ ഗദ്യം. ‘പാന്ഥപാദംബാധിച്ചു്’ നടപ്പാതയിൽ കിടക്കുന്നതെന്താണ്? സച്ചിദാനന്ദന്റെ ഗദ്യമെന്ന പാറക്കഷണം.

## ടോർച്ചർ

ഈ ജീവിതത്തിലെ സുഖങ്ങളാകെ കൊച്ചുകൊച്ചു കാര്യങ്ങളിലാണ് അടങ്ങിയിരിക്കുന്നതു്. എന്നെ ആഹ്ലാദിപ്പിച്ചതും ഞാനൊരിക്കലും മറക്കാത്തതുമായ ചില സംഭവങ്ങൾ പറയാം. ഞാൻ വൈക്കം ഇംഗ്ലീഷ് ഹൈസ്കൂളിൽ പഠിക്കുന്ന കാലത്തു് സന്ധ്യാവേളയിൽ സ്കൂളിന്റെ നേരെ മുൻപുള്ള ഇടവഴിയിലൂടെ നടന്നപ്പോൾ ഒരു കൊച്ചുപെൺകുട്ടി ഈ തിരിയൊന്ന് കൽവിളക്കിൽ വച്ചുതരുമോ എന്നു ചോദിച്ചു. ഞാനതു സന്തോഷത്തോടെ വാങ്ങി ഭവനത്തിന്റെ മതിലിലുള്ള കൽവിളക്കിൽ വച്ചുകൊടുത്തു.

യൂണിവേഴ്സിററിക്കോളേജിൽ അധ്യാപകനായിരുന്ന കാലത്തു് ഒററയ്ക്ക് മലയാളം ഡിപ്പാർട്ടുമെന്റിന്റെ വരാന്തയിലൂടെ ഞാൻ നടന്നുപോകുമ്പോൾ ഒരു സുന്ദരിയായ പെൺകുട്ടി മററാരുമില്ലാത്തക്ലാസ്സ്റൂമിൽ നിന്നിറങ്ങി ‘സാർ ഇതാ’ എന്നുപറഞ്ഞു് ഒരു ചോക്ക്ലിററ് എന്റെ നേർക്കു നീട്ടി. “എവിടെ നിന്നു വരുന്നു?” എന്നു ഞാൻ ചോദിച്ചു.

“ആററിങ്ങൽ നിന്നു്” എന്നു മറുപടി. കാലില്ലാത്തവന് എന്തിനു് ചെരിപ്പ്? അധ്യാപകൻ അച്ഛനു തുല്യനാണ്. വിശേഷിച്ചും പ്രായംകൂടിയ ഗുരുനാഥൻ. എങ്കിലും ആ കുട്ടിയുടെ സ്നേഹം എനിക്ക് ആഹ്ലാദം നൽകിയില്ലെന്നു പറഞ്ഞാൽ അതു് ആത്മവഞ്ചനയായിരിക്കും.

വെട്ടൂർ രാമൻനായർ ക്ഷണിച്ചതനുസരിച്ച് പാലയിൽ സഹൃദയരഞ്ജിനി വായനശാലയുടെ വാർഷികസമ്മേളനത്തിനുപോകാൻ കാലത്തു നാലുമണിക്ക് എഴുന്നേററു. കാറിന്റെ ഹോൺ കേട്ടു് മുററത്തേക്കു ചെന്നപ്പോൾ തെല്ലകലെയുള്ള തെങ്ങിന്റെ ഓലയുടെ തുമ്പത്തു് ഒരു നക്ഷത്രം തൂങ്ങിനില്ക്കുന്നു. മറെറാരു ആഹ്ലാദാനുഭൂതി.

ഇതുപോലെ വേദനിപ്പിക്കുന്ന നിമിഷങ്ങളുമുണ്ടായിട്ടുണ്ട്. അതൊക്കെ എഴുതി വായനക്കാരെ വിഷമിപ്പിക്കാൻ താല്പര്യമില്ല എനിക്ക്. രണ്ടു സന്ദർഭങ്ങൾ പറയാം. ഒന്ന്:—ജനയുഗം വാരികയിൽ പെണ്ണുക്കരശർമ്മ എഴുതിയ ‘ബോധോദയം’ എന്ന ചെറുകഥ വായിച്ചപ്പോൾ. രണ്ട്: കുങ്കുമം വാരികയിൽ നീല പദ്മനാഭൻ എഴുതിയ ‘രോഗം’ എന്ന ചെറുകഥ വായിച്ചപ്പോൾ. രണ്ടും ടോർച്ചറാണ്.

## ഔവർബാഹ്

ഞാൻ വായിച്ച ഏതെങ്കിലും ഒരു മാസ്റ്റർ പീസിനെക്കുറിച്ച് അല്ലെങ്കിൽ ഗ്രന്ഥങ്ങളിലൂടെ എനിക്കു പരിചയം ലഭിച്ച ഒരു ചിന്തകനെക്കുറിച്ച് ഈ പംക്തിയിൽ പതിവായി എഴുതണമെന്നു വിചാരിക്കുന്നു. ഇന്ന് ഔവർ ബാഹ് (Erich Auerbach 1892–1953. ഔവർബാഹ് എന്നതു് അത്രകണ്ടു ശരിയായ ഉച്ചാരണമല്ല. എങ്കിലും അത്രയേ പററൂ). Mimesis എന്ന നിരൂപണഗ്രന്ഥംകൊണ്ട് വിശ്വവിഖ്യാതനായിത്തീർന്ന സാഹിത്യചിന്തകനാണ് അദ്ദേഹം. ഔവർബാഹ് ജർമ്മനിയിൽ ജനിച്ചെങ്കിലും അമേരിക്കയിൽചെന്നു താമസിച്ച് അവിടത്തെ പൗരനായിത്തീർന്നു. ഹോമർ തൊട്ടു പ്രൂസ്റ്റ് വരെയുള്ള സാഹിത്യനായകന്മാരുടെ കൃതികൾ പരിശോധിച്ച് ഓരോന്നിലും റിയാലിററി എങ്ങനെ ആവിഷ്കരിച്ചിരിക്കുന്നു, ഓരോ സാഹിത്യകാരന്റെയും റിയാലിററിയെക്കുറിച്ചുള്ള സങ്കല്പമെന്താണ് എന്നൊക്കെ വിശദീകരിക്കുന്ന പ്രൗഢമായ ഗ്രന്ഥമാണ് ഇതു്. സാഹിത്യത്തെസ്സംബന്ധിക്കുന്ന മൂല്യങ്ങൾ ചരിത്രപരങ്ങളായ വസ്തുതകളോടു ബന്ധപ്പെട്ടിരിക്കുന്നുവെന്നാണ് അദ്ദേഹത്തിന്റെ വാദം. അങ്ങനെ വിചാരിക്കുന്ന ആൾ ശാശ്വതമൂല്യങ്ങളെ അംഗീകരിക്കുന്നില്ലെന്നു പ്രത്യേകിച്ച് പറയേണ്ടതില്ല. ഞാൻ Mimesis വായിച്ചിട്ട് പത്തു കൊല്ലത്തിലധികമായിരിക്കുന്നു. എങ്കിലും ഫ്ളോബറിന്റെ മാസ്റ്റർ പീസിലെ നായികയായ എമ്മയുടെ വൈരസ്യം വിശദീകരിക്കുന്ന ഭാഗം ഓർമ്മയിൽനിന്നു വിട്ടുപോകുന്നില്ല.

## സ്തംഭനം

നമ്മളെ ക്ഷോഭിപ്പിക്കുന്നുവെന്നു നമ്മൾ കരുതുന്ന പല കാര്യങ്ങൾക്കും യഥാർത്ഥത്തിൽ അടിസ്ഥാനമില്ല. അവയിൽ ഒന്നു സാഹിത്യത്തിലെ സ്തംഭന വാദമാണ്. ഇവിടെ മുൻപു പറഞ്ഞ ഒരാശയം ആവർത്തിക്കേണ്ടിയിരിക്കുന്നു. പരമാണുവിലെ ഒരു ഇലക്ട്രോണിൽ നിന്ന് അടുത്ത ഇലക്ട്രോണിലേക്കു ദൂരമുണ്ട്. ഒരു പർവ്വതം കണ്ടുകഴിഞ്ഞാൽ പിന്നെ നൂററുക്കണക്കിനു നാഴിക നടന്നാലേ അടുത്ത പർവ്വതം കാണൂ. ഒരു നക്ഷത്രത്തിൽനിന്ന് അടുത്ത നക്ഷത്രത്തിലേക്കുള്ള ദൂരം വളരെക്കൂടുതലാണ്. സാഹിത്യത്തിലും ശാസ്ത്രത്തിലും ഇതുതന്നെയാണ് കാണുക. ന്യൂട്ടണുശേഷം വളരെക്കാലം കഴിഞ്ഞിട്ടേ ഐൻസ്റ്റൈൻ ഉണ്ടായുള്ളു. സാഹിത്യത്തിൽ ഒരു പ്രതിഭാശാലി ആവിർഭവിച്ചുകഴിഞ്ഞാൽ അനേകം വർഷങ്ങൾക്കുശേഷമേ മറെറാരു പ്രതിഭാശാലി പ്രത്യക്ഷനാകൂ. ഇടയ്ക്കുള്ള കാലത്തെ “സ്തംഭനത്തിന്റെ കാലം” എന്നു വിളിക്കുന്നതു ശരിയല്ല. ഡോക്ടർ എം. എം. ബഷീർ “മലയാളസാഹിത്യത്തിൽ പൊതുവേ ഒരു സ്തംഭനാവസ്ഥ ദൃശ്യമാകുന്നുണ്ട്” എന്ന

ചന്ദ്രിക വാരികയിൽ എഴുതിയിരിക്കുന്നു. (സാഹിത്യത്തിൽ സ്തംഭനമോ? എന്ന ലേഖനം) രണ്ടു ഗോളങ്ങൾക്കിടയിൽ, രണ്ടു വസ്തുക്കൾക്കിടയിൽ, രണ്ടു പ്രതിഭാശാലികൾക്കിടയിൽ ശൂന്യത സൃഷ്ടിക്കുന്നതിൽ പ്രകൃതി തല്പരയാണ്. ആ ശൂന്യതയെ നോക്കി സ്തംഭനം, സ്തംഭനം എന്നു പറയരുതു് നമ്മൾ.

## ഒപ്പുകടലാസ്സ്

പൂർണ്ണ ചന്ദ്രനുള്ള രാത്രിയിൽ ഒരു ജലാശയത്തിൻെറ തീരത്തുനിന്നാൽ ഉണ്ടാകുന്ന അനുഭൂതി അസാധാരണമായിരിക്കും. എന്നാൽ ആ അനുഭൂതി വളരെക്കാലത്തേക്കു് ഉണ്ടായിരിക്കുകയില്ല. മഹാകവി ശങ്കരക്കുറുപ്പിൻെറ ''ചങ്ങാതികൾ'' (പേരു ശരിയോ എന്തോ) എന്ന കാവ്യം വായിക്കുക. ചില വരികൾ കുറിക്കാം.

ഈ മണൽവിരിപ്പിന്മേൽ
മറിഞ്ഞും മണപ്പിച്ചും
കാമംപോലെന്നോടൊപ്പം കളിക്കു-
ന്നൊരിപ്പൊണ്ണൻ
പാതിരാവെട്ടങ്ങാൻ കൂർക്കം
വലിക്കാനാരംഭിക്കെ
വാർതിങ്കൾ തെങ്ങിൻതോപ്പി-
ലെത്തിച്ചു നോക്കാൻ വന്നാൽ
ഭാവമപ്പടിമാറും കരയിൽച്ചുരമാന്തി
ഭൂവമ്പേ കലുക്കുമ്പോളമ്പിളി
വിളർത്തുപോം.

ഏതാണ്ടു് ഇരുപത്തഞ്ചുകൊല്ലമായിക്കാണും ഞാനിതു വായിച്ചിട്ടു്. എന്നിട്ടും ഇതെൻെറ മനസ്സിൽനിന്നു പോകുന്നില്ല. കാരണം സ്പഷ്ടം. ഭാവന എന്ന ഗുണം മഹാകവിയുടെ കാവ്യത്തിനുണ്ടു്. ഭാവനാത്മകമായ ഏതു വർണ്ണനയും സഹൃദയനെ ഏതു സമയവും ചലനംകൊള്ളിക്കും. ആ രീതിയിൽ എഴുതാൻ കഴിയാത്തവർ തൂലിക തൊടാതിരിക്കുന്നതാണു നല്ലതു്. സഖി വാരികയിൽ പാമ്പാടി രാമകൃഷ്ണൻ 'പതനം' എന്ന പേരിൽ ഒരു കഥ എഴുതിയിരിക്കുന്നു. മക്കളുടെയും മരുമക്കളുടെയും അവഗണന സഹിക്കാൻ വയ്യാതെ ഒരു വൃദ്ധൻ കുളത്തിൽച്ചാടി ചത്തുകളഞ്ഞുപോലും. ഭാവനാശൂന്യമായ ഒരു കഥ. ബ്ലോട്ടിങ്ങ്പേപ്പർകൊണ്ടു മഷി ഒപ്പിയെടുക്കുന്നതുപോലെയുള്ള ഒരു പ്രവൃത്തനം. അതു കലയാകുന്നതെങ്ങനെ?

* * *

അരുണിമയാർന്ന പാദങ്ങൾ കാണിച്ചു് ഹൈമവതഭൂവിൽ നടന്ന നളിനിയോടൊരുമിച്ചു ഞാൻ നടന്നിട്ടുണ്ടു്. പ്രിയൻെറ കഥപോലെ കുയിലുകൾ കള്ള കള്ള നാദം മുഴക്കുന്നതു കേട്ടുകൊണ്ടു് അരണ്യത്തിൽ സഞ്ചരിച്ച ലീലയോടൊപ്പം ഞാൻ സഞ്ചരിച്ചിട്ടുണ്ടു്. 'ഋജുവപുസ്സൊടു' കാരാഗൃഹത്തിലിരുന്ന അനിരുദ്ധനെ കാണാൻ ചെന്ന ഉഷയോടൊരുമിച്ചു് ഞാൻ പോയിട്ടുണ്ടു്. രമണൻെറ ശവകുടീരത്തിനടുത്തു





ത്തു് കരഞ്ഞ മദനനോടൊപ്പം ഞാൻ കരഞ്ഞിട്ടുണ്ടു്. മൂർച്ഛാജനകമായ മരുന്നുകൊടുത്തു മയക്കിക്കിടത്തിയ രോഗിണിയെപ്പോലെ അന്തരീക്ഷത്തിൽ നീണ്ടുനിവർന്നു കിടക്കുന്ന സായാഹ്നത്തോടൊപ്പം ഞാൻ കിടന്നിട്ടുണ്ടു്. ഭാവനയാണു് അതിനൊക്കെ എനിക്കു സഹായമരുളിയതു്.

## ഇടപ്പള്ളി

ഇടപ്പള്ളി രാഘവൻപിള്ളയുടെ പല കാവ്യങ്ങളും ഇംഗ്ലീഷ് കാവ്യങ്ങളുടെ പരിഭാഷകളാണെന്നു് 'മുഖവുര പ്രവർത്തകർ' 'മുഖവുര'മാസികയിൽ അസന്ദിഗ്ദ്ധമായി സ്ഥാപിച്ചിരിക്കുന്നു. ഈ ലേഖനത്തിൽ എടുത്തു കാണിക്കുന്ന ഇംഗ്ലീഷ് കാവ്യങ്ങൾ ഞാൻ മുൻപ് വായിച്ചിട്ടില്ല. അതുകൊണ്ടു് എന്നെ സ്സംബന്ധിച്ചിടത്തോളം ഇതൊക്കെ പുതിയ അറിവുകളാണു്. പക്ഷേ ഇടപ്പള്ളിയുടെ മററു പല കാവ്യങ്ങളും ചോരണങ്ങളാണെന്നു് ഞാൻ വർഷങ്ങൾക്കുമുൻപ് മനസ്സിലാക്കിയിട്ടുണ്ടു്. ഒരുദാഹരണം മാത്രം നല്കാം. അദ്ദേഹത്തിൻെറ ''നില്ക്കുക നില്ക്കുക നിമ്നഗേ നീയിത്ര നിഷ്കൃപയെന്നോ നികൃഷ്ടയെന്നോ?'' എന്നാരംഭിക്കുന്ന കാവ്യം സ്പെൻസറിൻെറ ഒരു കാവ്യത്തിൻെറ തർജ്ജമയാണു്. ആത്മഹത്യചെയ്ത ഒരു കവിയെ അമ്പലക്കാള എന്നുംമററും വിശേഷിപ്പിച്ചതു് ക്രൂരമായിപ്പോയെങ്കിലും മുഖവുര പ്രവർത്തകരുടെ ഈ ലേഖനം ശ്രദ്ധാർഹമാണെന്നതിൽ ഒരു സംശയവുമില്ല.

ചങ്ങമ്പുഴയുടെ പല കാവ്യങ്ങളും ഇമ്മട്ടിൽ പരകീയങ്ങളത്രേ. ഇംഗ്ലീഷ് പദ്യഗ്രന്ഥങ്ങളിൽനിന്നു മാത്രമല്ല ഗദ്യഗ്രന്ഥങ്ങളിൽനിന്നും അദ്ദേഹം ചൂഷണം ചെയ്തിട്ടുണ്ടു്. ഫ്രഞ്ചു് നോവലിസ്ററ് ഷോറീസ് കാറൽ വീസ്മാങ്സിൻെറ (Joris Karl Huysmans) Against The Grain എന്ന നോവലിലെ ഒരു ഭാഗമാണു് അദ്ദേഹത്തിൻെറ 'പച്ച'എന്ന കാവ്യം. ഇതും ഒരുദാഹരണം മാത്രം.

* * *

മനുഷ്യൻ ചന്ദ്രനിൽ ഇറങ്ങിയപ്പോൾ 'ഇനി ആ ഗോളത്തിനു കവിതയിൽ സ്ഥാനമില്ല' എന്നു ചിലർ പറഞ്ഞു. അക്കാലത്തു ജി. ശങ്കരക്കുറുപ്പ് പ്രസംഗിക്കുന്നതു ഞാൻ കേട്ടു. ''ആരെല്ലാം ചന്ദ്രനിൽ ചെന്നാലും നിലാവു് ഒഴുകുമ്പോൾ വിരഹദുഃഖമനുഭവിക്കുന്ന സ്ത്രീയുടെ ആ താപം കൂടുകയേയുള്ളു.'' വരമൊഴി കണ്ടുപിടിച്ചപ്പോൾ ഓർമ്മിക്കാനുള്ള മനുഷ്യൻെറ കഴിവു് നഷ്ടപ്പെടുമെന്നു് അന്നുള്ളവർ വിചാരിച്ചിരിക്കാം. പക്ഷേ അതു കൂടിയതേയുള്ളു. കംപ്യൂട്ടർ മനുഷ്യമസ്തിഷ്കം ചെയ്യുന്ന പല ജോലികളും ഇന്നു ചെയ്യുന്നതുകൊണ്ടു് തലച്ചോറു പ്രയോജനശൂന്യമാകുമെന്നു ചിലർ കരുതുന്നു. ഇതു ശരിയല്ലെന്നു് അസിമോവ് അഭിപ്രായപ്പെടുന്നു. ആവർത്തനാത്മകവും വിരസവുമായ ജോലികൾ കംപ്യൂട്ടറിനെ ഏല്പിക്കുമ്പോൾ മററു മണ്ഡലങ്ങളിൽ കൂടുതൽ ശ്രദ്ധയോടെ വ്യാപരിക്കാനുള്ള ശക്തി തലച്ചോറിനുണ്ടാകുമെന്നാണു് അസിമോവിൻെറ മതം. ''അംബരമധ്യം തിളക്കുന്നൊരാദിത്യ ബിംബവും കെട്ടുപോമെങ്കിലാട്ടേ. അക്കരിയുതിപ്പിടിപ്പിച്ചു മറെറാരുതീക്കട്ടയുണ്ടാക്കും സദ്ഗശക്തി''

## ശ്രീകാന്തു് വർമ്മയും മററുള്ളവരും

വനം സൂക്ഷിച്ചിരുന്ന വൃദ്ധ—വനത്തിനു് ആത്മാവുണ്ടെങ്കിൽ അതു് അവരായിരുന്നു—മരിച്ചു. ഉടമസ്ഥൻ വനം വെട്ടി വെളുപ്പിക്കാൻ തുടങ്ങുമ്പോൾ അയാളുടെ മകൻ വൃദ്ധയെ സ്മരിച്ചു ദുഃഖിക്കുന്നു. ബേബി കുര്യൻ ദീപിക ആഴ്ചപ്പതിപ്പിലെഴുതിയ കഥ. സാഹിത്യ രചനയുടെ കാര്യത്തിൽ കുര്യൻ ഇപ്പോഴും ബേബിതന്നെ എന്നു് ഇതു വായിച്ചപ്പോൾ മനസ്സിലായി.

പൊട്ടിവിടരുന്ന ആകാശ ഗംഗയിൽ
നീന്തി നടക്കുന്നു കാർമുകിൽ കൂട്ടങ്ങൾ

എം. പാസിയമ്മ നെറോ കുമാരി വാരികയിലെഴുതിയ 'ദിവ്യ ദർശനം' തുടങ്ങുന്നതിങ്ങനെയാണു്. പാസിയമ്മ എന്തിനു ക്ലേശിക്കുന്നു? ഗദ്യമായിട്ടു് ഇതങ്ങു് എഴുതിയാൽ മതിയല്ലോ.

ഗൗതമൻ ദേശാഭിമാനി വാരികയിലെഴുതിയ 'പ്രതി' എന്ന ചെറുകഥ. പല പരിവൃത്തി വായിച്ചിട്ടും ഇതു് എന്താണെന്നു് എനിക്കു മനസ്സിലായില്ല. ഒരു കാലത്തു നല്ല കഥാകാരനായിരുന്നു ഗൗതമൻ; ഇന്നു് അങ്ങനെയല്ല എന്നു മനസ്സിലായി.

ശ്രീകാന്തു് വർമ്മയുടെ The Funeral എന്ന ചെറുകഥ 'ഇലസ്ട്രേറഡ്' വീക്ക്ലിയിൽ. കുപ്രസിദ്ധയായ ഒരു വേശ്യ മരിച്ചു. ആരും മൃതദേഹം സംസ്കരിക്കാനില്ല. തൂപ്പുകാരൻ ബൻസിലാൽ അതെടുത്തു വണ്ടിയിൽ കിടത്തി ശവപ്പറമ്പിലേക്കു കൊണ്ടുപോയി. നാണയങ്ങൾ ചുററും വലിച്ചെറിഞ്ഞു് അയാൾ ആളുകളെക്കൂട്ടി ആ ഘോഷയാത്രയ്ക്കു പകിട്ടു നൽകി. നാണയങ്ങൾ തീർന്നപ്പോൾ ആളുകളും അകന്നു. ശവപ്പറമ്പിലെത്തിയപ്പോൾ അവിടത്തെ ചൗക്കിദാറിനു് മരിച്ച സ്ത്രീയുടെ പേരും വയസ്സും അറിയണം. ബൻസിലാൽ അതു പറഞ്ഞു. അടുത്ത ചോദ്യം ഭർത്താവാരാണെന്നു്.

ആരും കേൾക്കാതെ അയാൾ അറിയിച്ചു. ''ബൻസിലാൽ''. വേശ്യ ജീവിച്ചിരിക്കുമ്പോൾ അവളോടു താല്പര്യം തോന്നിയവനാണു് ആ തൂപ്പുകാരൻ. പക്ഷേ അവളുണ്ടോ നിസ്സാരനായ അയാളെ നോക്കുന്നു. അന്നു തോന്നിയ താല്പര്യം അവളുടെ മൃതദേഹത്തെ മാനിക്കുന്നതിലൂടെ സാഫല്യത്തിലെത്തുന്നു. ബൻസിലാൽ എന്നാണു് ഭർത്താവിൻെറ പേരെന്നു് പറയുമ്പോൾ അയാൾ എന്തൊരു അവാച്യമായ ആനന്ദം അനുഭവിച്ചിരിക്കും. ചേതോഹരമായ കഥയാണിതു്. പ്രതിഭാശാലിയായ ശ്രീകാന്തു്വർമ്മ രാഷ്ട്രവ്യവഹാരത്തിൽ ആസക്തനായി തൻെറ കഴിവുകൾ നശിപ്പിച്ചുകളയുന്നല്ലോ എന്നു് എനിക്കു ഖേദം.

## ഇ. എം. എസ്സ്; കുഞ്ഞനന്തൻ നായർ; മുണ്ടശ്ശേരി

സ്വന്തം കാര്യം പറയുന്നതിലുള്ള അനൗചിത്യത്തിനു വായനക്കാരോടു മാപ്പു ചോദിച്ചുകൊണ്ടു് കുഞ്ഞനന്തൻ നായർ കലാകൗമുദിയിൽ എഴുതിയ ''ബലിപട്ടേം'' എന്ന ലേഖനത്തിലേക്കു് അവരുടെ ശ്രദ്ധ ഞാൻ സവിനയം ക്ഷണിക്കുന്നു. സുകുമാർ അഴീക്കോടു് മുഹമ്മദ് കോയയോടു പറഞ്ഞിട്ടാണു് എന്നെ ചിററൂർനിന്നു തിരുവനന്തപുരത്തേക്കു മാററിയതെന്നു് അദ്ദേഹം (സുകുമാർ) പല തവണ പറഞ്ഞല്ലോ. യാഥാർത്ഥ്യം അതല്ലെന്നു കുഞ്ഞനന്തൻ നായർ വ്യക്തമാക്കുന്നു; മുണ്ടശ്ശേരി ഇ. എം. എസ്സിനോടു് അഭ്യർത്ഥിച്ചതനുസരിച്ചാണു് അദ്ദേഹം (ഇ. എം. എസ്സ്) എന്നെ മാററിച്ചതു് എന്നു്. അതിനൊക്കെ സാക്ഷ്യംവഹിച്ച കുഞ്ഞനന്തൻ നായർ സംശയത്തിൻെറ നിഴൽപോലുമില്ലാതെ സ്പഷ്ടമാക്കുന്നുണ്ടു്. ഇ. എം. എസ്സിനു നന്ദി; കുഞ്ഞനന്തൻ നായർക്കും നന്ദി. മുണ്ടശ്ശേരിയോടു അക്കാലത്തുതന്നെ ഞാൻ കൃതജ്ഞത പ്രകാശിപ്പിച്ചിട്ടുണ്ടു്. കഷ്ടം, അദ്ദേഹം ഇന്നില്ലല്ലോ.





# ചരിത്രരേഖകൾ

**ശ്രീ** കരുണാകരൻ അഭ്യർത്ഥിച്ചു, വിധ്യാഭ്യാസപത്തതി ലക്ഷ്യം കവിഞ്ഞു, സ്ത്രീധനത്തെ എതിർക്കണമെന്നു് രാഷ്ട്രപതി ഉദ്ബോധിപ്പിച്ചു എന്നൊക്കെ തിരുവനന്തപുരം ദൂരദർശനിലെ ശാരികപ്പൈതലുകൾ സംപ്രക്ഷേപിക്കുമ്പോൾ, ദേഹത്തു കൂടി ചേര ഇഴയുന്നതുപോലെ ഒരു തോന്നൽ എനിക്കു് അനുഭവപ്പെടാറുണ്ടു്.

—സി. പി. നായർ.

'ടെലിവിഷൻമലയാളം' എന്ന ഒരു ഭാഷ രൂപപ്പെട്ടു വരുന്നതിൽ എന്തിനിത്ര അസൂയ?

* * *

ഹാജിമസ്താനോടു് ചോദ്യം: താങ്കൾ തിരഞ്ഞെടുപ്പിൽ മത്സരിക്കുമോ?

മസ്താൻ: ഇല്ല. ഞാൻ സ്ഥാനാർത്ഥികളെ നിറുത്തുകമാത്രം ചെയ്യും.

ചോദ്യം: എന്താ മത്സരിക്കാത്തതു്?

മസ്താൻ: പേരുണ്ടാക്കാൻ മൽസരിക്കണമെന്നില്ലല്ലോ. ജയപ്രകാശ് (നാരായൺ) ഏതെങ്കിലും തിരഞ്ഞെടുപ്പിൽ മൽസരിച്ചിട്ടുണ്ടോ? (മഹാത്മാ)ഗാന്ധി ഏതെങ്കിലും തിരഞ്ഞെടുപ്പിൽ മത്സരിച്ചിട്ടുണ്ടോ?

—സൺഡേ വാരിക

അപ്പോൾ ഇന്ത്യയിൽ ഒരു ഗാന്ധിയൻ കൂടി ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു!

* ഭ *

മന്ത്രി ആയിരുന്നപ്പോൾ പോലും രാഷ്ട്രീയത്തിൽ എനിക്കു് പൂർണ്ണതൃപ്തി വന്നിരുന്നില്ല. എനിക്കു് കൂടുതൽ സംതൃപ്തി ഒരു ജേർണലിസ്റ്റു് എന്ന നിലയ്ക്കാണു്; കവിത എഴുതുമ്പോഴാണു്.

—വാജ്പേയി.

വാജ്പേയിയെപ്പോലെ ഒരാൾ കേരളത്തിലുമുണ്ടു്. പന്തളം സുധാകരൻ; അദ്ദേഹം ഇതുവരെ മന്ത്രി ആയിട്ടില്ലെങ്കിലും.

* * *

(കേരള മുഖ്യമന്ത്രി) കരുണാകരൻ തിരുവനന്തപുരത്തിരുന്നു് കർണ്ണാടകംകൂടി ഭരിക്കാൻ നടത്തിയ കുതന്ത്രമാണു് ഇപ്പോൾ ഇവിടെ കോൺഗ്രസ്-ഐ ക്കു് ഉണ്ടായ ദയനീയ പരാജയത്തിനു കാരണം.

—ഗുണ്ടുറാവു.

ശുദ്ധ അബദ്ധം. ജീവിതത്തിലിന്നുവരെ കരുണാകരൻ കുതന്ത്രം വല്ലതും പ്രയോഗിച്ചിട്ടുണ്ടോ!

* * *

മിസ്റ്റർ ക്ലീനിനോടു് (രാജീവിനോടു്) മത്സരിക്കാൻ പററിയ മറെറാരു ക്ലീൻ ഞാൻ തന്നെയാണെന്നു് എനിക്കു തെളിയിക്കാനാവും.

—എ. ആർ. അന്തുലേ.

അന്തുലേ പൈലററായിരുന്നോ? സഹധർമ്മിണി ഇററലിക്കാരിയാണോ? വരുന്നതു്, നെഹ്റു കുടുംബത്തിൽ നിന്നാണോ?

* * *

രാജീവിനോടു്, എം. ജെ. അക്ബർ: ഇന്ദിരാഗാന്ധിയെ വധിച്ചതിലുള്ള (ധാർമ്മിക) ഉത്തരവാദിത്വമേറ്റു് ആഭ്യന്തരമന്ത്രി രാജിവയ്ക്കാത്തതെന്തു്?

രാജീവ്: ഇവിടെ ആർക്കും ഒന്നിലും ഉത്തരവാദിത്വം തോന്നുന്നില്ല എന്നതാണു് വസ്തുത.

ധാർമ്മിക ഉത്തരവാദിത്വത്തെക്കുറിച്ചു് രാജീവിനോടു് ചോദിക്കുന്നതു് അറുപതു വയസ്സു കഴിഞ്ഞിട്ടുപോരേ, അക്ബറേ?

* * *

എന്നു തൊട്ടാണു് കോൺഗ്രസ് മന്ത്രിമാർക്കു് ഈ 'ധാർമ്മിക ഉത്തരവാദിത്വം' തോന്നിത്തുടങ്ങിയതു്? (രാജസ്ഥാനിൽ, മാൻസിംഗ് രാജാ എന്ന എം. എൽ. എ. യെ പൊലീസ് വെടിവച്ചു കൊന്നതിനെത്തുടർന്നു്, മുഖ്യമന്ത്രി മാഥൂർ രാജിവച്ചതു പരാമർശിച്ചു് എൽ. കെ. അഡ്വാനി.)

ഇന്ദിരാഗാന്ധി വധിക്കപ്പെട്ട ദിവസം മുതൽ എന്നു വിശ്വസിക്കുന്നതിൽ തെററില്ല.

* * *

എന്നെ ഇന്ത്യൻ പ്രധാനമന്ത്രി ആക്കിയാൽ ആദ്യം ചെയ്യുന്ന ശ്രേഷ്ഠമായ പണി എന്തെന്നോ? ഡി. സി കിഴക്കേമുറിയെ ആറുമാസം കഠിനതടവിനു ശിക്ഷിക്കുക! ആറുമാസം ഡി. സി. മണ്ണു ചുമക്കും!

— വൈക്കം മുഹമ്മദുബഷീർ ഡി. സി.ക്കെഴുതിയ ഒരു കത്തിൽ നിന്നു്.

ഡീസി ജയിലിലും തുടങ്ങും. ഒരു ബുക്ക് സ്റ്റാൾ!




